# കേരള പാഠാവലി

## മലയാളം






10




# കേരളപാഠാവലി

## മലയാളം

## സ്റ്റാൻഡേർഡ് 10




വില രൂപ 2·60

കേരളാ ഗവൺമെൻറ് പ്രസിദ്ധീകരണം
വിദ്യാഭ്യാസവകുപ്പ്
1982

# പ്രതിജ്ഞ

ഇന്ത്യ എന്റെ രാജ്യമാണ്. എല്ലാ ഇന്ത്യാക്കാരും എന്റെ സഹോദരീസഹോദരന്മാരാണ്.

ഞാൻ എന്റെ രാജ്യത്തെ സ്നേഹിക്കുന്നു; സമ്പൂർണ്ണവും വൈവിധ്യപൂർണ്ണവുമായ അതിന്റെ പാരമ്പര്യത്തിൽ ഞാൻ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അതിനുള്ള അർഹതയ്ക്കായി ഞാൻ എപ്പോഴും പ്രയത്നിക്കുന്നതാണ്.

ഞാൻ എന്റെ മാതാപിതാക്കളെയും ഗുരുക്കന്മാരെയും എന്നെക്കാൾ പ്രായമുള്ള എല്ലാവരെയും ബഹുമാനിക്കുകയും, ഏതൊരാളോടും മര്യാദയോടുകൂടി പെരുമാറുകയും ചെയ്യും.

ഞാൻ എന്റെ രാജ്യത്തോടും എന്റെ നാട്ടുകാരോടും പ്രതിപത്തിയുള്ളവനായിരിക്കുമെന്ന് പ്രതിജ്ഞ ചെയ്യുന്നു. അവരുടെ ക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ ആനന്ദം കുടികൊള്ളുന്നത്.

---

# വിഷയവിവരം

## ഗദ്യം

## പദ്യം




## പാഠം 1

# പരമാർത്ഥം

[വേങ്ങയിൽ കുഞ്ഞിരാമൻനായനാർ (1860–1914) — 'കേസരി' എന്ന അപരാഭിധാനത്താൽ സുപ്രസിദ്ധി നേടിയ ഈ പത്രലേഖകൻ തൻെറ നർമ്മ സുന്ദരങ്ങളായ നിബന്ധങ്ങൾമുഖേന ഭാഷാഗദ്യസാഹിത്യത്തെ പുഷ്ടിപ്പെടുത്താൻ വളരെ യത്നിച്ചു. സാരള്യം, ആർജ്ജവം, ഫലിതരസികത്വം, നാടോടിപ്പദങ്ങളുടെ സമൃദ്ധി എന്നിവയാണ് അദ്ദേഹത്തിൻെറ ഉപന്യാസങ്ങളുടെ മുഖമുദ്രകൾ. ഏതാനും ലേഖനങ്ങളുടെ സമാഹാരമായ 'കേസരി' എന്ന പുസ്തകത്തിൽനിന്നു തിരഞ്ഞെടുത്തതാണ് താഴെക്കാണുന്ന 'പരമാർത്ഥം'.]

എല്ലാററിനും വേണം ഭാഗ്യം.

ഭാഗ്യവന്തം പ്രസൂയേഥാഃ
മാശൂരം മാചപണ്ഡിതം

എന്ന് പാഞ്ചാലിയോട് പണ്ടു കുന്തീദേവി പറഞ്ഞത് പരമാർത്ഥമാണ്. വളരെക്കാലമായി ഒരു നരിയെ വെടിവച്ചാൽ കൊള്ളാമെന്നുള്ള അത്യാഗ്രഹത്തിന്മേൽ നായാട്ടുകാരനായ ഒരു സായ്‌വും ഞാനും കുറയാതെ പത്തുപതിനഞ്ചു ദിവസം അനവധി കാട്ടിലൊക്കെ നടന്നു. ഞങ്ങൾ പോയ കാട്ടിലെല്ലാം നരി ധാരാളമുണ്ട്. തലേ ദിവസം ഒരു പോത്തിനെ പിടിച്ചു. അന്നു കാലത്താണ് ഒരു പശുവിനെ കൊന്നത്, എന്നൊക്കെ പറയാനും ലക്ഷ്യലക്ഷണങ്ങൾ കാട്ടിത്തരാനും പെരുത്താളുകളുമുണ്ടായിരുന്നു. ഏതായാലും ആ പതിനഞ്ചു ദിവസം രാപ്പകൽ ഏററക്കുറെ വളരെ ബുദ്ധിമുട്ടി എന്നല്ലാതെ ഒരു നരിയെ കാണാനും കൂടി തരമായില്ല. സായ്‌വു പോയി ഒരു മാസം കഴിയുന്നതിനു മുമ്പായി വെറും രണ്ടു വെടിക്ക് അഞ്ചു നരിയെ കിട്ടി എന്നു പറയുമ്പോൾ ശുദ്ധവെടിയെന്നേ പലരും വിചാരിക്കുള്ളൂ. പരമാർത്ഥത്തിലുണ്ടായതാണ്. പക്ഷേ, ഇപ്പോഴത്തെ രണ്ടരപ്പണത്തിൻെറ നോവലുകൾ വായിക്കുന്നതുകൊണ്ടും, ഓരോ സഭകളിൽ നടന്നു എന്നു ഘോഷിക്കുന്ന സംഗതികളാലോചിച്ചും, സത്യം പറഞ്ഞാലും ജനങ്ങൾക്കു വിശ്വാസമില്ലാതെകണ്ടായിരിക്കുന്നു. അതിരിക്കട്ടെ, നാലഞ്ചു കൊല്ലമായി; മാസം തീയതിയൊന്നും ഓർമ്മയില്ല. നാളും പക്കവും ഈ സംഭവത്തിൻെറ തെളിവിലേക്കു മതിയായ ഒരു സംഗതിയുമല്ല; ഒരു മേടത്തിലോ എടവത്തിലോ ആണ്. ഉച്ചക്ക് ഊണും കഴിഞ്ഞ് അല്പമൊന്നു വിശ്രമിക്കാനായി ഭാവിക്കുമ്പോൾ വീട്ടിൻെറ വടക്കേ കുന്നിന്നു സമീപത്തുവച്ച് നമ്മുടെ ഒരു വലിയ കാളയെ നരി പിടിച്ചു എന്ന് ഒരാൾ ഓടിവന്നു പറഞ്ഞു. എഴുപത്തഞ്ചുറുപ്പികയ്ക്ക്

വാങ്ങിയ കാളയാണത്. സാമാന്യം നല്ല കാള. ഏതായാലും അതിനെ അത്രവേഗം ദൂരെയൊന്നും കൊണ്ടുപോകാൻ തരമില്ലെന്നുവച്ച് ഞാൻതന്നെ തോക്കും എടുത്തു പോയി. എരട്ടക്കുഴലാണ്. സ്ഥലത്തുചെന്നു നോക്കിയപ്പോഠം കാള മരിച്ച സന്താപത്തേക്കാഠം വെടിക്കു നല്ല തരമുള്ള ദിക്കാണെന്നറിഞ്ഞ് സന്തോഷമാണുണ്ടായത്. ഒരു വലിയ നരിമടയുടെ സമീപമുള്ള മരത്തിൻെറ ചുവട്ടിലാണ് അതിനെ കൊന്നിട്ടിരിക്കുന്നത്. ക്ഷണത്തിൽ മരത്തിൻെറ മുകളിൽ നമുക്കിരിക്കാനായി വേണ്ടുന്നതൊക്കെ കൊത്തിക്കെട്ടി ശരിയാക്കി ഞാൻതന്നെ കയറിയിരുന്നു. നമ്മുടെ സായ്‌വിൻെറ മാതിരി സ്വസ്ഥായിരിക്കുമ്പോഠം വല്ലതും വായിക്കാൻ പുസ്തകമോ, മുഷിയുമ്പോഠം വലിക്കാൻ ചുരുട്ടോ, സിഗററ്റോ, ഒന്നും കരുതിയില്ല. കാളയുടെ ശവം കാണുമ്പഴ് വളരെ വ്യസനം തോന്നി. രാത്രി മുഴുവനേ ഇരുന്നാലും തരക്കേടില്ല. കണ്ടുകിട്ടിയാൽ വെടിവയ്ക്കാൻ ഇത്ര സൗകര്യമുള്ള സ്ഥലം കിട്ടാൻ പ്രയാസമാണെന്നുവച്ച് ഈച്ചയുടെയും പൃക്കിൻെറയും ഉപദ്രവമൊക്കെ സഹിച്ചു ക്ഷമിച്ചു കൂടി. ഞാൻ ഇരിക്കുന്നതിനു താഴെ, ചോട്ടിൽനിന്ന് കഷ്ടിച്ച് ഒരാഠം എകരത്ത് ആ മരത്തിന് ഒരു വലിയ മൊഴയുണ്ട്. അതിന്മേൽ നില്ക്കാനും ഇരിക്കാനും വളരെ സുഖമുണ്ടെങ്കിലും നരി ഇങ്ങട്ടു ക്ഷണത്തിൽ കണ്ടു എന്നുവരാം. അതുകൊണ്ട് മുമ്പു തയ്യാറാക്കിയ സ്ഥലത്തുതന്നെ അനങ്ങാതിരുന്നു. ഗ്രഹണംപിടിച്ചാലത്തെ സ്ഥിതിയിൽ ഒരെലപോലും അനങ്ങുന്നില്ല. നെല്ലിച്ചപ്പ് വീണാൽക്കൂടി ഒച്ച കേഠക്കും; അത്ര നിശ്ശബ്ദമായിരുന്നു. അങ്ങനെ ഒന്നു രണ്ടു മണിക്കൂറു കഴിയുമ്പോഠം കാട്ടിൽനിന്ന് എന്തോ ഒന്ന് അനങ്ങുന്നപോലെ തോന്നി. എനിക്കു ബദ്ധപ്പാടായി. മേലാസകലം വിയർത്തു നാനാവിധമായി. എങ്കിലും മിണ്ടാതിരുന്നു. പെട്ടെന്ന് കുത്തോട്ടു നോക്കുമ്പഴ് ഒരു പുള്ളിനരി കാളയുടെ മാംസം പറിച്ചുതിന്നാനുള്ള വട്ടമാണ്. അതേതിലേക്കൂടിയാണ് അവിടെ കടന്നുചാടിയതെന്ന് ഇനിയും മനസ്സിലായിട്ടില്ല. ഈവക ദുഷ്ടമൃഗങ്ങഠംക്കു യാതൊരാളുമറിയാതെ ഇത്രയും സാവധാനത്തിൽ പതുങ്ങി ഒതുങ്ങി വരാൻ കഴിയുന്നതാണൊരത്ഭുതം. ഏതായാലും ഈ പുള്ളിനരിക്ക് ഇത്ര വലിയ ഒരു കാളയെ പച്ചപ്പകൽ കടിച്ചുകൊല്ലാനൊന്നും കഴിയുന്നതല്ല. കുറച്ചുകൂടെ ക്ഷമിക്കതന്നെ. കഷ്ടിച്ച് അരനാഴികകൂടി കഴിയുമ്പോഠം രണ്ടാമതും ഒരു ശബ്ദം കേട്ടു. എന്താണെന്നു മനസ്സു കൊടുക്കുമ്പോഠം ആ പുള്ളിനരി അതിവേഗത്തിൽ ഞാനിരിക്കുന്ന പതി (മച്ചാൻ)യുടെ താഴെയുള്ള കൊമ്പിന്മേൽ കടന്നുചാടി.

പൂച്ച പതുങ്ങുംപോലെ, അവിടെത്തന്നെ മിണ്ടാതെ കൂടി. അപ്പോഴേക്കും മറ്റേ മൂപ്പര് അറണേടാണ്ടു മുറണേടാണ്ടു വെളിയിലെത്തിക്കഴിഞ്ഞു. അസ്തമന സൂര്യൻെറ പ്രകാശത്തിൽ ആ ഭയങ്കര മൃഗത്തെ വനാന്തരം കാട്ടിൽ, തനിയെ കാണുമ്പോഠം എത്ര ധൈര്യമുള്ളവനും ഒന്നു ഭയപ്പെട്ട് അന്ധാളിച്ചുപോകും. വന്നഉടനെ തേജോമയമായ തൻെറ ശരീരം നഖശിഖാന്തം ഒന്നു വിറപ്പിച്ചു. വെളുവെളുത്ത മീശരോമങ്ങഠം എളക്കിയും, നീളമുള്ള വാൽ അതിവേഗത്തിൽ ആട്ടിയുംകൊണ്ട്, കാളയുടെ പുറത്തു രണ്ടടി! ഇനി ഒട്ടും താമസിക്കയല്ല നല്ലതെന്നുവച്ച്, ധർമ്മദൈവങ്ങളെയും കുലപരദേവതയെയും ഭക്തിപൂർവ്വം ഒന്നുകൂടി പ്രാർത്ഥിച്ച് തോക്കിൻെറ കൊത്തി ക്ഷണത്തിൽ പറച്ചു. ആ ഒച്ച കേട്ടപ്പോഠം മേലോട്ട് എൻെറ നേരെ ഒരു നോക്കു നോക്കി. ഭഗവാനേ—ഞാൻ വല്ലാതെകണ്ട് ഭ്രമിച്ച് ദഹിച്ച് പരവശനായിപ്പോയി. അപ്പോഴേക്കും വെടിപൊട്ടിക്കഴിഞ്ഞിരുന്നു. ആ വലിയ ആഠംപ്പിടിയനെയും വെടിയുടെ ഒച്ചയും ഒക്കെ കേട്ട് ഞെട്ടി പരിഭ്രമിച്ച് മരത്തിൻെറ മുകളിൽ പേടിച്ചു വിറച്ചുകൊണ്ടിരിക്കുന്ന സാധു പുള്ളിനരി ഉരുണ്ടുപിരണ്ടതാ താഴെ വീഴുന്നു. ഈ വിദ്വാനാണ് നമ്മളെ പറ്റിച്ചതെന്ന് വെടികൊണ്ട നരി വിചാരിച്ചു. നിമിഷമാത്രംകൊണ്ട് അതിനെ ഒരു കടി. രണ്ടുംകൂടി കടിച്ചു മറിഞ്ഞ് ഉരുണ്ട് അലറുന്ന ഒച്ചയെല്ലാം കേട്ടപ്പോഠം വരുന്നു മറ്റൊന്ന്. വച്ചു രണ്ടാമത്തെ വെടി. ആ വെടിയോടെ അതവിടെത്തന്നെ കിടന്നു ചത്തു. ഒന്നുകൂടെ വയ്ക്കാമെന്നുവച്ചാൽ ഉണ്ടയും മരുന്നും കരുതിയതുമില്ല. ഈശ്വരാധീനംകൊണ്ട് മറ്റേതുരണ്ടും അരമണിക്കൂറു കഴിയുന്നതിനുമുമ്പേ, വെടിയും കടിയും രക്തപ്രവാഹവും എല്ലാംകൊണ്ടും തളർന്നു ബ്രഹ്മൈവ സത്യമായിപ്പോയിരിക്കുന്നു. വേഗത്തിൽ താഴെയിറങ്ങി വളരെ സന്തോഷത്തോടുകൂടി വീട്ടിലേക്കു വരുന്നവഴിക്ക് കാട്ടുപൂച്ച ശബ്ദിക്കുംപോലെ ഒരൊച്ച കേഠക്കാനുണ്ട്. എവിടുന്നാണ് ഈ ശബ്ദം കേഠക്കുന്നതെന്ന് ആലോചിക്കുമ്പോഠം നരിമടയിൽ നിന്നാണെന്നു മനസ്സിലായി. രണ്ടാമത്തെ വലിയ നരിയുടെ കുട്ടികളായിരിക്കണമെന്നു സംശയിച്ചു ചെന്നുനോക്കി. സാമാന്യം വലിയ പൂച്ചയോളമുള്ള രണ്ടു നരിക്കുട്ടികഠം, അതിൻെറ തള്ള മരിക്കുമ്പോഴുണ്ടായിരുന്ന ദീനസ്വരം കേട്ടു പരിഭ്രമിച്ചിരിക്കയാണ്. രണ്ടിനെയും ക്ഷണത്തിൽ കടന്നുപിടിച്ചു. അംഗിലൊന്നാണ് മദിരാശി മൃഗശാലയിലേക്കയച്ചത്. മറ്റേത് ഒന്നുരണ്ടു മാസം കഴിഞ്ഞപ്പോഠം എങ്ങനെയോ ചത്തുപോയി.

നരിയുടെ കഥ പറയാമെന്നുവച്ചാൽ എത്രയോ ഉണ്ട്. നമ്മുടെ പുറത്തെ ഈ കല ഒന്നു നോക്കൂ. ഇപ്പോഴുള്ള ധീരന്മാരുടെ ധൈര്യമൊക്കെ വാക്കിലും പേനയിലും മാത്രമാണ്. കേമമായിട്ടു സംസാരിക്കും—എഴുതും—കഴിഞ്ഞു. ഒരുവിധം വിചാരിച്ചാൽ നമുക്കിപ്പഴത്രയല്ലേ തരമുള്ളു എന്നു പറയണം. നമ്മുടെ വലിയ ആയുധം പേനക്കത്തിയോ, സ്റ്റീൽ പെന്നോ ആണല്ലോ. ക്രമേണ അതിനും ലൈസൻസു വേണ്ടിവരും. പണ്ടൊക്കെ കഷണ്ടിയും കഞ്ഞിപിഴിഞ്ഞ മുണ്ടും, വെടിക്കല, കുമ്പ, പുറത്തുരോമം—ഇതൊക്കെയാണ് പുരുഷലക്ഷണം. ഇപ്പോഴധികവും അർദ്ധനാരീശ്വരന്മാരാണല്ലോ. നെക്ടൈ, കോളർ, ഷർട്ട്, കോട്ട്, കോട്ടിന്മേൽ കോട്ട്, അങ്ങനെയൊക്കെയാണ്. കട്ടിമുണ്ടും, തോർത്തും, പിശാങ്കത്തിയും, വടിയും ഒന്നും കാണാനും കൂടിയില്ല. വ്യായാമം വേണമെന്നൊക്കെ ഘോഷിക്കുന്നതല്ലാതെ രണ്ടുനാഴിക നടക്കാൻ കഴിയുന്ന യോഗ്യന്മാരായ ചെറുപ്പക്കാർ ചുരുങ്ങും. അവർക്കതിനൊന്നും നേരവുമില്ല. കാലത്ത് എഴുന്നേറ്റു കാപ്പികുടിച്ച്; കാൽ മുഖം കഴുകി, എട്ടെട്ടു മണിക്ക് ചായകുടിച്ചു; പലഹാരം തിന്നു; ചുരുട്ടു വലിച്ചു; പിന്നെ മാത്രതോറും സിഗററ്റായി. പതിനൊന്നു മണിക്ക് ഊണ്. നാലു മണിക്ക് പിന്നെയും ചായ. വൈകുന്നേരം സ്നേഹിതന്മാരോടൊന്നിച്ച് അവസ്ഥാനുസരണം വിസ്കി, സോഡ, രാത്രി ഊണ്. ഇതുതന്നെ ഒരു വലിയ വ്യായാമമാണല്ലോ. കാരണവന്മാരു കാലത്ത് ഈവക പ്രോഗ്രാമൊന്നുമില്ല. 'ആയതുപോലൊക്കെയായി' എന്നേയുള്ളു. ജനങ്ങളുടെയിടയിൽ ഇപ്പഴ് ഒരുമാതിരി അസ്വാസ്ഥ്യവും അന്ധാളിത്വവും വിശ്വാസമില്ലായ്മയുമൊക്കെ വന്നുകൂടിയത് നാട്ടുകാരായ അധികപക്ഷക്കാരുടെ സൗകര്യം ലേശംപോലുമറിയാതെ പഠിപ്പുകാരാണെന്നു പറയുന്ന ചുരുക്കം ചിലരുടെ അഭിപ്രായത്തിനനുസരിച്ചുള്ള ആക്ട്, കല്പന, ജോറ്, കൃത്യം, പ്രോഗ്രാം മുതലായതുകൊണ്ടു മാത്രമാണ്. അതെല്ലാം വിസ്തരിച്ചു പറയാമെന്നുവച്ചാൽ വളരെയുണ്ട്. മഹാരാജാക്കന്മാരുടെയും സേനാധിപന്മാരുടെയും പ്രഭുക്കന്മാരായ സായ്വന്മാരുടെയും നായാട്ടുകൂടി പ്രോഗ്രാമിന്ന് അനുസരിച്ചാണ്. അവരുടെ കല്പനാശക്തിയുടെ വൈഭവം ആശ്ചര്യം. ഇന്നമാസം ഇത്രാം തീയതി ഇന്ന ദിക്കിൽ നായാട്ടുണ്ടെന്നുവച്ചാൽ, ആ കൃത്യസമയത്തിന് അവർ ആവശ്യപ്പെട്ട മൃഗത്തെ കണ്ടുകിട്ടും! കാട്ടാനയോ, നരിയോ ഏതിനെയാണ് വെടിവയ്ക്കാൻ ഭ്രമമെന്നറിഞ്ഞാൽ അതൊക്കെ ആ മിനിട്ടിന്

രായ്യാറ്! ഈവക അരമന രഹസ്യങ്ങളൊക്കെ അങ്ങാടിയിൽ പരസ്യമാണെങ്കിലും നമുക്കു പറവാൻ പാടില്ല. യോഗ്യന്മാരായ അതിഥികളുടെ സൗകര്യംപോലെ ആവക മൃഗങ്ങളെല്ലാം ക്ഷണിക്കുന്നവരുടെ വകതിരിവിനും സാമർത്ഥ്യത്തിനും അനുസരിച്ച് ഒരുങ്ങിനില്ക്കും. വെടിവച്ചുകഴിഞ്ഞാലത്തെ കഥയൊന്നും പറയാനില്ല. ഈവക ധീരന്മാരുടെ ധൈര്യവീരപരാക്രമങ്ങളെല്ലാം അവസ്ഥാനുസരണം കൊട്ടിഘോഷിക്കാൻ ഒരുവക കൂട്ടർ തയ്യാറായിരിക്കും. ചിലപ്പോൾ അവരും ഒന്നിച്ചുണ്ടാകും. നമ്മളിൽ ചിലർ എന്തു ധൈര്യം പ്രവർത്തിച്ചാലും ആരും ഒന്നും പറയില്ല. പറഞ്ഞാലും വിശ്വസിക്കില്ല.

നമ്മുടെ അനുഭവംതന്നെ ഒന്നുകൂടി പറയാം. അതും ശുദ്ധവെടിയാണെന്നേ മറ്റുള്ളവർ പറയുള്ളൂ. എങ്കിലും വാസ്തവമാണ്. കാലം കുറെയായി. നമ്മുടെ ഗോപാലൻനായർ അന്നു താസിൽദാരായിരുന്നു. ഞങ്ങൾ തമ്മിൽ ഇന്നും ഇന്നലെയുമായിട്ടുള്ള പരിചയമല്ല. അദ്ദേഹത്തിൻെറ അച്ഛൻകാലത്തേ ഞങ്ങളുടെ തറവാടുമായി വളരെ സ്നേഹവിശ്വാസത്തിലാണ്. പലപ്പോഴും എന്നെ ക്ഷണിച്ചതുകൊണ്ട് ഒരിക്കൽ മാനന്തവാടിയോളം പോയി. ഒരുദിവസം ഞങ്ങൾ രണ്ടുപേർക്കും സമീപസ്ഥനായ ഒരു പ്രമാണിയുടെ വിരുന്നുസത്ക്കാരമുണ്ടായിരുന്നു. അന്നത്തെ സദ്യയുടെ വട്ടം പൊടിപൂരമാണ്. അതൊക്കെ ഇന്നലെ കഴിഞ്ഞപോലെ തോന്നുന്നു.

ദിനമപിരജനീ സായം പ്രാതഃ
ശിശിരവസന്തൗ പുനരായാതൗ
കാലഃ ക്രീഡതി ഗച്ഛത്യായുഃ

എന്നു പറഞ്ഞപോലെ കാലം എത്ര വേഗത്തിൽ കഴിഞ്ഞുപോകുന്നു. അന്നത്തെയും ഇന്നത്തെയും വയനാടുതന്നെ എത്ര ഭേദമായിപ്പോയി. അന്ന് ആനകൂടിയാൽ കാണാത്ത കാടാണ്. ഇപ്പഴ് മുഴുവനും നാടായിപ്പോയി. കുന്നും മലയും ധാരാളമുള്ള ആ പ്രദേശത്തിന് വയനാട് എന്നും, സാമാന്യം നാഗരികതയുള്ള മറ്റൊരു നാട്ടിന് പാലക്കാടെന്നും പേരുവിളിക്കാനെന്തായിരിക്കും സംഗതി എന്ന് പലപ്പോഴും ആലോചിക്കാറുണ്ട്—നമ്മുടെ കഥ മാറിപ്പോയി, എവിടെയാണ് പറഞ്ഞുവച്ചത്?—ശരി—ഞങ്ങൾ ഊണും കഴിഞ്ഞ് രണ്ടു വാല്യക്കാരോടു കൂടി, കിടപ്പിന് താസിൽദാരുടെ വീട്ടിലേക്കുതന്നെ യാത്രയായി. മകരമാസം കാലമാണ്. കുപ്പായവും മറ്റും ഇട്ടിരിക്കുന്നു. എങ്കിലും ശീതം സഹിച്ചുകൂടാ. കഠിനൗഠിനൗ എന്നു പറഞ്ഞ

പാകത്തിലായിരിക്കുന്നു. യാത്രപിരിയുമ്പോൾ ഡോക്ടർ വറുഗീസ് ഒരു മരുന്നുകുപ്പിയും ഒരു ശസ്ത്രവും പൊയ്പോകാതെ, മടഠത്തിൽ ഹാസ്പത്രിയിൽ കൊടുത്ത്, സൂക്ഷിക്കാനായി പറയണമെന്നാവശ്യപ്പെട്ടു. പോകുന്നവഴിക്കാണെങ്കിൽ ഞാൻതന്നെ കൊടുത്തേക്കാമെന്നു ക്ഷണിച്ചപ്പോൾ കുപ്പിയും കുറെ പരുത്തിയും ഒന്നുരണ്ടു ശീലക്കഷണവും വേറെതന്നെ ഒരു ഉറുമാലിൽ പൊതിഞ്ഞ് എന്റെ വശം തന്നു. ഞാനതു തോളിൽക്കൂടി ഇട്ടുകെട്ടി ബന്തൊവസ്താക്കി ശസ്ത്രം കീശയിലും വച്ചപ്പോൾ. 'എന്താ രാവണാസുരന്റെ പുറപ്പാടാണോ?' എന്ന് ഗോപാലൻനായര് പരിഹാസമായി ചോദിച്ചു. അദ്ദേഹത്തിന് സകലതും നേരംപോക്കാണല്ലോ.

കറുത്തവാവിനു സമീപിച്ചാണ്. മൂക്കോടുമൂക്ക് മുട്ടിയാൽ തമ്മിൽ കാണില്ല. അത്രമാത്രമുണ്ടിരുട്ട്. അങ്ങനെ ഞങ്ങൾ അവിടെ നിന്നു പുറപ്പെട്ട് താസിൽദാർ താമസിക്കുന്ന വീടിനു സമീപം എത്താറായപ്പോൾ ഗ്രഹപ്പിഴക്കു ഞങ്ങളുടെ കൈവശമുണ്ടായിരുന്ന പാനീസ്സിലെ തിരിയും കെട്ടു. ഇനി എന്താ നിവർത്തി എന്നു ചോദിച്ചപ്പോൾ

ആപദി കിം കരണീയം
സ്മരണീയം ചരണയുഗളമംബായാഃ

എന്നു താസിൽദാർ ചൊല്ലി, അവിടവിടെ വേണ്ടുന്ന പൊടിക്കൈ മൂപ്പർക്കു ക്ഷണത്തിൽ തോന്നുമല്ലോ. ഞങ്ങൾ കുറെ തപ്പിത്തപ്പി നടന്നപ്പോൾ കാട്ടീന്ന് എന്തോ ഒന്നനങ്ങുന്നുണ്ടെന്നു തോന്നി. അതെന്താണെന്നു ചോദിക്കാൻ നേരമില്ല; അപ്പോഴേക്കും പിൻഭാഗത്തുനിന്ന് എന്നെ ഒരു തള്ളൽ! എന്തു ശക്തി! എനിക്കപ്പഴുതന്നെ ബോധക്ഷയമുണ്ടായി. മറ്റവരെല്ലാം നിലവിളി കൂട്ടുമ്പോഴേക്ക് മൂപ്പരു—താസിൽദാരല്ല—എന്നെയും കടിച്ചു തൂക്കിക്കൊണ്ടു നടന്നിരിക്കുന്നു. ആൾപ്പിടിയനുണ്ടോ ആൾഭേദം. താസിൽദാരു നിലവിളിച്ചാലും കല്പിച്ചാലും അതിനലക്ഷ്യം! പത്തു മിനിട്ടിനകം എന്നെ ഒരു വലിയ ഗുഹയിൽ കൊണ്ടുവച്ചു. അതിനകത്തെ ഘ്രാണം ഇന്നും വിചാരിച്ചുകൂടാ. മുനിസിപ്പാലിറ്റിയിൽക്കൂടി ഇത്ര ദുർഗ്ഗന്ധമില്ല. അത്ര കഠിനം. ഇരുട്ടത്ത് പച്ച നിറത്തിൽ തീക്കട്ടപോലെ തിളങ്ങിക്കൊണ്ടിരിക്കുന്ന രണ്ടു കണ്ണിന്റെ പ്രകാശമല്ലാതെ ആ മടയിൽ ലേശംപോലും വെളിച്ചമില്ല. ഏതാണ്ട് ഒരു ചെറിയ തളികയോളം വട്ടത്തിലുള്ള അതിന്റെ പരുപരുത്ത കൈ രണ്ടും എന്റെ നെഞ്ഞിന്മേൽ അമർത്തിവച്ചിട്ടുള്ളതുകൊണ്ട് അങ്ങട്ടുമിങ്ങട്ടും

അണുമാത്രം അനങ്ങാൻ വഹിയാ. കുറെനേരം കഴിഞ്ഞപ്പോഠം എനിക്കു 'സുബോധ'മുണ്ടായി. തത്ക്കാലത്തെ സ്ഥിതി യെല്ലാമോർത്ത് 'ഭവിതവ്യം ഭവത്യേവ' എന്നു സമാധാനിച്ചു. പ്രാണവേദനക്കു ഗുരുകൃപാകടാക്ഷംകൊണ്ടു വരാഹീമന്ത്രം ജപിച്ചു. സർവ്വമൃത്യുനിവാരിണിയായ ജഗദംബയെത്തന്നെ നല്ലവണ്ണം ധ്യാനിച്ചു. ജീവൻ പോയോ എന്നു നോക്കാനോ എന്തോ, എന്നെ ഒന്നു രണ്ടു പ്രാവശ്യം ഉരുട്ടി നോക്കിയപ്പോഠം അതിദുസ്സഹമായ വേദന നിമിത്തം, അമ്മേ! എന്നു പതുക്കെ പറഞ്ഞുപോയി. അതു കേഠക്കുമ്പഴ് നമ്മുടെ പുറത്തു കെട്ടി യിരിക്കുന്ന ഭാണ്ഡം കടിച്ചു തൂക്കിഎടുത്ത്, പൂച്ചയും മറ്റും എലിയെ കടിച്ചു കുടയുന്ന മാതിരി അങ്ങട്ടുമിങ്ങട്ടും ആട്ടി യപ്പോഠം എന്തോ അതിൻെറ തൊള്ളയിൽ നിന്ന് ഒന്നു പൊട്ടു ന്നതു കേട്ടു. ഉടനെ നല്ല ലവണ്ടറിനെക്കാഠം അതിരൂക്ഷമായിട്ടുള്ള ഒരുവക തൈലത്തിൻെറ ഗന്ധമുണ്ടായി. അപ്പഴേ ചൈതന്യ നിഹംതൃകമാണ് (Chloroform) ആ കുപ്പിയിൽ ഉണ്ടായിരുന്ന തെന്ന് ധരിച്ചുള്ളു. കുപ്പി പൊളിഞ്ഞതുകൊണ്ട് ആ തൈലം മുഴുവനെ നരിയുടെ മൂക്കിലും വായിലുമൊക്കെ വ്യാപിച്ചതു നിമിത്തം ക്ഷണനേരംകൊണ്ട് എന്നെ കടിച്ചുതൂക്കിയപാടുതന്നെ ബോധംകെട്ട് എൻെറമേൽ വീണു. കാട്ടുപ്രദേശങ്ങളിലും മറ്റും കാണുന്ന വലിയ മിന്നാമിനുങ്ങുകളുടെ മാതിരി സദാ ഒളിഞ്ഞുകൊണ്ടിരിക്കുന്ന കണ്ണിനും ക്രമേണ പ്രകാശമില്ലാതെ കണ്ടായി. മൂപ്പരുടെ കാര്യം കുറെ തപ്പലാണെന്നു കണ്ടപ്പോഠം അതിനെ മെല്ലെ ഉന്തി താഴത്തു തള്ളിയിട്ടു. കീശയിലുണ്ടാ യിരുന്ന ക്ഷൗരക്കത്തിപോലെ വളഞ്ഞ മൂർച്ചയുള്ള ശസ്ത്രം എടുത്ത് പതുക്കെ കടിച്ചുനീർത്തി, അതിൻെറ കഴുത്തിനു വച്ചുകൊടുത്തു. ക്രമത്തിൽ ശ്വാസനാളം മുറിച്ചു രണ്ടു കഷണ മാക്കി. എന്നിട്ടും ലേശംപോലും അനങ്ങാൻ ഭാവമില്ല. അറക്കു മ്പോഠം ഒന്നു പിടച്ചതുകൂടിയില്ല. ആ മരുന്നിൻെറ വീര്യം അത്യാശ്ചര്യം തന്നെ. തത്ക്കാലത്തെ ക്ഷീണംകൊണ്ടും ദുർ ഗ്ഗന്ധംകൊണ്ടും പുലരുന്നവരെ അവിടത്തന്നെ ശവപ്രായ മായി കിടന്നു. പ്രകാശത്തിനു മുമ്പ് തോക്ക്, വടി, വാഠം, കുന്തം മുതലായ ആയുധങ്ങളോടു കൂടി നായാട്ടുകാരുവന്ന് സമീപമുള്ള കാടൊക്കെ പരതി. ആ നരിമടയുടെ സമീപം എത്തിയപ്പോഠം, നമ്മുടെ കാരണവര് അതിനകത്തുണ്ടെങ്കിൽ ഓടിപ്പോയ്ക്കോട്ടെ എന്നു വിചാരിച്ച് കുറെയൊക്കെ കൂക്കി വിളിച്ചു ലഹളകൂട്ടി. ഒടുക്കം ഒന്നുമില്ലെന്നു കണ്ടപ്പോഠം ഒരു ചൂട്ടു കത്തിച്ചു ഗുഹയിലേക്കു കാണിച്ചു. ഞാനും നമ്മുടെ മൂപ്പരും വലിയ ചങ്ങാതികളുടെ മാതിരി ഒന്നിച്ചു കിടപ്പാണ്.

രക്തപ്രവാഹംകൊണ്ട് കാരണവരുടെ കഥ രാത്രിയിൽത്തന്നെ കഴിഞ്ഞിരിക്കുന്നു. ഞാൻ ആ പരാശക്തിയെത്തന്നെ സ്മരിച്ചു ജപിച്ചുകൊണ്ടിരിക്കുകയാണ്. അന്നത്തെ തണുപ്പും ക്ഷീണവും ഒക്കെക്കൊണ്ടു കുറെ ദിവസം പനിച്ചു കുഴങ്ങിപ്പോയി. അന്ന് ആ നരിയുടെ നഖംകൊണ്ടു പൊട്ടിയതാണ് പുറത്തു കാണുന്ന ഈ കല.

കേസരി] [വേങ്ങയിൽ കുഞ്ഞിരാമൻനായനാർ

### അഭ്യാസം

1. ഈ ഉപന്യാസത്തിലെ ഫലിതപരിഹാസപ്രയോഗങ്ങൾ ചൂണ്ടിക്കാണിക്കുക.
2. ഉപന്യാസകാരൻ വിവരിക്കുന്ന അനുഭവങ്ങളിൽ ഏറ്റവും രസകരമായി നിങ്ങൾക്കു തോന്നുന്നത് ഏതാണ്? അത് അനുകഥനരീതിയിൽ എഴുതുക.
3. സ്വന്തം വാക്യത്തിൽ പ്രയോഗിക്കുക:—
ശുദ്ധവെടി, പച്ചപ്പകൽ, ഉരുണ്ടുപിരണ്ട്, അരമനരഹസ്യം അങ്ങാടിയിൽ പരസ്യം, പൊടിപൂരം, പൊടിക്കൈ, അണുമാത്രം, നഖശിഖാന്തം.
4. താഴെക്കാണുന്ന പ്രയോഗങ്ങൾ ശ്രദ്ധിക്കുക:—
ഏകരം, കുത്തോട്ടുനോക്കുക, അറണ്ടോണ്ടുമുറണ്ടോണ്ട്, പറച്ചു, തപ്പൽ, പൃക്ക്, നിർത്തുക—പ്രാദേശികമായിമാത്രം പ്രയോഗിക്കുന്ന ഈ വാക്കുകളുടെ അർത്ഥം എഴുതുക.
5. കുഞ്ഞിരാമൻനായനാർ എഴുതിയ രണ്ടുമൂന്നുപന്യാസങ്ങളുടെ പേർ പറയുക.

---

## പാഠം 2
# കഥാഖ്യാനം

[ഏ. ആർ. രാജരാജവർമ്മ (1863-1918)—മലയാളത്തിലെ നവോത്ഥാന നായകന്മാരിൽ പ്രഥമഗണനീയനായ പ്രൊഫസർ രാജരാജവർമ്മ സാഹിത്യത്തിൻെറ മിക്കവാറും എല്ലാ രംഗങ്ങളിലും പ്രവർത്തിച്ചിരുന്നുവെങ്കിലും, ഭാഷാശാസ്ത്രജ്ഞനും സാഹിത്യശാസ്ത്രജ്ഞനുമെന്നനിലകളിലാണ് ചിരസ്ഥായിയായ സേവനം അനുഷ്ഠിച്ചിട്ടുള്ളത്. പ്രഥമവ്യാകരണം, മധ്യമവ്യാകരണം, ശബ്ദശോധിനി, കേരളപാണിനീയം, സാഹിത്യസാഹ്യം, ഭാഷാഭൂഷണം, വൃത്തമഞ്ജരി എന്നീ കൃതികൾ ഈ രംഗത്ത് സ്മരണീയങ്ങളാണ്. കുമാരസംഭവം, മേഘദൂതം, അഭിജ്ഞാനശാകുന്തളം, മാളവികാഗ്നിമിത്രം, സ്വപ്നവാസവദത്തം, ചാരുദത്തൻ എന്നീസുപ്രസിദ്ധ സംസ്കൃതകൃതികൾ മലയാളത്തിൽ വിവർത്തനം ചെയ്തതും, സാഹിത്യപുരോഗതിക്ക് ഉതകുന്ന വിധത്തിലുള്ള വിമർശന മാനദണ്ഡങ്ങൾ ഉപയോഗിച്ച് ഗ്രന്ഥനിരൂപണ

ത്തിന് മാർഗ്ഗദർശനം ചെയ്തതുമാണ് തമ്പുരാൻെറ രണ്ടു പ്രധാനനേട്ടങ്ങൾ. സംസ്കൃതത്തിൽ അസാധാരണവും അദ്ഭുതകരവുമായ പാണ്ഡിത്യം നേടിയിരുന്ന അദ്ദേഹത്തിന് ഉൽകൃഷ്ടങ്ങളായ കൃതികളും വിസ്മാപകങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളും ആ ഭാഷയിൽ രചിക്കാൻ കഴിവുണ്ടായിരുന്നു എന്നതിന് തെളിവുകളാണ് ആംഗലസാമ്രാജ്യവും ലഘുപാണിനീയവും മറ്റും. 1911-ൽ പ്രസിദ്ധീകരിച്ച 'സാഹിത്യസാഹ്യ'ത്തിൽ നിന്നാണ് കഥാഖ്യാനം എന്ന ഭാഗമെടുത്തു ചേർത്തിട്ടുള്ളത്.]

ഒരു സംഭവം നടന്നതായി വിവരിക്കയാണല്ലോ കഥയുടെ സ്വരൂപം. സംഭവങ്ങളിൽ പ്രധാനമായ ഒരു സംഗതിയും, അതിനോടു ചേർന്ന പല സംഗതികളും ഉണ്ടായിരിക്കും. അതിൽ പ്രധാന സംഗതിക്ക് കഥയുടെ മർമ്മം എന്നു പേർ ചെയ്യാം. കാളിദാസൻെറ ശാകുന്തളം നോക്കുക. അതിൽ ശകുന്തള മോതിരം കളഞ്ഞുപോയ സംഗതിയാണ് മർമ്മം. പ്രകൃതിശാസ്ത്രത്തിൽ 'ഗുരുത്വകേന്ദ്രം' എന്നു പറയുന്ന ബിന്ദുവിൻെറ സ്ഥാനമാകുന്നു കഥയിൽ മർമ്മത്തിനുള്ളത്. മറ്റു സംഗതികളെല്ലാം ആ ഒരു സംഗതിയെ ആശ്രയിച്ചു നില്ക്കുന്നു. കഥയ്ക്കു നാമകരണം ചെയ്യുന്നതിൽ പലപ്പോഴും മർമ്മം ഉപകരിക്കും. കാളിദാസൻ താൻ നിർമ്മിച്ച ശകുന്തളയുടെ കഥയ്ക്ക് 'അഭിജ്ഞാന ശാകുന്തളം' എന്നു പേർ കൊടുത്തിരിക്കുന്നു. അത് മോതിരം കളഞ്ഞ കഥയാണല്ലോ.

ഒരു കഥ പറകയോ എഴുതുകയോ ചെയ്യുമ്പോൾ കഥാപുരുഷന്മാർ അല്ലെങ്കിൽ പാത്രങ്ങൾ ചെയ്ത സകല പ്രവൃത്തികളും വിവരിക്കുന്നത് സാധ്യമല്ല; അങ്ങനെ ചെയ്തിട്ടാവശ്യമില്ല. ഏതെല്ലാം പ്രധാന സംഗതികളാണ് എടുത്തു കാണിക്കേണ്ടതെന്നുള്ളതിന് ഒരു നിയമംചെയ്യാൻ കഴിയുന്നതല്ല. ചിത്രകാരൻ ഒരു മനുഷ്യൻെറ ചിത്രമെഴുതുമ്പോൾ അവൻെറ സർവ്വാംഗവും അതിൽ കുറിക്കാറില്ലല്ലോ. അതുപോലെയാണ് കഥയിലും. ഏതുഭാഗം കാണിച്ചാൽ മറ്റു ഭാഗങ്ങൾ കാഴ്ചക്കാർക്ക് ഊഹിക്കാൻ കഴിയുമെന്ന് ചിത്രകാരൻ നിശ്ചയിക്കുംപോലെ ഗ്രന്ഥകാരനും കഥയുടെ ഇന്ന അംശങ്ങൾ വിവരിച്ചാൽ ശേഷമുള്ളവ വായനക്കാർ പൂർത്തിയാക്കിക്കൊള്ളുമെന്ന് നിർണ്ണയിക്കേണ്ടതാകുന്നു. സാധാരണക്കാരുടെ നോട്ടത്തിൽ തുച്ഛമെന്നു തോന്നുന്ന ചില്ലറ സംഗതികൾ ചിലപ്പോൾ കഥകളിൽ പ്രധാനങ്ങളായിത്തീർന്നേക്കും. ഉത്തരരാമചരിതത്തിൽ ചിത്രദർശനഘട്ടത്തിൽ രാമൻ ജൃംഭകാസ്ത്രങ്ങളെ ആജ്ഞാപിക്കുന്നതും, ഗംഗയെയും ഭൂമിയെയും പ്രാർത്ഥിക്കുന്നതും മറ്റും തല്ക്കാലം വായനക്കാർക്കു സാരമില്ലാത്തതായി തോന്നുന്നു; പിന്നീട് ഉപസംഹാരത്തിലാണ് അവയുടെ പ്രാധാന്യം വെളിപ്പെടുന്നത്.

ഈ വിധം തുച്ഛ്ര സംഗതികളെ വലുതാക്കി ഫലിപ്പിക്കുന്ന തിലാണ്് കഥാകർത്താക്കളുടെ ചാതുര്യവും.

കഥകളിൽ ആവശ്യംപോലെ അവതാരിക ചേർക്കാം. ഏതു കാലത്തും ഏതു സ്ഥലത്തും ഏത് ആളുകളെപ്പറ്റിയുമാണ് കഥയെന്നു വായനക്കാരെ ഗ്രഹിപ്പിക്കുന്നതാണ് ഇതിൻെറ ഉപ യോഗം. ചരിത്രകഥകളിലും പുരാണകഥകളിലും മറ്റും അവതാ രികയ്ക്കാവശ്യം കാണും. ആഖ്യായികകളും നാടകങ്ങളും അവതാരിക കൂടാതെ ഇടയ്ക്കുവച്ചു തുടങ്ങുന്നത് നന്നായി രിക്കും. അങ്ങനെ ചെയ്താൽ അനുഭവരസത്തിനു ബലംകൂടും. 'മധുരാപുരി' എന്നൊരു പട്ടണം; മധുരേശൻ എന്നൊരു രാജാവ്, ഇത്യാദി പഴയ രീതിയിൽ ആരംഭിക്കുന്നത് പറഞ്ഞുകേൾപ്പി ക്കേണ്ടുന്ന കഥകൾക്കേ ആവശ്യമുള്ളൂ. കഥയിലെ സംഗതികൾ നടന്നുകൊണ്ടിരിക്കുന്നതിനെത്തന്നെ വായനക്കാരെ കൂട്ടിക്കൊണ്ടു ചെന്നു കാണിക്കുക എന്ന ഭാവത്തിലാണ് ആഖ്യായികാകാരൻ മാരും നാടകകർത്താക്കളും കഥയുടെ മധ്യത്തിലാരംഭിക്കുന്നത്. ഈവക ഗ്രന്ഥങ്ങളിലടങ്ങിയ കഥയ്ക്ക് ഇതിവൃത്തം എന്നു പേർ പറയുന്നു. പുരാണങ്ങളിലെ ഉപകഥകളും നീതികഥകളും മറ്റുംപോലെ നാടകാദികളിലെ ഇതിവൃത്തം ലഘുവായിരിക്ക യില്ല. സാധാരണ കഥകൾ കഥിക്കുന്നതിൻെറ ക്രമം അതാത് സംഗതികൾ നടന്ന കാലമനുസരിച്ചാണ്. കാലത്തിൻെറ ക്രമം പിടിച്ചു കഥ കഥിക്കുന്നതായാൽ വളരെ സൗകര്യവും കാണും. എന്നാൽ അനുഭവരസത്തെ പ്രധാനമായി വിചാരിക്കുന്ന ആഖ്യാ യികാകാരന്മാർ കാലക്രമം പലപ്പോഴും തെറ്റിക്കും. ആദ്യം മുതൽ അവസാനം വരെ വായനക്കാർക്കു കൗതുകം ക്ഷയിച്ചു പോകാതെ ഒന്നുപോലെ നിലനില്ക്കാൻ വേണ്ടി ചെയ്യുന്ന ഒരു ഉപായമാണിത്. കഥയുടെ മർമ്മം അവസാനത്തിലേ വെളി പ്പെടുത്താവൂ, അല്ലെങ്കിൽ ജിജ്ഞാസ നശിച്ചുപോകും. പല പാത്രങ്ങളെയും പല സംഗതികളെയും കെട്ടിച്ചമച്ച് അവയോടു നമ്മെ പരിചയപ്പെടുത്തി അവയിൽ നമുക്ക് രാഗദ്വേഷങ്ങൾ ജനിപ്പിച്ച് അവയെ നാം പ്രത്യക്ഷത്തിൽ കാണുന്നതുപോലെ ഒരനുഭവം വരുത്തിക്കഴിയുമ്പോൾ നമുക്ക് പ്രിയപ്പെട്ട പാത്ര ങ്ങൾക്ക് ശ്രേയസ്സു വരണമെന്നും, ദുഷ്ടപാത്രങ്ങളുടെ ദുഷ്പ്രവൃത്തികൾ ഫലിക്കാതെ പോകണമെന്നും, നമുക്കു തന്നത്താൻ അറിയാതെ ഒരു പ്രാർത്ഥന ജനിക്കുന്നതിനാൽ കഥയുടെ പരിണാമം എന്തെന്നറിയാനുള്ള പരിഭ്രമം അസഹ്യ മായിത്തീരുന്നു. ഗ്രന്ഥകാരൻ ആ പരിണാമത്തെ കൗശലത്തിൽ നീക്കിനീക്കിക്കൊണ്ടു പോകുന്തോറും കൗതുകം നമുക്കു

വർദ്ധിക്കുകയാണു ചെയ്യുന്നത്. പരിണാമം വെളിപ്പെട്ടു കഴിഞ്ഞാൽ പിന്നീടുള്ള ഭാഗമൊന്നും വിസ്തരിക്കരുത്. അതെല്ലാം വായനക്കാർ സ്വയം ഊഹിച്ചുകൊള്ളും. ഇങ്ങനെ അവസാനംവരെ ജിജ്ഞാസ ശമിപ്പിക്കാതെ സൂക്ഷിക്കുന്ന കഥാഗുണത്തിന് പരിണാമഗുപ്തി എന്നു പേർചെയ്യാം.

കഥകളിൽ സംഭാഷണം പലേടത്തും ആവശ്യപ്പെടും. ആഖ്യായികകളിൽ ചില അധ്യായങ്ങൾ സംഭാഷണരൂപങ്ങളായി കാണും. നാടകങ്ങൾ മുഴുവൻതന്നെ സംഭാഷണങ്ങളാകുന്നു. നാടകകവി തിരയ്ക്കുള്ളിലിരുന്നുകൊണ്ട് തൻെറ പാത്രങ്ങളെ സംഭാഷണം ചെയ്യിച്ച് രംഗസ്ഥന്മാരെ കാര്യം ഗ്രഹിപ്പിക്കയല്ലാതെ ഒരിക്കലും താൻ നേരിട്ടു സംസാരിക്കയില്ല. സംഭാഷണങ്ങൾകൊണ്ടു മാത്രം ഒരു കഥ പൂർത്തിയാക്കുന്നതിനുള്ള ശ്രമമാണ് നാടകങ്ങളുടെ ദുഷ്കരത്വത്തിനു കാരണം. അതുകൊണ്ടുതന്നെ 'നാടകാന്തം കവിത്വം' എന്ന ചൊല്ലിനും ഇടയായി. ആട്ടക്കഥകളുടെ നില കവിപ്രോക്തകഥകളുടെയും നാടകങ്ങളുടെയും മധ്യേയാണ്. കഥകളിയുണ്ടാക്കുന്നവർ കാവ്യത്തിലെന്നപോലെ കവിവാക്യത്തിൽത്തന്നെ ശ്ലോകങ്ങളാൽ കഥ കഥിച്ചുംകൊണ്ട് മധ്യേമധ്യേ ഗാനരൂപങ്ങളായ സംഭാഷണങ്ങളെ പ്രവേശിപ്പിക്കുന്നതേയുള്ളൂ. കഥ 'ശ്ലോകത്തിൽ കഴിക്കാവുന്നതുകൊണ്ട്' കഥകളിയുണ്ടാക്കുന്നത് ഏറ്റവും എളുതായി ത്തീർന്നു, നാടകത്തിൻെറ ഇതിവൃത്തത്തിനുള്ള ബീജബിന്ദുപതാകാദി സന്ധിപഞ്ചകവും കഥകളിക്കാർ വകവച്ചിട്ടില്ല. വല്ല പുരാണ കഥാഭാഗവും എടുത്ത് ഒരു സ്വയംവരം എന്നോ, ഒരു വധം എന്നോ, ഒരു വിജയം എന്നോ പേരിട്ട്, കത്തി, താടി, കരി മുതലായ വേഷങ്ങൾക്കും ഏർപ്പാടു ചെയ്താൽ ഒരു ആട്ടക്കഥ തീർന്നു. നളചരിതം, ദക്ഷയാഗം മുതലായ ഏതാനും പ്രബന്ധങ്ങൾ ഒഴികെ മിക്ക കൃതികളിലും കാവ്യരസം ചുരുങ്ങും.

സംഭാഷണം രണ്ടുവിധത്തിലാകാം: 'എൻ', 'നിൻ', എന്ന ഉത്തമമധ്യസർവനാമങ്ങളെ ഉപയോഗിച്ച് നേരേ സംസാരിക്കുന്നത് സാക്ഷാൽ സംഭാഷണം; മറ്റൊരുവൻ റിപ്പോർട്ടു ചെയ്യുന്നമട്ടിൽ വക്താവിൻെറ വാക്യത്തെ ഉദ്ധരിക്കാതെ വിവരിക്കുന്നത് അന്വാഖ്യാനസംഭാഷണം.

ഉദാഹരണം:—സാക്ഷാൽ സംഭാഷണത്തിന്:

ശൂർപ്പണഖ: (രാമനോട്) ഞാൻ രാക്ഷസേശ്വരനായ രാവണൻെറ അനുജത്തിയാകുന്നു: എന്നെ അങ്ങു ഭാര്യയായി സ്വീകരിക്കണം.

രാമൻ: എനിക്ക് ഭാര്യ ഒരുമിച്ചു തന്നെയുണ്ടല്ലോ, എന്റെ അനുജനായ ലക്ഷ്മണനോട് അപേക്ഷിക്കതന്നെ.

ശൂർപ്പണഖ: (ലക്ഷ്മണന്റെ അടുക്കൽചെന്ന്) അല്ലയോ ലക്ഷ്മണാ, അങ്ങേ ഞാൻ വരിക്കുന്നു.

ലക്ഷ്മണൻ: എന്റെ ജ്യേഷ്ഠനെ ആദ്യം നീ വരിക്കയാൽ എനിക്ക് നിന്നെ സ്വീകരിപ്പതിനു ന്യായമില്ല.

ഇതുതന്നെ അനുഖ്യാന സംഭാഷണമായിട്ട്:

താൻ രാക്ഷസേശ്വരനായ രാവണന്റെ അനുജത്തിയാണെന്നും തന്നെ ഭാര്യയായി സ്വീകരിക്കണമെന്നും ശൂർപ്പണഖ രാമനോടു പ്രാർത്ഥിച്ചതിൽ തനിക്കു ഭാര്യയുള്ളതിനാൽ അവളെ സ്വീകരിപ്പാൻ സാധിക്കാത്തതുകൊണ്ട് തന്റെ അനുജൻ ലക്ഷ്മണനോടു അപേക്ഷിക്കാൻ ആജ്ഞാപിച്ചപ്രകാരം അവൾ ലക്ഷ്മണനെ വരിക്കവേ അവനും, തന്റെ ജ്യേഷ്ഠനെ ആദ്യമായി വരിക്കയാൽ തനിക്ക് അവളെ സ്വീകരിക്കുന്നതിന് ന്യായമില്ലെന്ന് ഉപേക്ഷിച്ചു.

ഇതിൽ 'താൻ' എന്ന സർവനാമത്തിന്റെ ഉപയോഗം സൂക്ഷിച്ചു മനസ്സിലാക്കേണ്ടതാകുന്നു. ചെറിയ സംഭാഷണങ്ങളെ മാത്രമേ അനുഖ്യാനം ചെയ്യാൻ സാധിക്കുകയുള്ളു. ദീർഘസംഭാഷണങ്ങളെല്ലാം സാക്ഷാൽ സംഭാഷണങ്ങളായിത്തന്നെ ഇരിക്കണം. അനുഖ്യാനം വളച്ചുകെട്ടാകയാൽ അപൂർവമായിട്ടേ ഉപയോഗിക്കാവൂ. അതിന് സ്പഷ്ടതയും ബലവും കുറയും. കവി വാക്യമായി കഥിക്കുന്ന കഥകളിൽത്തന്നെയും ചില അംശങ്ങൾ പാത്രങ്ങളുടെ സാക്ഷാൽ സംഭാഷണരൂപേണ ബന്ധിക്കുന്നത് പുഷ്ടികരമായിരിക്കും. നാടകങ്ങളിൽ രംഗപ്രയോഗാനർഹങ്ങളായ പല സംഗതികളും കഥാബാഹ്യങ്ങളായ പാത്രങ്ങളെ പ്രവേശിപ്പിച്ച് അവരെക്കൊണ്ടു സംസാരിപ്പിക്കാറുണ്ട്. ഉത്തരരാമചരിതത്തിൽ ലവനും ചന്ദ്രകേതുവും തമ്മിലുള്ള യുദ്ധത്തെ വിദ്യാധരമിഥുനത്തിന്റെ സംഭാഷണം കൊണ്ട് വിവരിക്കുന്നതു നോക്കുക.

ഇതിവൃത്തം വാസ്തവവും കൽപിതവുമാവാം. ചരിത്രം, ജീവചരിത്രം, പുരാണം മുതലായവയിൽനിന്ന് എടുക്കുന്ന കഥകൾ വാസ്തവത്തിൽ നടന്ന കഥയാണല്ലോ. ഇന്ദുലേഖ, കൃഷ്ണാർജ്ജുനവിജയം, മാലതീമാധവം മുതലായവയിലെ ഇതിവൃത്തം അതാതു കവികൾ കെട്ടിച്ചമച്ചതാകുന്നു. നീതികഥകൾ എല്ലാം കല്പിതങ്ങൾ തന്നെ. നാടകം, ആട്ടക്കഥ, ആഖ്യായിക, ഇതുകളിൽ കഥാപുരുഷന്മാരും

സംഗതികളും പുരാണ ചരിത്രാദികളിൽനിന്ന് ഉദ്ധൃതങ്ങളായിരുന്നാലും അവയിൽ കല്പിതാംശം ഏറിയിരിക്കും. ഭാരതത്തിലെ ശാകുന്തളോപാഖ്യാനവും കാളിദാസരുടെ അഭിജ്ഞാനശാകുന്തളവും നോക്കുക. മോതിരത്തിൻെറ സംഗതിതന്നെ പുരാണത്തിലില്ല; എന്നാൽ നാടകത്തിൻെറ സ്വാരസ്യമെല്ലാം മോതിരം കളഞ്ഞതിനാലാണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നത്. അതിൻവണ്ണം മാർത്താണ്ഡവർമ്മയിലെ പല പാത്രങ്ങളും സ്ഥലകാലങ്ങളും സംഭവങ്ങളും തിരുവിതാംകൂർ ചരിത്രത്തിലുള്ളവയാണെങ്കിലും കഥാമർമ്മമായ സംഗതി കൃത്രിമമാകുന്നു. നാടകത്തിലും ആഖ്യായികയിലും കാവ്യത്തിലും ഉചിതങ്ങളായ പാത്രങ്ങളെ ബന്ധിച്ച് തൻമുഖേന ലോകസ്വഭാവം വർണ്ണിക്കുന്നതിലാണ് കവിക്ക് സംരംഭം. വാസ്തവത്തിൽ നടന്ന സംഗതി ഗ്രഹിക്കുന്നതിന് പുരാണങ്ങളും ചരിത്രങ്ങളുമുണ്ടല്ലോ.

സാഹിത്യസാഹ്യം] [ഏ. ആർ. രാജരാജവർമ്മ

അഭ്യാസം

1. കഥാമർമ്മം എന്നാൽ എന്ത്? ചില ഉദാഹരണങ്ങരം പറയുക.
2. ഇതിവൃത്തം നിർമ്മിക്കുമ്പോരം ശ്രദ്ധിക്കേണ്ട കാര്യങ്ങരം എന്തെല്ലാം?
3. 'നാടകാന്തം കവിത്വം' എന്ന ചൊല്ലിന് പ്രധാന കാരണം എന്താണ്?
4. ''അന്വാഖ്യാനം അപൂർവ്വമായിട്ടേ ഉപയോഗിക്കാവൂ'' എന്തുകൊണ്ട്?
5. ''ശ്ലോകത്തിൽ കഴിക്കുക'' — എന്ന ശൈലിക്ക് എന്താണർത്ഥം? ആ അർത്ഥം എങ്ങനെ ലഭിച്ചു?
6. ''സാഹിത്യസാഹ്യം'' എന്ന ഗ്രന്ഥം എന്തുദ്ദേശത്തോടുകൂടിയാണ് ഏ. ആർ. രാജരാജവർമ്മ രചിച്ചത്?

---

പാഠം 3

# "എന്നിനിക്കാണുന്നു ഞാനെൻപ്രിയതമ!"

[സി. വി. രാമൻപിള്ള (1858–1922) — മലയാളനോവൽസാഹിത്യത്തിൻെറ പ്രതിഷ്ഠാപകന്മാരായിരുന്നു, സി. വി. രാമൻപിള്ളയും ഓ. ചന്തുമേനോനും. 1889-ൽ പ്രസിദ്ധീകരിച്ച ഇന്ദുലേഖയും 1891-ൽ പ്രകാശിപ്പിച്ച ശാരദയുമാണ് ചന്തുമേനോൻെറ നോവലുകരം. സി. വി. രാമൻപിള്ളയുടെ ആദ്യത്തെ നോവലായ മാർത്താണ്ഡവർമ്മ 1891-ലും ധർമ്മരാജാ 1913-ലും രാമരാജാബഹദൂർ 1917-നും 1920-നുമിടയ്ക്കുമാണ്

പ്രകാശിതമായത്. ഈ ചരിത്രാഖ്യായികകൾക്കു പുറമെ 'പ്രേമാമൃതം' എന്ന ഒരു സാമൂഹികനോവലും മലയാള ഗദ്യനാടക പ്രസ്ഥാനത്തിന് നാന്ദികുറിച്ച ഏതാനും പ്രഹസനങ്ങളുംകൂടി അദ്ദേഹം എഴുതിയിട്ടുണ്ട്. മാർത്താണ്ഡവർമ്മയിൽനിന്നാണ് താഴെ കാണുന്ന ഭാഗം ഉദ്ധരിച്ചു ചേർത്തിട്ടുള്ളത്.]

പാറുക്കുട്ടി പ്രായംകൊണ്ട് നവയൗവനവുംവന്നു നാൾതോറും വളരുന്നു എന്നു പറയാവുന്ന സ്ഥിതിയിൽ ആയിരിക്കുന്നെങ്കിലും, ബാല്യത്തിന്റെ ലക്ഷണങ്ങൾ മുഴുവനും നീങ്ങി ചേതോമോഹിനികളായുള്ള യുവതികളുടെ ശരീരമുഴുപ്പും പ്രൗഢിയും ആകാലത്ത് അവളിൽ ആസന്നമായിരുന്നില്ല. അവൾ പൊക്കംകൂടിയവളാണ്. എന്നാൽ കാഴ്ചക്ക് കൗതുകം തോന്നിക്കാത്തവിധം പൊക്കം ഉണ്ടായിരുന്നില്ല. സകല അവയവങ്ങളും ഒന്നിനൊന്നു യോജിച്ചിരുന്നതുകൊണ്ട് ഈ പൊക്കം അവളുടെ സൗന്ദര്യത്തിൽ ഒരംശമായിരുന്നതേയുള്ളു. ചെമ്പകപുഷ്പത്തെ വെല്ലുന്ന വർണ്ണത്തോടുകൂടിയ ഗാത്രം, വിശിഷ്യ അതിന്റെ ലാവണ്യത്താലും മാർദ്ദവത്താലും അതിമനോജ്ഞമായിരിക്കുന്നെങ്കിലും, ആദിത്യൻ മറഞ്ഞ ഉടനെ കാണപ്പെടുന്ന ചന്ദ്രനെ സംബന്ധിച്ച് ആരോപിക്കാവുന്ന ഒരു ന്യൂനതയുണ്ടെന്നുള്ളത്, തുടിക്കുന്ന കവിൾത്തടങ്ങളിൽ ദൃശ്യമാകുന്ന കൗമാരചിഹ്നം കൊണ്ടുതന്നെ പ്രത്യക്ഷമാകുന്നുണ്ട്. ശിരസ്സു മുതൽ ഏകദേശം മുഴങ്കാലോളം ഇരുഭാഗത്തും കവിഞ്ഞു കിടക്കുന്ന കേശപാശത്തിന്റെ കാർഷ്ണ്യം അവളുടെ ശരീരകാന്തിയെ ഉജ്ജ്വലിപ്പിക്കുന്നു. വൃത്താകാരത്തെ വിട്ട് അല്പം ഒന്നു നീണ്ടുള്ള മുഖത്തോടു സാമ്യം പറയുന്നതിന് യാതൊന്നും തന്നെ ഇല്ല. എങ്കിലും കാമുകന്മാരായുള്ളവരോട് ''അകലെ'' എന്നു കല്പിക്കുന്നതായ ഒരു സ്ഥൈര്യരസം നെടിയ നേത്രങ്ങളിൽനിന്നും പ്രവഹിക്കുന്നതുകൊണ്ടും, ശോണമായുള്ള അധരപല്ലവത്തിലും വളഞ്ഞുള്ള ചില്ലിയുഗങ്ങളിലും കളിയാടുന്ന രസങ്ങൾ വശീകരപ്രധാനമല്ലാത്തതിനാലും നമ്മുടെ നായികയുടെ സൗന്ദര്യം രസവത്തായും ലളിതമായും ഉള്ളതല്ലെന്ന് രസികന്മാർ ചിലർ വിചാരിച്ചേക്കാം. എന്നാൽ ഓരോ സന്ദർഭാനുസരണം അവളുടെ മുഖത്ത് ഉളവാകുന്ന വിശിഷ്ടങ്ങളായ ഭാവരസങ്ങളെ കാണുന്നവർ സീത, ദ്രൗപദി മുതലായ ദിവ്യയുവതികളോട് നമ്മുടെ നായികയെ ഉപമിച്ചുവരാറുണ്ട്. സത്യം, ആർദ്രത, ഔദാര്യം ഇത്യാദിയായ ഗുണങ്ങൾക്കു വിളനിലമായിരുന്ന അവളുടെ മനസ്സിന്റെ നിഷ്കളങ്കത ഒന്നിനെ മാത്രം നമ്മുടെ നായികയുടെ സൗന്ദര്യസർവസ്വമായി അവളുടെ അച്ഛനും മറ്റൊരാളും വിചാരിച്ചുവന്നിരുന്നു.

പാർവതിഅമ്മയ്ക്ക് പതിനാലുവയസ്സായ കാലം മുതൽ ഏതോ ഒരു മനഃക്ലേശം സംഭവിച്ചിട്ടുണ്ട്. എല്ലായ്പ്പോഴും ജീവച്ഛവംപോലെ ഒന്നിലും ഒരു സന്തോഷം കൂടാതെ തൻെറ സ്ഥാനത്തുതന്നെ ഇരുന്ന് ഓരോ മനോരാജ്യങ്ങളെക്കൊണ്ട് ദിവസം കഴിച്ചുകൂട്ടിപ്പോരുന്നു. ചില വ്രതം, ധ്യാനം, പുരാണപാരായണം എന്നിവയും അനുഷ്ഠിച്ചുപോരുന്നു. വിവാഹകാര്യത്തെപ്പറ്റി സംസാരിക്കുന്നവരോട് മുഷിയുകയും ചെയ്യും. അച്ഛൻെറ ഗൃഹത്തിൽവച്ച് ഒരു ആശാൻ എൺചുവടി മുതലായ കണക്കുകളും സിദ്ധരൂപം, അമരകോശം മുതലായവയും പാറുക്കുട്ടിയെ പഠിപ്പിച്ചു. പിന്നീട് ഒരു പിഷാരോടി കുറച്ചുകാലം ചില കാവ്യങ്ങളും വായിപ്പിച്ചിരുന്നു. സംഗീതാഭ്യാസം ഉണ്ടായിട്ടില്ലെങ്കിലും സ്വരമാധുര്യം ഇതുപോലെ മറ്റൊരു സ്ത്രീക്കും ഇല്ലെന്നു തന്നെ പറയാം. രാമായണം മുതലായ കിളിപ്പാട്ടുകൾ പാറുക്കുട്ടി വായിക്കുന്നതുകേട്ടാൽ 'ശിലയുമലിഞ്ഞുപോം' എന്നുള്ള ചൊല്ലും 'കോകിലവാണി', 'ശുകവാണി', 'കളഭാഷിണി' ഇത്യാദിയായ സ്വരപ്രശംസകളും പാറുക്കുട്ടിയെ സംബന്ധിച്ചിടത്തോളം അതിശയോക്തികളല്ലെന്ന് ആരും അഭിപ്രായപ്പെടും. സാധുപ്രകൃതിയാണെങ്കിലും വാല്യക്കാർക്കും മറ്റും പാറുക്കുട്ടിയെ ബഹുഭയമാണ്. തൻെറ സ്വന്തഭവനങ്ങളും അച്ഛനമ്മാവന്മാരുടെ ഇഷ്ടൻ തിരുമുഖത്തുപിള്ളയുടെ ഗൃഹവും ചില ക്ഷേത്രങ്ങളുമല്ലാതെ മറ്റൊരു സ്ഥലങ്ങളും താൻ കണ്ടിട്ടില്ലാതിരുന്നതിനാലും അന്യരായ ജനങ്ങളോട് അധികസഹവാസം ഇല്ലാതിരുന്നതിനാലും പാറുക്കുട്ടിക്ക് ലോകപരിചയം വളരെ കുറവായിരുന്നു. നിസ്സാരമായുള്ള വിഷയങ്ങളെപ്പറ്റി സംസാരിക്ക, വൃഥാ കോപിക്ക, അനാവശ്യമായി ഭൃത്യരെ ശാസിക്ക ഇത്യാദിയായ ദുശ്ശീലങ്ങൾ ഒന്നും തന്നെ പാറുക്കുട്ടിയെ ബാധിച്ചിരുന്നില്ല. അച്ഛൻെറ ഛായയും സ്വഭാവഗാംഭീര്യവും മകൾക്കു സിദ്ധിച്ചിട്ടുണ്ട്. കാർത്ത്യായനിയമ്മയ്ക്ക് മകളെക്കുറിച്ച് അധികം വാത്സല്യവും അതുമൂലം കുറച്ചൊരു ഭയവും ഉണ്ട്.

നമ്മുടെ നായിക അവളുടെ മഠത്തിൽ കുളിയും അത്താഴമൂണും കഴിച്ച് വാല്യക്കാരിയും ആയിട്ട് ചെമ്പകശ്ശേരി അറപ്പുരയിൽ മടങ്ങിയെത്തിയിരിക്കുന്നു. പാറുക്കുട്ടിക്കു അന്ന് സോമവാരവ്രതം ആയിരുന്നു. അറപ്പുരയിൽ തൂക്കിയിരുന്ന ഒരു മാന്തോൽ എടുത്ത് അവിടെ നിന്നിരുന്ന വിളക്കിനു തെക്കുവശത്തിട്ട് അതിന്മേലിരിപ്പായി. ആഭരണങ്ങൾ അധികമൊന്നും

ധരിച്ചിട്ടില്ലായിരുന്നു. രത്നഖചിതമായുള്ള ചെറിയൊരു താലി വെള്ളനൂലിൽ കോർത്ത് കഴുത്തിൽ ധരിച്ചിരുന്നതു കൂടാതെ നാസികയിൽ വിലയേറിയതും സമീപത്തുള്ള ദീപത്തിൻെറ പ്രതിബിംബത്താൽ മറ്റൊരു ദീപംകൂടി കത്തുന്നുണ്ടോ എന്നു തോന്നിക്കുന്നതുമായ ഒരു ഒറ്റച്ചുവപ്പുവച്ച മൂക്കുത്തിയും വിരലിൽ രണ്ടു ഈർക്കിലൊടിയൻ മോതിരവും മാത്രമേ ഉണ്ടായിരുന്നുള്ളു. കറുത്ത ഈർക്കിൽകരയൻ കോട്ടാർ മുറി അരയിലും ആ വെട്ടിൽത്തന്നെയുള്ള ഒരു കവിണി വിടർത്തി മാറത്തും ധരിച്ചിരുന്നു. ഒരു വശത്തെ ഒരു മുന്തികൊണ്ട് മാറു മുഴുവൻ മറച്ചിട്ട് ഭുജങ്ങളെയും മുൻപിൻഭാഗങ്ങളെയും മറയ്ക്കത്തക്ക വണ്ണം കവിണിയെ ചുറ്റി മറ്റേ മുന്തികൊണ്ട് ഒന്നുകൂടി മാറിനെ ചുറ്റിയിരിക്കയായിരുന്നു. മാന്തോലിൽ ഇരുന്നിട്ട് പാറുക്കുട്ടി വാല്യക്കാരിയോട് 'ആ ഗ്രന്ഥവും പലകയും ഇങ്ങെടുക്കൂ' എന്നു പറഞ്ഞു.

വാല്യക്കാരി:—ഏതു കെരന്തം കൊച്ചമ്മാ? എന്നും വായിക്കണതോ നോയമ്പിനു വായിക്കണതോ?

പാറുക്കുട്ടി:—എന്നും വായിക്കുന്ന ഗ്രന്ഥം മതി.

വാല്യക്കാരി:—അതെന്താ ഇന്നു തിങ്കളാഴ്ച അല്ലിയോ?

പാറുക്കുട്ടി:—രാമായണഗ്രന്ഥം മതി; ഓ! മതിൽക്കകത്തെ ശംഖനാദം കേഠക്കുന്നു. പ്രസന്നപൂജയും മറ്റും കഴിഞ്ഞിരിക്കണം. നിനക്ക് ഉറങ്ങേണ്ട നേരമായിപ്പോയി.

വാല്യക്കാരി:—എന്നാൽ ഞാൻ കെരന്തവും എടുത്തുവച്ചേച്ച് ഇങ്ങുതന്നെ വല്ല മൂലയിലും ചുരുണ്ടുകെടന്നോട്ടൊ?

പാറുക്കുട്ടി:—അതുവേണ്ട; ഗ്രന്ഥം എടുത്തുതന്നിട്ട് അങ്ങു വല്ലയിടത്തും പൊയ്ക്കൊഠംകേവേണ്ടു. പലകയും വേണം.

വാല്യക്കാരി ഈ സാധനങ്ങഠം എടുത്ത് പാറുക്കുട്ടിയുടെ മുമ്പിൽ വച്ചിട്ട് വടക്കേ കെട്ടിലേക്കു പോയി. പാറുക്കുട്ടി ഗ്രന്ഥം കൈയിലെടുത്തുവച്ചുകൊണ്ട് കുറച്ചുനേരം ആലോചനയോടുകൂടി ഇരുന്നു. മുഖം ക്രമേണ ഭേദിച്ചുതുടങ്ങി. രക്തപ്രസാദമുള്ള മുഖമാകയാൽ കുറേശ്ശ ചുവന്നുതുടങ്ങി. കഠിനമായ വ്യസനംകൊണ്ട് കവിഠംത്തടം വിറയ്ക്കുന്നു. നേത്രങ്ങളിൽ കണ്ണുനീർ നിറഞ്ഞ് ഓരോ തുള്ളിയായി മാറു മറച്ചിരുന്ന വസ്ത്രങ്ങളിൽ വീണുതുടങ്ങി. വ്യസനം അടക്കാൻ ശ്രമിച്ചിടത്തോളം അതു വർധിക്കുകയും ചെയ്തു. വസ്ത്രപുച്ഛംകൊണ്ടു നേത്രങ്ങളും മുഖവും തുടയ്ക്കുകയും

ദീർഘനിശ്വാസങ്ങൾ ഇടക്കിടെ വിടുകയും, അമർത്തുന്ന വിലാപസ്വരം ചിലപ്പോൾ പൊട്ടിപ്പോകയും ഇങ്ങനെ ആയിട്ട് സ്വല്പനേരംകൊണ്ട് കണ്ണീർവീണ് മാറിടം തണുത്തപ്പോൾ ദുഃഖവും ഒട്ടു ശാന്തമായി. പെട്ടെന്ന് ഒരു യുക്തി ഉള്ളിലുദിക്കയാൽ വസ്ത്രംകൊണ്ടു നേത്രങ്ങൾ തുടച്ചിട്ട് രാമായണ ഗ്രന്ഥമെടുത്ത് പലകമേൽവച്ച് കെട്ടഴിച്ചു. പിന്നീട് ഗ്രന്ഥത്തെ രണ്ടു കൈകളാലും എടുത്ത് നേത്രങ്ങളോടു ചേർത്ത് കുറച്ചുനേരം ധ്യാനസ്ഥിതിയിൽ ഇരുന്നു. തന്റെ പ്രശ്നത്തിന്റെ ഫലം എങ്ങനെ കാണപ്പെടുന്നുവോ എന്നുള്ള ചാഞ്ചല്യംകൊണ്ടുണ്ടായ കൈവിറയലോടുകൂടി ഗ്രന്ഥത്തിന്റെ നൂൽകൊണ്ട് അതിനെ രണ്ടായി വിഭജിച്ച് രണ്ടാമത്തെ ഭാഗത്തിൽ ആദ്യത്തെ ഓല കൈയിലെടുത്ത് ഭക്തിപൂർവം കണ്ണിൽ വച്ചിട്ട് ഏഴു വരിയും ഏഴക്ഷരവും തള്ളി ഇങ്ങനെ വായിച്ചു:

''അവരജനുമഖിലകപികുലബലവുമായ് മുതിർ-
ന്നാശു വരുമതിനില്ലൊരു സംശയം,
സുതസചിവസഹജസഹിതം ദശഗ്രീവനെ
സൂര്യാത്മജാലയത്തിന്നയയ്ക്കും ക്ഷണാൽ''

ഇതിൽ പൂർവാർധം വായിച്ചപ്പോൾ കുറച്ചു സന്തോഷം മനസ്സിൽ ജനിച്ചു എങ്കിലും ഉത്തരാർധം ആയപ്പോൾ ശുഭഫലമോ അശുഭഫലമോ പ്രശ്നത്താൽ കാണപ്പെടുന്നതെന്ന് സന്ദേഹസ്ഥിതിയിലായതിനാൽ പിന്നെയും പാറുക്കുട്ടി പരവശയായെന്നേ വേണ്ടൂ. എന്നാൽ രണ്ടാമതും ആരംഭിച്ച വ്യസനം വർധിക്കുന്നതിനുമുമ്പിൽ പാറുക്കുട്ടിയുടെ വായന കേട്ടു പുറപ്പെട്ട കാർത്ത്യായനിഅമ്മ അറപ്പുരയ്ക്കകത്തു പ്രവേശിച്ചു. കാർത്ത്യായനിഅമ്മയുടെ വെളുത്തുതടിച്ച ആകൃതിയും ഗൌരവത്തോടുകൂടിയുള്ള നടയും, നോട്ടങ്ങളും പാദത്തോളം നീട്ടി ഉടുത്തിട്ടുള്ള കട്ടിമുണ്ടും, മുലക്കച്ചയായി ധരിച്ചിരിക്കുന്ന വെള്ളക്കവിണിയും മുമ്പോട്ടുകെട്ടി ഒട്ടു പുറകോട്ടു തള്ളിയിരിക്കുന്ന കേശഭാരവും, കണ്ഠത്തിൽ ധരിച്ചിരുന്ന പൊൻനൂലും എല്ലാം കണ്ടാൽ അവസ്ഥയുള്ള ഒരു തറവാട്ടിലാണ് ജനനം എന്നു വിശേഷിച്ചൊരു പ്രസ്താവന കൂടാതെ ആർക്കും മനസ്സിലാകുന്നതാണ്. തന്റെ ഭർത്താവ് തുർക്കിസുൽത്താനെപ്പോലെ കഠിനാജ്ഞക്കാരനായിരുന്നതിനാൽ അദ്ദേഹത്തിനോടൊരുമിച്ചു താമസിച്ചിരുന്ന കാലങ്ങളിൽ അടുക്കളഭരണവിഷയം ഒന്നിലല്ലാതെ അന്യകാര്യങ്ങളിൽ യാതൊരു സ്വാതന്ത്ര്യവും കാർത്ത്യായനി അമ്മയ്ക്കില്ലായിരുന്നു എങ്കിലും ഭർത്താവിങ്കൽനിന്ന് ഭാര്യയും ചില

കണിശങ്ങളും കരാറുകളും പഠിച്ചിട്ടുണ്ടായിരുന്നു. വാല്യക്കാരോടും മറ്റും തീരെ ദയയില്ലാത്ത ഒരു സ്വാമിനിയായിരുന്നു. മകളെക്കുറിച്ച് അതിവാത്സല്യമാണെങ്കിലും ചില ചാപല്യങ്ങൾ കാണുന്നത് തനിക്ക് ഒട്ടും രസിക്കുന്നില്ലെന്ന് പാറുക്കുട്ടിയെ ചിലപ്പോൾ ഗ്രഹിപ്പിക്കാറുണ്ടായിരുന്നു. ചെമ്പകശ്ശേരിപ്പിള്ളയ്ക്ക് സഹോദരിയെ വലിയ കാര്യമായിരുന്നു. തറവാട്ടവസ്ഥയെ രക്ഷിക്കുന്നതിന് അതിസമർത്ഥയാണെന്ന് ബോധ്യമുണ്ടായിരുന്നതിനാൽ കാർത്ത്യായനിഅമ്മയുടെ അഭിമതം എങ്ങനെയെന്നാൽ അങ്ങനെ അദ്ദേഹം സകലതും നടത്തിപ്പോന്നിരുന്നു. തന്റെ മാതാവിന്റെ ആഗമനം കണ്ടു കൂടിയപ്പോൾ പാറുക്കുട്ടി ഗ്രന്ഥം പലകമേൽവച്ചിട്ട് വസ്ത്രാന്തംകൊണ്ടു കണ്ണും മുഖവും തുടച്ചു ശരിയാക്കി എഴുന്നേറ്റുനിന്നു. അപ്പോൾ കാർത്ത്യായനിയമ്മ പുഞ്ചിരിയോടുകൂടി ''നീ ഇന്നും കരഞ്ഞു ഇല്ലയോ?'' എന്നു ചോദിച്ചുകൊണ്ട് പുത്രിയെ കൈക്കുപിടിച്ച് ഇരുത്തി താനും ഇരുന്നു.

പാറുക്കുട്ടി:—ഞാൻ വായിക്കുന്നതു കേട്ടാണോ അമ്മ ഇങ്ങോട്ടു വന്നത്?

കാർത്ത്യായനിഅമ്മ:—അതെ, നിന്റെ കണ്ണ് ചുവന്നും ശബ്ദം അടഞ്ഞും ഇരിക്കുന്നതു കരഞ്ഞിട്ടല്ലയോ?

പാറു:—എന്തിനാണമ്മാ ഞാൻ കരയുന്നത്?

കാർത്ത്യാ:—(പുത്രിയെ തലോടിക്കൊണ്ട്)കരഞ്ഞെന്നുള്ളതിനു സംശയമില്ല. നിന്റെ വാക്കുകൾകൊണ്ട് അതു തീർച്ചയായി. അല്ലേ തങ്കം, നീ ഇങ്ങനെ വ്യസനിച്ച് എത്രനാൾ കഴിക്കും? കുട്ടികളായാൽ കുറച്ചൊരു നിലയൊക്കെ വേണ്ടയോ? ഇതെന്തൊരു മാതിരിയാണ്? നിനക്കു കുറെ ഭ്രാന്തുണ്ട്. വല്ല നമ്പൂതിരിയെയുംകൊണ്ട് ഒന്ന് ജപിച്ചുതരുവിക്കണം.

പാറു:—അതുവേണ്ട. എന്റെ ബുദ്ധി സ്ഥിരമായിരിക്കുന്ന ദോഷമല്ലാതെ യാതൊന്നുമില്ല. സ്ഥിരബുദ്ധിക്കു ചികിത്സ വേണമോ?

കാർത്ത്യാ:—കാലം മാറിവരുന്നു. അല്ലാതെ എന്തുപറയുന്നു. പറയുന്നതിനൊക്കെ തർക്കുത്തരം! എല്ലാത്തിനും നാക്കിട്ടടിച്ചുകൊള്ളുക! എന്നാൽ അതിനടുത്ത കരളുറപ്പുണ്ടോ? അതില്ലതാനും. തങ്കം, ഞാൻ പറയുന്നതു കേൾക്കൂ. വെറുതെ ഇങ്ങനെ കണ്ണു പുണ്ണാക്കിയിട്ടു കാര്യമില്ല.

രണ്ടാണ്ടു തികച്ചു നീ വ്യസനിച്ചല്ലോ, അതുമതി. നിൻെറ അമ്മാവനും എനിക്കും ഒക്കെ താത്പര്യം നിന്നെ സംബന്ധം ചെയ്തുകാണണമെന്നാണ്. അങ്ങനെ ഒന്നു നടന്നാൽ നിൻെറ വ്യസനത്തിനും കുറവുണ്ടാകും.

പാറു:—എൻെറ വ്യസനംകൊണ്ട് ആർക്കും ഒരുപദ്രവവും ഇല്ലല്ലോ. എൻെറ ജന്മം ഇങ്ങനെ കഴിയട്ടെ.

കാർത്ത്യാ:—ഇതാ, ഇതാണു കാലം മറിഞ്ഞുപോയെന്നു ഞാൻ പറഞ്ഞത്. അല്ലേ, നീ ഇങ്ങനെഇരുന്നാൽ ഈ തറവാട്ടിനു സന്തതി വേണ്ടേന്നോ? പെണ്ണുങ്ങളുടെ മാതിരിയാണോ ഇപ്പറയുന്നത്? നല്ല മര്യാദതന്നെ! ഇതൊക്കെ ആ സുഭദ്രയ്ക്കോ മറ്റോ ചേരും. ഈ തറവാട്ടിൽ നിന്നെ പ്പോലെ താന്തോന്നിയായിട്ട് ആരുംതന്നെ ഉണ്ടായിട്ടില്ല. ഒരു ചെറുക്കൻ കുറച്ചുനാൾ കൂടെ കളിച്ചുനടന്നു എന്നു വിചാരിച്ച് ഇങ്ങനെ അവനുവേണ്ടി ചാവാറുണ്ടോ? ലോകർ കേട്ടാൽതന്നെ എന്തു പറയും?

പാറു:—ഞാൻ ആർക്കുവേണ്ടിയും മരിക്കുന്നില്ല. അമ്മ സ്നേഹ മില്ലാതെ കഠിനമായ വാക്കുകൾ പറയുന്നതുകേട്ടിട്ടുള്ള വ്യസനമേ എനിക്കുള്ളൂ.

കാർത്ത്യാ:—ഹൊ, മര്യാദക്കാരി! കേൾക്കട്ടെ, നീ ഇന്നു കര ഞ്ഞത് ഞാൻ കഠിനവാക്കു പറഞ്ഞിട്ടാണോ?

പാറു:—അങ്ങനെ കരഞ്ഞുപോകുന്നതിന് ഞാൻ എന്തു ചെയ്യും? എല്ലാവരുടെ സ്വഭാവവും ഒന്നുപോലെ ഇരിക്കുമോ? അച്ഛൻ ഇരിക്കുമ്പോഴും ഞാൻ ഇങ്ങനെ കരഞ്ഞിട്ടുണ്ടല്ലോ. അന്ന് അച്ഛൻ എന്നെ സമാധാന പ്പെടുത്തിയതല്ലാതെ ആക്ഷേപിക്കയും ദേഷ്യപ്പെടുകയും ചെയ്തിട്ടുണ്ടോ?

കാർത്ത്യാ:—ആയിടെയാകെകൊണ്ട് ആരും ഒന്നും പറഞ്ഞില്ല. പണ്ടുവൻകാട്ടിൽ നീലി ചതിച്ചുകൊന്നുകളഞ്ഞ ഒരാളെ പ്പറ്റി രണ്ടുവർഷം ഒരുപെണ്ണ്———

കാർത്ത്യായനിഅമ്മ ഇത്രയും പറഞ്ഞപ്പോഴേക്ക് പാറുക്കുട്ടി പൊട്ടിക്കരഞ്ഞുതുടങ്ങി. പുത്രിയുടെ വിഷാദം കണ്ട് കാർത്ത്യായനിഅമ്മയുടെ മനസ്സലിഞ്ഞുപോകയാൽ മകളെപ്പിടിച്ചു മാറോടണച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: തങ്കം, നിന്നെക്കുറിച്ചുള്ള സ്നേഹംകൊണ്ടാണ് ഞാൻ ഇങ്ങനെ യൊക്കെ പറയുന്നത്, നിൻെറ മനസ്സ് നിഷ്ഫലമായി പതിഞ്ഞിരിക്കുന്ന സംഗതിയിൽനിന്ന് അതിനെ വേർപെടുത്താൻ

ഞാൻ ശ്രമിക്കയല്ലയോ? നിനക്കു വയസ്സ് പതിനാറായല്ലോ. നീ ഒരു ഭർത്താവിനോട് ഇരിക്കുന്നതു കാൺമാൻ എനിക്കു താത്പര്യമില്ലയോ? മരിച്ചുപോയ ആളെ ധ്യാനിച്ചുകൊണ്ടി രുന്നിട്ടു കാര്യമുണ്ടോ?

പാറു:—മരിച്ചുപോയെന്നാരു പറയുന്നു?

കാർത്ത്യാ:—വേലുക്കുറുപ്പ് നിൻെറ അച്ഛനോട് ഈ വർത്തമാനത്തെക്കുറിച്ചു പറഞ്ഞപ്പോൾ നീ അടുത്തുണ്ടാ യിരുന്നില്ലയോ?

പാറു:—വേലുക്കുറുപ്പ് പറഞ്ഞതുകൊണ്ടാണ് എനിക്കു നല്ല വിശ്വാസമുണ്ടാകാത്തത്. കള്ളിയങ്കാട്ടുക്ഷേത്രത്തിൽവച്ച് ഇളയതമ്പുരാനെ കൊന്നു എന്നും പിറ്റേദിവസം ആ കാട്ടിൽവച്ച് അങ്ങനെ നടന്നു എന്നും വേലുക്കുറുപ്പ് അച്ഛനോടു പറഞ്ഞത് അമ്മയും കേട്ടല്ലോ. ഇളയ തമ്പുരാൻ സുഖമായി ഇപ്പോഴും ഇരിക്കുന്നില്ലയോ?

കാർത്ത്യാ:—അത് ആൾ തെറ്റി തമ്പുരാൻ എന്നു വിചാരിച്ചു പോയതാണ്. ഇക്കാര്യത്തിൽ അങ്ങനെ തെറ്റി വിചാരി ക്കാൻ ഇടയില്ല. അനന്തപദ്മനാഭനെ വേലുക്കുറുപ്പ് നല്ലവണ്ണം അറിയും. അവൻെറ ദേഹം കണ്ടാൽ അയാൾക്ക് അറിഞ്ഞു കൂടെയോ? പഞ്ചവൻകാട്ടുനീലി അടിച്ചു കൊന്നെന്നു പറഞ്ഞതിൽ ആരെങ്കിലും ജീവിച്ചതായി നീ കേട്ടിട്ടുണ്ടോ?

''അനന്തപദ്മനാഭൻ'' എന്ന പേരുകേട്ടപ്പോൾ പാറുക്കുട്ടി യുടെ കണ്ണിൽ വീണ്ടും ജലം നിറഞ്ഞു. സ്വല്പനേരം അവൾ മിണ്ടാതിരുന്നു. പിന്നെ ഗദ്ഗദസ്വരത്തോടുകൂടി ഇപ്രകാരം പറഞ്ഞു: ''ഒരുകാലത്തും മരിച്ചിട്ടില്ല; അങ്ങനെ ഒരു മരണം അദ്ദേഹത്തിന് ഒരിക്കലും സംഭവിക്കയില്ല. സജ്ജനങ്ങൾക്ക് ഈശ്വരൻ ഒരിക്കലും ദുർമരണം കൊടുക്കുകയില്ല.''

കാർത്ത്യാ:—എൻെറ തങ്കം, അവനെ കുറിച്ച് നിനക്കുള്ള സ്നേഹംകൊണ്ടാണ് നീ ഇങ്ങനെ പറയുന്നത്. ആലോ ചിച്ചുനോക്ക്. മരിച്ചുപോയ ആൾ തിരിച്ചുവരുമോ? പിന്നെ എന്തിനീ വിഷാദമൊക്കെ?

പാറു:—മരിച്ചെങ്കിൽ മുണ്ടുകളും ആയുധങ്ങളും മറ്റും എവിടെ പ്പോയി?

കാർത്ത്യാ:—യക്ഷിയുടെ കൈയിലകപ്പെട്ടാൽ അതൊക്കെ അന്വേ ഷിക്കാറുണ്ടോ? നീ നീലിയുടെ കഥ കേട്ടിട്ടില്ലായിരിക്കും. കരയാതിരിക്കൂ. ഞാൻ പറയാം.

### അഭ്യാസം

1. മലയാളത്തിലെ നോവൽ പ്രസ്ഥാനത്തിൽ ആദിമകാലത്തുണ്ടായ അഞ്ചു കൃതികളുടെ പേർ പറയുക.
2. സി.വി. രാമൻപിള്ളയുടെ മറ്റു നോവലുകൾ ഏവ?
3. നായികയായ പാറുക്കുട്ടിയുടെ ആകൃതിപ്രകൃതികൾ വർണ്ണിച്ചിരിക്കുന്നതിൽ ഗ്രന്ഥകാരന്റെ സ്വഭാവപഠനസാമർത്ഥ്യം എത്രമാത്രം പ്രതിഫലിച്ചിരിക്കുന്നു?
4. എന്തായിരുന്നു പാറുക്കുട്ടിയെ ബാധിച്ചിരുന്ന മനഃക്ലേശത്തിനു കാരണം? അമ്മയും മകളുമായുള്ള സംഭാഷണത്തിൽനിന്ന് അതെങ്ങനെ മനസ്സിലാക്കാം?
5. സംഭാഷണങ്ങൾ സൃഷ്ടിച്ച് നോവലിൽ പാത്രസ്വഭാവങ്ങൾ പ്രതിഫലിപ്പിക്കുന്ന രീതിയെപ്പറ്റി കഴിഞ്ഞ പാഠത്തിൽ പറഞ്ഞിട്ടുള്ള കാര്യങ്ങളെ ഈ പാഠത്തിലെ സംഭാഷണവുമായി ഘടിപ്പിക്കുക.
6. പ്രയോഗങ്ങൾ ശ്രദ്ധിക്കുക:—
   നവയൗവനവും വന്നു നാൾതോറും വളരുന്നു, ജീവച്ഛവം, ശിലയുമലിയുക, നാക്കിട്ടടിക്കുക, കണ്ണുപുണ്ണാക്കുക.

---

## പാഠം 4

# പത്രധർമ്മം

[സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ള (1878–1916).—പത്രധർമ്മത്തിന്റെ ഉത്കൃഷ്ട മാനദണ്ഡങ്ങൾ അനുസരിച്ച് പത്രാധിപത്യം വഹിക്കുകയും അധികാരികളുടെ അഴിമതികൾക്കെതിരെ നിർഭയം തൂലിക ചലിപ്പിച്ചതിനു 1910-ൽ സ്വന്തം നാട്ടിൽനിന്ന് നിഷ്കാസിതനാവുകയും ചെയ്ത കെ. രാമകൃഷ്ണപിള്ള ഒരു ഗദ്യശൈലീവല്ലഭൻ കൂടി ആയിരുന്നു. അദ്ദേഹം സാഹിത്യസംബന്ധമായി എഴുതിയിട്ടുള്ള പല ലേഖനങ്ങളും ഗ്രന്ഥവിമർശനങ്ങളും ഈ വസ്തുതയ്ക്ക് തെളിവുകളാണ്. 1912-ൽ പ്രസിദ്ധീകരിച്ച വൃത്താന്തപത്രപ്രവർത്തനം എന്ന വിലപ്പെട്ട ഗ്രന്ഥത്തിൽനിന്നാണ് താഴെക്കാണുന്ന ഭാഗം ഉദ്ധരിച്ചു ചേർത്തിട്ടുള്ളത്.]

പത്രാധിപർ തുടങ്ങി വൃത്താന്തലേഖകൻ വരെയുള്ള പല ഇനം പത്രക്കാരൊക്കെയും ഒരേപ്രകാരത്തിൽ അനുഷ്ഠിക്കേണ്ട ചില സദാചാരതത്ത്വങ്ങളുണ്ട്. ഇവയിൽ ഒന്ന്, അന്യന്മാരോട് ന്യായബുദ്ധിയായിരിക്കണമെന്നുള്ളതാകുന്നു. ഒരു ലേഖനത്തിൽ ആരെപ്പറ്റി പറയുന്നുവോ ആ ആളെ നിഷ്കാരണമായി വേദനപ്പെടുത്തുവാൻ യത്നിക്കരുത്. ആ ആൾ ദുഷ്ടത പ്രവർത്തിച്ചിരുന്നാൽ അതു പറയാം. വിരോധമില്ല. അയാൾ ദുഷ്ടത പ്രവർത്തിച്ചിട്ടില്ലെന്നിരുന്നാൽ, അയാളുടെമേൽ വൃഥാ ദോഷാരോപം ചെയ്യരുത്. വിശേഷിച്ചും കക്ഷിവഴക്കുകളുള്ള സന്ദർഭങ്ങളിൽ ഒരുവനെ അന്യായമായി നിന്ദിക്കയോ, മറ്റൊരുവനെ അനർഹമായി സ്തുതിക്കുകയോ ചെയ്യുന്നത്

സത്യത്തിനും നീതിക്കും വിപരീതമാണ്. ചിലപ്പോൾ പത്രക്കാരൻ ശത്രുക്കളുടെ ദ്വേഷത്തിൽ കുടുങ്ങാനിടയാകും. എന്നാൽ താൻ പറയുന്നതു സത്യത്തിനു അനുസരണമായിരുന്നാൽ അതു നിമിത്തം ഉണ്ടാകുന്ന ശത്രുക്കളെ ഗണ്യമാക്കേണ്ടതില്ല. സദാചാര കാര്യമായ മറ്റൊന്ന് എപ്പോഴും ബുദ്ധിസ്ഥൈര്യത്തോടുകൂടിയിരിക്കുകയാകുന്നു. ഇതിൻെറ അർത്ഥം, ബുദ്ധിക്ക് വിപ്ലവം ഉണ്ടാകുന്നതായ യാതൊന്നും സേവിക്കരുതെന്നാണ്. പത്രക്കാരൻെറ പണി വളരെ ക്ലേശമാണെന്നിരിക്കയാൽ ക്ലേശങ്ങൾ അറിയാതെയിരിക്കുന്നതിനു വേണ്ടി ലഹരിപേയങ്ങൾ സേവിക്കുന്നത് നല്ലതാണെന്ന് ചിലർ കരുതുമാറുണ്ട്. മദ്യസേവ കൊണ്ട് ബുദ്ധിക്ക് ക്ഷയംതട്ടുന്നതും, ഗുണാഗുണനിർണ്ണയം ചെയ്യാൻ സാധ്യമല്ലാതെയാകുന്നതുമാണ്. പത്രക്കാർ ഏകാഗ്രചിത്തനായിരുന്ന് തൻെറ പ്രവൃത്തിയെ ഒരു ന്യായാധിപനൊപ്പം നടത്തേണ്ടവനാകയാൽ, ന്യായാന്യായവിചാരണശക്തിയെ ശിഥിലമാക്കുന്ന ദുശ്ശീലങ്ങൾക്കു വഴിപ്പെട്ടുകൂടാത്തതാകുന്നു. ഇവയ്ക്കെല്ലാറ്റിനും മീതെ നില്ക്കുന്ന ഒരു സദാചാരകാര്യമാണ് കൈക്കൂലിയെ സംബന്ധിച്ചുള്ളത്. തൻെറ ദൂഷ്യങ്ങളെ മറയ്ക്കുവാനോ, എതിരാളിയെ മറിക്കുവാനോ തനിക്കില്ലാത്തതായ ഗുണങ്ങളെ ഉള്ളതാക്കി സ്തുതിപ്പാനോ അന്യൻെറമേൽ ദോഷം ആരോപിക്കാനോ, പത്രക്കാരന് കൈക്കൂലികൊടുത്താൽ സാധ്യമാകും എന്നു വിചാരിക്കുന്നവർ ഉണ്ട്. ഇങ്ങനെ വിചാരിക്കുവാൻ പത്രക്കാർ ചിലർ സംഗതിയുണ്ടാക്കാറുണ്ട്. കൈക്കൂലി പലതരത്തിലാവാം. ഒരു സർക്കാരുദ്യോഗസ്ഥൻേറയൊ പ്രഭാവശാലിയായ മറ്റൊരുവൻെറയോ സംഗതിയിൽ, പത്രക്കാരന് പണം കൊടുക്കുന്നതായിവരാം; അവൻെറ സ്വന്തം കാര്യങ്ങൾ ഫലപ്പെടുത്തിക്കൊടുക്കുന്നതായിവരാം; അവന് ആദായമുണ്ടാക്കത്തക്ക പണികൾ ഏല്പിച്ചുകൊടുക്കുന്നതായി വരാം; കൂലി കിട്ടുന്നതിനായുള്ള സർക്കാർവക പരസ്യങ്ങൾ അവൻെറ പത്രത്തിലേക്കയച്ചുകൊടുക്കുന്നതായിവരാം; ചിലപ്പോൾ പത്രക്കാരന് സാപ്പാടും കൈമടക്കുകളും കൊടുക്കുന്നതായിവരാം; ചിലപ്പോൾ അവന് വീരശൃംഖലയോ, മോതിരമോ, വളയോ സമ്മാനമായിട്ടു കൊടുപ്പിക്കുന്നതായിവരാം; ചിലപ്പോൾ അവന് സർക്കാരുദ്യോഗസ്ഥൻെറ ഒപ്പം കൊണ്ടുനടക്കുന്നതായിവരാം; ഇപ്രകാരമുള്ള കൈക്കൂലികൊണ്ട് പത്രക്കാരെ പാട്ടിലാക്കി, പൊതുജനകാര്യങ്ങൾ ജനതയുടെ ഹിതത്തിന് വിപരീതമായി, പ്രവർത്തിപ്പിക്കുന്നവരും, അതിന്നായി ആഗ്രഹിക്കുന്നവരും മലയാള രാജ്യങ്ങളിൽ സാധാരണമാണെന്നു പറയുന്നത് നിശ്ശേഷം അവാസ്തവമല്ല. ജനങ്ങൾ പത്രക്കാരനെ തങ്ങളുടെ

പ്രതിനിധിയായി കരുതി വിശ്വസിക്കുന്നു. പത്രക്കാരൻ അവരുടെ വിശ്വാസത്തെ ലംഘിക്കാതെ നടത്തേണ്ടതിന് കടമപ്പെട്ടിരിക്കുന്നു. അവൻ പണാദായത്തെ കൊതിച്ച്, ജനഹിതത്തിനു വിപരീതമായി ജനദ്രോഹികളായവരോടു ചേർന്ന്, കൈക്കൂലി മേടിച്ച് ജനവഞ്ചന ചെയ്യുമ്പോൾ പത്രധർമ്മത്തിനും ജനങ്ങൾക്കും ലോകക്ഷേമത്തിനും ദ്രോഹംചെയ്യുന്നവരായിത്തീരുന്നു. പണമോഹത്താൽ ദുരാത്മാക്കളുടെ വലയിൽ കുടുങ്ങി പൊതുജനവിശ്വാസഘാതം ചെയ്ത് ജനങ്ങളാൽ നിന്ദിക്കപ്പെട്ടിട്ട്, ഒടുവിൽ ദുഷിക്കാൻ സംഗതിവന്നിട്ടുള്ള ഒന്നിലധികം പത്രക്കാരുടെ കഥ മലയാളികളായ പത്രവായനക്കാർ അറിഞ്ഞിരിക്കാൻ ഇടയുണ്ട്. ഇത്തരക്കാർ പത്രത്തിന്റെ മഹത്തായ പദവിയെ കളങ്കപ്പെടുത്തുകയും, ലോകത്തിൽ അധർമ്മത്തിനും; അധർമ്മികൾക്കും വളരുവാൻ സൗകര്യമുണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നവരാണ്. പൊതുജനങ്ങളുടെ അഭിപ്രായത്തിനും ഹിതത്തിനും വിരോധമായി നടക്കാതിരിക്കാനാണ് പത്രപ്രവർത്തകന്മാർ ശ്രദ്ധവയ്ക്കേണ്ടത്.

പത്രസ്വാമിയായ ഉടമസ്ഥന്റെ നില എന്തായിരിക്കണം? അയാളും പത്രാധിപരും തമ്മിൽ ഏതുവിധം പെരുമാറണം? പത്രാധിപർ ഉടമസ്ഥരുടെ ആജ്ഞകളെ ശിരസാവഹിച്ചു നടത്തേണ്ടവൻ മാത്രമോ? പത്രത്തിൽ പ്രതിബിംബിപ്പിക്കേണ്ടത് പത്രാധിപരുടെ അഭിപ്രായമോ, ഉടമസ്ഥരുടേതോ? പത്രാധിപർ എപ്പോഴും പൊതുജനങ്ങളുടെ ഹിതത്തിനായി കരുതി പ്രവർത്തിക്കേണ്ടവനാണ്. പൊതുജനങ്ങൾക്ക് ഇന്നതു ദോഷമെന്നും ഇന്നതു ഗുണമെന്നും അവർക്കഭിപ്രായമുണ്ടെങ്കിൽ അതിനെ പ്രതിഫലിപ്പിക്കേണ്ടതത്രേ പത്രാധിപരുടെ കടമ. ഈ സംഗതിയിൽ ഉടമസ്ഥന് എങ്ങനെയോ അഭിപ്രായമുണ്ടായിരുന്നോട്ടെ അയാളുടെ അഭിപ്രായം ഗണ്യമല്ലെങ്കിൽ തള്ളിക്കളയണം. എന്നാൽ പത്രാധിപരുടെ ആഗ്രഹം പൊതുജനഹിതത്തിനും പൊതുജനാഭിപ്രായത്തിനും പ്രതികൂലമായിരുന്നാലോ? അയാൾ സ്വേച്ഛാചാരിയായി തന്റെ ഇഷ്ടം നടത്തരുത്. അങ്ങനെ നടത്തിയാൽ, വായനക്കാർക്ക് പത്രത്തിന്റെപേരിൽ അതൃപ്തിതോന്നുവാനും പത്രത്തിന് ഇടിച്ചലുണ്ടാവാനും സംഗതിയാവും. ആകയാൽ പത്രാധിപർ പത്രത്തിന്റെ അഭ്യുദയത്തെക്കൂടി നോക്കിവേണം തന്റെ പ്രവൃത്തി നടത്താൻ. പൊതുജനങ്ങളുടെ ഹിതത്തെയും അഭിപ്രായത്തെയും അനുഗമിക്കുന്നതോടുകൂടി, അവരുടെ അഭിപ്രായത്തെ വരും കാലത്തേയ്ക്കു യോജിക്കത്തക്കവണ്ണം സ്വരൂപിപ്പാനും പത്രാധിപർക്കു കഴിയണം. അയാൾ ഏകദേശം ഒരു ദീർഘദർശി

എന്നോണം വേണം പൊതുജനകാര്യങ്ങളിൽ ജനങ്ങളെ ഉപദേശിക്കുവാൻ. ഈ സ്ഥിതിക്കു പത്രാധിപർ ഒരിക്കലും ഉടമസ്ഥരുടെ ആജ്ഞാകാരനായിരിക്കരുത്. ഇങ്ങനെ ആജ്ഞാപിക്കുവാൻതന്നെയും ഉടമസ്ഥന്മാർക്ക് യോഗ്യത എന്തുള്ളൂ? കുറെ പണം കൈക്കലിരുന്നത് പത്രം നടത്താനായി മുടക്കിയിട്ടുണ്ട് എന്നോ, അച്ചുകൂടം തന്റെ വകയായി നടത്തുന്നു എന്നോ, മറ്റോ സംഗതികളെ ആധാരമാക്കിക്കൊണ്ട് പത്രത്തിന്റെ ഉടമസ്ഥനെന്നു ഞെളിയുന്നവരുണ്ട്. ഇത്തരക്കാർക്ക് എങ്ങനെയും പണമുണ്ടാക്കണമെന്നു മോഹമായിരിക്കുമ്പോൾ, പത്രങ്ങൾക്കു സ്വാതന്ത്ര്യം എവിടെയുണ്ടാകാൻപോകുന്നു? പത്രനടത്തിപ്പുകാരൻ സ്വതന്ത്രനായിത്തന്നെ കഴിഞ്ഞുകൂടുവാൻ ആഗ്രഹിക്കുന്നു എങ്കിൽ, താപസനായിരിക്കേണ്ടി വരും, എന്നിരുന്നോട്ടെ. എങ്കിലും പത്രംകൊണ്ടു സമുദായത്തിലും, രാജ്യകാര്യങ്ങളിലും സ്വാർത്ഥങ്ങൾ നേടിക്കൊള്ളാം എന്നു കരുതുന്നവരെ അതിലേക്ക് അനുവദിക്കണമോ? സർക്കാർ കാര്യങ്ങളിൽ ഉദ്യോഗക്കയറ്റം മുതലായ പ്രസാദങ്ങൾ ലഭിപ്പാനായി ശ്രമിക്കുന്നവർക്കും, സാഹിത്യകാര്യങ്ങളിൽ താൻ കേമനെന്നും തന്റെ കൃതികൾ നിർദ്ദോഷങ്ങളെന്നും കൊട്ടിഘോഷിപ്പാൻ ആഗ്രഹിക്കുന്നവർക്കും, ഇപ്രകാരം മറ്റു പലേ കൃത്രിമക്കാർക്കും പത്രം സഹായമായിരുന്നാൽ, പൊതുജനഹിതമെവിടെ നില്ക്കും? ഉടമസ്ഥൻ എന്റെ ഇഷ്ടനാണ്. ഞാൻ അപേക്ഷിക്കുംപോലെ പത്രത്തിൽ പ്രസ്താവിക്കും എന്നും മറ്റും അന്യനൊരുവനു വിചാരം ഉണ്ടാവാൻ തക്കവണ്ണം പത്രമുടമസ്ഥൻ അന്യന്മാരോടു കൂട്ടുകൂടരുത്. വിശേഷിച്ചും രാജ്യകാര്യങ്ങളിൽ ഇടപെട്ടിരിക്കുന്നവരുമായി ഇങ്ങനത്തെ സഖ്യമേ യുക്തമല്ല. പത്രക്കാരന്റെ കർത്തവ്യങ്ങളിലൊന്ന് വർത്തമാനങ്ങൾ ശേഖരിച്ചു പ്രസിദ്ധപ്പെടുത്തുകയാണ്. രാജ്യകാര്യങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ചിലർക്കു ചില വാർത്തകൾ പത്രത്തിൽ പ്രസിദ്ധപ്പെടുത്തരുതെന്ന് ഉത്കണ്ഠയുണ്ടായിരിക്കും. അതു സാധിപ്പാൻവേണ്ടി അവർ പത്രക്കാരനെ പാട്ടിൽവയ്ക്കും, ഏറിവന്നാൽ കൈക്കൂലിയും കൊടുക്കും. ഉടമസ്ഥൻ ഇതിൽ അടിമപ്പെട്ടാൽ അയാളുടെ പത്രംകൊണ്ട് എന്താണ് പൊതുജനോപകാരം? അയാൾ ബഹുജനങ്ങൾ അറിയേണ്ട വർത്തമാനങ്ങളെ മറച്ചുവയ്ക്കുക നിമിത്തം അവരെ വഞ്ചിക്കുകയല്ലേ ചെയ്യുന്നത്? ഇതിലുമപ്പുറം അയാൾ ഒരു സർക്കാർ ഉദ്യോഗസ്ഥന്റെയോ, രാജ്യകാര്യപ്രസക്തന്റെയോ സേവയ്ക്കുനിന്ന് വാസ്തവത്തിനു വിരുദ്ധമായ പ്രകാരം പ്രസ്താവിച്ചാലുള്ള വഞ്ചന എത്രയോ വലുതാണ്. ഇനി മറ്റൊരു ദൂഷ്യമുണ്ട്.

പത്രമുടമസ്ഥൻ 'ക്ലബ്ബ്' എന്നു പറയുന്ന വിനോദവിശ്രമ സംഘങ്ങളിൽ അംഗങ്ങളായി ചേർന്ന് ആ വഴിക്കും ദൂഷിത നാവാനിടയുണ്ട്. പത്രത്തിൻെറ ശക്തി എത്രയേറെയോ, അത്രയേറെ ഊക്കോടുകൂടിയായിരിക്കും പത്രത്തിൽ പറയുന്ന ആക്ഷേപങ്ങരം ഓരോരുത്തരുടെമേൽ തറയ്ക്കുന്നത്. ഇത്തരം അനുഭവം ഒഴിച്ചുവെപ്പാൻ ഉദ്യോഗസ്ഥന്മാർ തുടങ്ങിയവർ പത്രമുടമസ്ഥൻെറ ഇഷ്ടം സമ്പാദിക്കുന്നതിനു ക്ലബ്ബിൽ കൂടുകയും, ഉടമസ്ഥനെ വശീകരിക്കുകയും ചെയ്യും. ഉടമസ്ഥൻ ഈ കെണിയിൽ കുടുങ്ങാതിരിക്കണം; അതിലേക്ക് ഉത്തമമായ ഉപായം സംഘത്തിൽ അംഗമായിച്ചേരാതിരിക്കുക തന്നെയാണ്. പത്രക്കാരൻ വെടിയേണ്ട മറ്റൊരു കാര്യമുണ്ട്. പണക്കച്ചവടക്കാരുമായും, റബ്ബർക്കമ്പനി മുതലായ കൂട്ടു വ്യാപാരക്കാരുമായും, നേരിട്ടോ, മറ്റു പ്രകാരത്തിലോ, യാതൊരു സഖ്യവും അരുത്; അത്തരം വ്യാപാരങ്ങളിൽ ചേർന്നുനടക്കയു മരുത്.

ഇവയെല്ലാം നടപ്പില്ലാത്ത നിബന്ധനകളാണെന്നു ചിലർക്കു തോന്നിയേക്കാം; സാധിപ്പാനും പ്രയാസമാവാം. എങ്കിലും തൊഴിലിൻെറ പവിത്രതയെ പാലിപ്പാൻ അത്യന്താപേക്ഷിതമായ ഇക്കാര്യത്തിൽ പത്രക്കാരന് എന്തുതന്നെ കഷ്ടപ്പാടുകരം നേരിട്ടാലും, അവന് പൊതുജനക്ഷേമത്തെക്കരുതി പ്രവർത്തിച്ചു എന്നു കൃതാർത്ഥനാകുവാൻ അവകാശമുണ്ട്. അവൻെറ പുരുഷാർത്ഥങ്ങരം സത്യം, ന്യായം, നീതി എന്ന ധർമ്മത്രയം ആയിരിക്കും; ഇതിങ്കൽ അവന് ഈശ്വരസഹായം ഉണ്ടായിരിക്കു മെന്ന വിശ്വാസം ധർമ്മഭക്തിയെ വർദ്ധിപ്പിച്ചു ധൈര്യം നല്കുന്നു. അങ്ങനെ അവന്നു ക്ലേശപാശബന്ധത്തിൽനിന്നു മോക്ഷം സിദ്ധിക്കയും ചെയ്യുന്നു.

വൃത്താന്തപത്രപ്രവർത്തനം] [സ്വദേശാഭിമാനി

കെ. രാമകൃഷ്ണപിള്ള

അഭ്യാസം

1. കെ. രാമകൃഷ്ണപിള്ളയ്ക്ക് സ്വദേശാഭിമാനി എന്ന പേരിൽ എങ്ങനെ പ്രസിദ്ധി കിട്ടി?
2. ഒരു പത്രപ്രവർത്തകൻ എന്ന നിലയിൽ കെ. രാമകൃഷ്ണപിള്ള യുടെ ആദർശങ്ങരം എന്തെല്ലാമായിരുന്നു?
3. പത്രം നടത്തിപ്പുകാരൻ കൈക്കൂലിക്കു വഴങ്ങിയാലുള്ള ദോഷങ്ങരം ഏവ?
4. പത്രാധിപരും പത്രമുടമസ്ഥനും തമ്മിൽ എപ്രകാരമുള്ള ബന്ധ മാണ് പുലർത്തേണ്ടത്?
5. കെ. രാമകൃഷ്ണപിള്ളയെക്കുറിച്ച് രണ്ടു ഖണ്ഡിക എഴുതുക.

---

പാഠം 5

# സംഭാഷണം

[കെ.ആർ. കൃഷ്ണപിള്ള (കൊല്ലവർഷം 1042–1128).—മലയാള സാഹിത്യത്തിലെ ആദ്യകാല പ്രബന്ധകാരന്മാരുടെ കൂട്ടത്തിൽ മുൻപന്തിയിൽത്തന്നെ സ്ഥാനമലങ്കരിക്കുന്ന ഈ ലേഖകന്റെ പ്രബന്ധങ്ങൾ മൂന്നു ഗ്രന്ഥങ്ങളിലായി സമാഹരിച്ചിരിക്കുന്നു. വിജ്ഞാനപരങ്ങളായ വിഷയത്തെക്കുറിച്ച് കരടറ്റതും തുടവും തൂക്കവുമുള്ളതുമായ ശൈലിയിൽ പ്രതിപാദിക്കുകയാണ് അദ്ദേഹത്തിന്റെ രീതി.]

മനുഷ്യന് പ്രകൃതിസിദ്ധമായ അനുഗ്രഹങ്ങളിൽവച്ച് സർവ്വോത്തരമായിട്ടുള്ളതത്രേ സംഭാഷണശക്തി. മൂകന്മാരുടെ കഷ്ടാവസ്ഥ ആലോചിച്ചുനോക്കിയാൽ ഈ അനുഗ്രഹത്തിന്റെ മാഹാത്മ്യം സ്പഷ്ടമായി ഗ്രഹിക്കാവുന്നതാണ്. മനുഷ്യർ തമ്മിൽ പരിചയവും പരസ്പരബന്ധങ്ങളും ജനിക്കുന്നത് സംഭാഷണംകൊണ്ടാകയാൽ ''സംബന്ധമാഭാഷണപൂർവ്വമാഹുഃ'' എന്നു കാളിദാസൻ പറയുന്നു. ഇഷ്ടജനങ്ങളുമായി സ്വൈരസല്ലാപം ചെയ്യുന്നതിനേക്കാൾ നിർവൃതികരമായ വിനോദം മറ്റൊന്നുമില്ലെന്ന് പണ്ഡിതനും, പാമരനും, ധനികനും, ദരിദ്രനും, ബാലനും, വൃദ്ധനും, എല്ലാവർക്കും അനുഭവത്താലറിയാവുന്നതാണ്. നിത്യനൈമിത്തികങ്ങളായ ജോലിത്തിരക്കുകൾ കഴിഞ്ഞാൽ ഈ സല്ലാപസുഖത്തെ എത്രമാത്രം ഗാഢമായി നാം വാഞ്ഛിക്കുകയും അതിനുള്ള അവസരത്തെ എത്ര ഉത്കണ്ഠയോടെ പ്രതീക്ഷിക്കയും ചെയ്യുന്നു.

സംഭാഷണം സർവ്വഥാ രമ്യവും സുഖാവഹവും ആയിരിക്കണമെങ്കിൽ അത് പ്രസന്നമധുരമായിരിക്കണം. 'പ്രസന്നമധുരം' എന്നത് രണ്ടു ചെറിയ പദങ്ങളുടെ സമാസം മാത്രമാണെങ്കിലും ചേതോഹരമായ സംഭാഷണത്തിനുണ്ടായിരിക്കേണ്ട നാനാഗുണങ്ങളെയും അതു ഗർഭീകരിക്കുന്നു. സംഭാഷണം ചെയ്യുന്നവന്റെ മുഖഭാവം പ്രസന്നമായും സംഭാഷണം മര്യാദാസരളമായും ഇരിക്കണം. ഭൂതാനുകമ്പയും ഔദാര്യവും തികഞ്ഞവരെങ്കിലും പരുഷമോ അപ്രിയമോ ആയ ഭാവത്തോടെ ശുണ്ഠി പിടിച്ചുകൊണ്ട് സംസാരിക്കുന്ന പലരേയും നാം കാണാറുണ്ട്. അവരുടെ പാരുഷ്യത്തെ വകവയ്ക്കാതെ ഹൃദയഗുണങ്ങളെ ഗ്രഹിച്ച് അഭിനന്ദിക്കാൻ കഴിയുന്നവരായി ചിലർ ഉണ്ടായിരിക്കാം. എന്നാൽ സാമാന്യജനങ്ങൾ അങ്ങനെയല്ല. അവർ സാധാരണയായി ഒരുവന്റെ ഭാവഭേദങ്ങളെ നോക്കിക്കൊണ്ടാണ് അവന്റെ പരിചയം സ്പൃഹണീയമോ വർജ്ജ്യമോ എന്ന്

തീർച്ചപ്പെടുത്തുന്നത്. മര്യാദാമസൃണമായ സംഭാഷണംപോലെ ലോകത്തെ രഞ്ജിപ്പിക്കുന്നതിനുള്ള ഉപായം മറ്റൊന്നുംതന്നെ ഇല്ല. മര്യാദയെന്നത് യാതൊരു വിലയും കൊടുക്കാതെ സർവ്വത്തെയും സ്വായത്തമാക്കാൻ ശക്തിയുള്ള ഒരു അനർഘ ഗുണമാകുന്നു.

''അതി സർവ്വത്രവർജയേൽ''

എന്ന ആപ്തവാക്യം ലോകത്തിൽ സകല കാര്യങ്ങൾക്കും സംബന്ധിക്കുന്നതാണെങ്കിലും സംഭാഷണംപോലെ ആ പ്രമാണത്തെ ആശ്രയിക്കുന്നതായ കാര്യം മറ്റേതെങ്കിലുമുണ്ടോ എന്നു സംശയമാണ്. അതിഭാഷണം വർജ്ജനീയമായ ഒരു സ്വഭാവ ദോഷമാകുന്നു. അമിതഭാഷകൻ സ്വയം ആയാസപ്പെടുകയും അതിൻെറ ഫലമായി ശ്രോതാക്കളെ വെറുപ്പിക്കയുമാണ് ചെയ്യുന്നത്. മിതഭാഷണം എന്ന ഗുണം പ്രകൃത്യാ സിദ്ധിച്ചിട്ടില്ലാത്തവർ അതിനെ പരിശീലിക്കുന്നതു നന്നായിരിക്കും. ''സത്യായ മിതഭാഷിണാം'' എന്നു കാളിദാസൻ രഘുവംശ രാജാക്കന്മാരെ വർണ്ണിച്ചിട്ടുള്ളതിൻെറ സാരം വലുതാണ്. വിനോദത്തിനായും വികത്ഥനത്തിനായും മറ്റും അമിതഭാഷണം ചെയ്യുന്നവർ സത്യത്തെ വളരെ ആദരിക്കുന്നതായി കാണാറില്ല. തങ്ങൾ കേട്ടിട്ടുള്ളതെങ്കിലും സത്യമെന്ന് തങ്ങൾക്കു നിശ്ചയമില്ലാത്ത ഓരോ വാർത്തകളെ തമാശക്കായി അവർ പറഞ്ഞു ഫലിപ്പിച്ചു തുടങ്ങും. കാലക്രമേണ, തങ്ങൾ സല്ലാപചതുരന്മാരെന്നുള്ള യശസ്സിനെ വാഞ്ഛിച്ച്, കേവലം സങ്കല്പിതങ്ങളായ വ്യാജവാർത്തകളെപ്പോലും ശ്രോതാക്കൾക്കു സമ്മാനിക്കുന്നതിനും അവയുടെ സത്യത്തെക്കുറിച്ചു ശപഥംചെയ്യുന്നതിനും അവർ മടിക്കയില്ല. ഇത് എത്രയും ഗർഹണീയമായ ദോഷമാകുന്നു.

''മിതംച സാരംച വചോഹി വാഗ്മിതാ'' എന്നാണ് ഒരു മഹാകവി പറയുന്നത്. വാക്കുകൾ ചുരുക്കിയും എന്നാൽ വിപുലമായ അർത്ഥത്തെ സംഗ്രഹിച്ചും സംസാരിക്കുന്നവനെയാണ് വാഗ്മി എന്നു പറയേണ്ടത്. തൻെറ ശബ്ദം കേൾക്കാനുള്ള ആഗ്രഹത്താൽ കഥയില്ലാത്ത വാഗ്വർഷം ചെയ്ത് ആകാശത്തെ മുഖരീകരിക്കുന്നവൻ കേവലം വാചാലനത്രെ. രസനാശ്രോത്രങ്ങളുടെ വിന്യാസം നോക്കിയാലും മിതഭാഷണമാണ് സൃഷ്ടികർത്താവുതന്നെ വിധിച്ചിട്ടുള്ളതെന്നു തോന്നിപ്പോകുന്നു. എല്ലാവരും പറയുന്നതു കേൾക്കാനായിട്ടെന്നപോലെ യാതൊരു കവാടരോധവും കൂടാതെ നമ്മുടെ ചെവികൾ തുറന്നിട്ടിരിക്കുന്നു. എന്നാൽ ഒരു ചെറിയ ദ്വാരം മാത്രമുള്ള

കാരാഗൃഹത്തിൽ എത്ര ഭദ്രമായിട്ടാണ് രസനേന്ദ്രിയത്തെബന്ധി ച്ചിരിക്കുന്നത് ! നാക്കിൻെറ ചുറ്റും പല്ലുകഠം നാട്ടിയുറപ്പിച്ച് അ തിൻെറ സ്വച്ഛന്ദചലനത്തെ നിയന്ത്രിച്ചിരിക്കുന്നത് നാം അമി തഭാഷണം ചെയ്യാതിരിക്കാനാണെന്ന് ഉൽപ്രേക്ഷിക്കാൻ തോന്നുക യില്ലയോ? എല്ലാ ദേശങ്ങളിലും ഏതു കാലത്തും വാചംയമി ത്വത്തെ സദ്സ്വഭാവത്തിൻെറ ഒരു വിശിഷ്ട ലക്ഷണമായി ട്ടാണ് മഹാന്മാർ ഗണിച്ചുപോന്നിട്ടുള്ളത്.

''മരണവുമാത്മപ്രശംസയുമൊക്കും'' എന്ന് ശ്രീകൃഷ്ണൻ തന്നെ ഒരിക്കൽ വിധിച്ചിട്ടുള്ളതായി മഹാഭാരതത്തിൽ പറയുന്നു. മുഖസ്തുതി കേട്ടു ഞെളിയുന്നവർ ജളന്മാർതന്നെ എങ്കിലും യഥാർത്ഥമായി തനിക്കുള്ള ഗുണങ്ങളെ ഇതരന്മാർ പ്രശം സിച്ചു കേഠക്കുമ്പോഠം സാമാന്യേന എല്ലാവർക്കും ഒരു ചാരി താർത്ഥ്യം തോന്നാതിരിക്കയില്ല. ഒരുവൻെറ ദാനശീലം, സത്യനിഷ്ഠ മുതലായ സദ്ഗുണങ്ങളെ മറ്റുള്ളവർ ശ്ലാഘിക്കു ന്നതുകേട്ടാൽഅസൂയാരഹിതരായസജ്ജനങ്ങഠം സന്തോഷിക്കയും ചെയ്യും. എന്നാൽ അവനവൻ തന്നെ അവനവൻെറ സ്വഭാവ വിശേഷത്തെയോ സൽപ്രവൃത്തികളെയോ പുകഴ്ത്തുന്നതു കേഠക്കാൻ ആർക്കും രസം തോന്നുകയില്ല. ആത്മപ്രശംസാപര മായ സംഭാഷണം ശ്രോതാക്കളിൽ ജുഗുപ്സയെ ജനിപ്പിക്കുന്നു. അങ്ങനെയുള്ള സംഭാഷണംകൊണ്ട് ശ്രോതാക്കളെ നിർദ്ദയമായി അസഹ്യപ്പെടുത്തുന്നവർ പരഹിംസയാണ് ആചരിക്കുന്നത്. ആത്മപ്രശംസചെയ്യുന്നവർ തങ്ങളുടെ വികത്ഥനംകൊണ്ട് എന്തു സുഖസൗഭാഗ്യങ്ങളാണ് അനുഭവിക്കുന്നതെന്ന് അറിയാൻ പ്രയാസമായിരിക്കുന്നു. പണ്ഡിതന്മാർപോലും ചില അവ സരങ്ങളിൽ ആത്മപ്രശംസ ചെയ്യുന്നതു കേഠക്കാറുണ്ടെങ്കിലും അത് അജ്ഞാനജന്യമായ അഹങ്കാരത്തിൻെറ മൂർധന്യ മാണെന്ന് പറയേണ്ടിയിരിക്കുന്നു.

തൻെറ ദൈന്യത്തെയും ദുരവസ്ഥയെയും വർണ്ണിച്ചു മറ്റുള്ളവരോടു പറയുന്നതും നീരസമായ സംഭാഷണമാകുന്നു. താനൊരുത്തൻ ഈ ലോകത്തിൽ ബുദ്ധിമുട്ടുകഠം അനുഭവി ക്കുന്നു എന്നും മറ്റുള്ളവരെല്ലാം തന്നെക്കാഠം സുഖമായി കഴി യുന്നു എന്നും ഭ്രമിക്കുന്നവർ പലരുമുണ്ട്. എന്നാൽ പര മാർത്ഥം അങ്ങനെയല്ല. ഇഹലോകജീവിതം സാമാന്യേന എല്ലാ മനുഷ്യർക്കും ഏറെക്കുറെ ക്ലേശാവഹമായിട്ടാണിരിക്കുന്നത്. ഇന്നത്തെ ദുഃഖങ്ങഠക്കിടയിലുണ്ടാകുന്ന ചില സുഖങ്ങളെയും നാളെ ദുഃഖങ്ങഠം നീങ്ങി സുഖം ലഭിക്കും എന്നുള്ള ആശാനു ബന്ധത്തെയും അവലംബിച്ച് മനുഷ്യൻ ജീവിക്കുന്നു എന്നേ

പറവാനുള്ളൂ. അങ്ങിനെയിരിക്കെ എൻെറ ക്ലേശങ്ങളെ പറഞ്ഞു കേൾപ്പിച്ച് മറ്റുള്ളവരുടെ അസ്വാസ്ഥ്യത്തെ ഞാൻ എന്തിന് വർധിപ്പിക്കുന്നു? ``തുല്യദുഃഖന്മാരുടെ വാർത്തകൾ കേൾക്കുന്നേരം തെല്ലു സൗഖ്യവുമുണ്ട്'' എന്നുള്ള വാക്യം മുഴുവൻ ശരിയാണെന്നു തോന്നുന്നില്ല. ആ വാർത്തകൾ മറ്റുള്ളവർ പറഞ്ഞോ പുസ്തകത്തിൽ വായിച്ചോ കേൾക്കുമ്പോൾ വല്ലതും ആശ്വാസം തോന്നുമായിരിക്കും. എങ്കിലും ഒരുവൻ കഷ്ടതകൾ അനുഭവിക്കുന്നതു കാണുകയോ, അനുഭവിക്കുന്ന കഷ്ടതകളെ അവൻ വിവരിച്ചുകേൾക്കുകയോ ചെയ്യുമ്പോൾ ജീവകാരുണ്യമുള്ള സജ്ജനങ്ങളുടെ മനസ്സിൽ പരിതാപമല്ലാതെ മറ്റെന്തു വികാരമാണുണ്ടാകുന്നത്?

എന്നു മാത്രമല്ല, തൻെറ ശോച്യാവസ്ഥയെ വർണ്ണിച്ചു കേൾപ്പിച്ച് മറ്റുള്ളവരാൽ ദയനീയനായിത്തീരുകയെന്നുള്ളത് എത്ര ലാഘവകരമാണെന്നു ചിന്തിക്കുക. അത് നമ്മുടെ ആത്മാഭിമാനത്തെയും പൗരുഷത്തെയും ഹനിക്കുന്നില്ലേ? ആത്മാഭിമാനമില്ലാത്തവരെ യാചകന്മാരോടും പട്ടികളോടുമാണല്ലോ നാം ഉപമിക്കാറുള്ളത്. നമ്മുടെ സ്ഥിതി എത്രതന്നെ ദീനമായിരുന്നാലും നമുക്ക് എന്തെല്ലാം വിഷമാവസ്ഥകൾ ഉണ്ടായിരുന്നാലും, അവയൊന്നും അനാവശ്യമായി അന്യന്മാരെ ഗ്രഹിപ്പിക്കാതെ കാലയാപനം ചെയ്കയത്രേ ബുദ്ധിമാൻെറ ലക്ഷണം. 'കാടിയായാലും മൂടിക്കുടിക്കണ'മെന്നുള്ള പഴഞ്ചൊല്ലും ഈ തത്ത്വത്തെ ഉപദേശിക്കുന്നില്ലയോ? അതിനാൽ ആത്മപ്രശംസയെപ്പോലെ ആത്മോപാലംഭവും സംഭാഷണത്തിൽ വർജ്ജിക്കേണ്ടതാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ഒഴിക്കാൻ പാടില്ലാത്ത സന്ദർഭങ്ങളിലൊഴികെ ഒരുവൻെറ സ്വന്തസ്ഥിതിയെയും സ്വന്തകാര്യങ്ങളെയും സംഭാഷണത്തിൽനിന്നൊഴിച്ചു വയ്ക്കുന്നത് ഉത്തമമായിരിക്കും.

നാരാചശല്യം ദേഹത്തിങ്കൽ നിന്നെടുത്തിടാം
ക്രൂരവാക്ശല്യമെടുക്കും ചികിത്സകനില്ല.

എന്ന് വിദുരൻ പറഞ്ഞിട്ടുണ്ട്. പരുഷവാക്കുകൾകൊണ്ട് അന്യന്മാരുടെ ഹൃദയത്തെ വ്രണപ്പെടുത്തുന്ന സംഭാഷണം അത്യന്തം ജുഗുപ്സാവഹമായിട്ടുള്ളതാകുന്നു. അതുനിമിത്തം അന്യന്മാർക്കുണ്ടാകുന്ന വിഷാദത്തെക്കുറിച്ച് അല്പമെങ്കിലും ചിന്തിക്കാൻ ശക്തിയുള്ളവർ ഒരിക്കലും ഈ ദുസ്സ്വഭാവത്തിനു വശംവദരാകയില്ല. ഒരുവൻെറ ദോഷങ്ങളെ അവനോടു തന്നെ മുഖംമുറിഞ്ഞുപറയുന്നതും പലരും കൂടിയിരിക്കുന്ന

സഭയിൽവച്ച് അവരിൽ ആരുടെയെങ്കിലും അപരാധങ്ങളെ പരസ്യമായി പ്രസ്താവിക്കുന്നതും ശ്ലാഘ്യമായ ഒരു സാമർത്ഥ്യമാണെന്ന് കരുതിപ്പോരുന്ന ചില ധീരമാനികളെ ചിലപ്പോൾ നാം കാണാറുണ്ട്. അല്പബുദ്ധികളും അഹങ്കാരികളുമായ ഐശ്വര്യമത്തന്മാരാണ് ഇതിൽ ഉത്സുകരായി കാണപ്പെടുന്നത്. അങ്ങനെയുള്ള സംഭാഷണം ആര്യജനങ്ങളുടെ മര്യാദയ്ക്ക് അത്യന്തവിരുദ്ധമാകുന്നു. പരസ്യമായി ഒരുവനെ തേജോവധം ചെയ്യുന്നതുപോലെ ദുസ്സഹമായ പീഡനം മറ്റൊന്നില്ല. അത് അവൻെറ സകല ശക്തികളെയും ക്ഷീണിപ്പിക്കുന്നു. യുധിഷ്ഠിരൻെറ അപേക്ഷ പ്രകാരം ജഗദേകധനുർധരനായ കർണ്ണനെ ശല്യർ തേജോവധം ചെയ്തതിനാൽ അദ്ദേഹത്തിൻെറ ശൗര്യം മന്ദീഭവിച്ചതിനു ശേഷമാണ് അർജ്ജുനന് അദ്ദേഹത്തെ വധിക്കുവാൻ സാധിച്ചത്.

ഒരാൾക്ക് പ്രശംസാർഹങ്ങളായ ഗുണങ്ങളുണ്ടെങ്കിൽ അവയെ പരസ്യമായി അഭിനന്ദിക്കാൻ മടിക്കരുത്. അങ്ങനെയാണ് സജ്ജനാചാരം. അതുകൊണ്ട് ആയാളിൻെറ സദ്ഗുണങ്ങൾ വികസിക്കയും പോഷിക്കയും ചെയ്യുന്നു. ജാംബവാൻ ഹനുമാൻെറ ശൗര്യപരാക്രമങ്ങളെ വാഴ്ത്തി അദ്ദേഹത്തെ പ്രസാദിപ്പിച്ചപ്പോഴാണ് അതുവരെ ചിന്താശബളിതനായിരുന്ന ഹനുമാൻ സമുദ്രതരണം ചെയ്യാൻ കൃതനിശ്ചയനായി എഴുന്നേറ്റത്. ശ്ലാഘയുടെയും അധിക്ഷേപത്തിൻെറയും വിപരീത ഫലങ്ങൾ ഇങ്ങനെയാണെങ്കിൽ ഇവയിൽ ഏതാണു ഗ്രാഹ്യമെന്നും ഏതു ത്യാജ്യമെന്നും പറയേണ്ടതില്ലല്ലോ.

പരദോഷങ്ങളെ പരസ്യമായി പ്രസ്താവിക്കുന്ന ചിലരോട് അത് തെറ്റാണെന്നു പറഞ്ഞാൽ, ''സത്യമല്ലേ, ഞാൻ പറഞ്ഞത്? പിന്നെ എന്തു തെറ്റാണ്?'', എന്നു സമാധാനം പറയുന്നത് കേട്ടിട്ടുണ്ട്. ശരിതന്നെ. ഒന്നേ അവർ മനസ്സിലാക്കേണ്ടതുള്ളൂ, ''സത്യംവദ'' എന്നുള്ള ഉപദേശത്തിൻെറ അർത്ഥം സത്യമായിട്ടുള്ളതെല്ലാം വിളിച്ചുപറയണമെന്നല്ല; പറയുമ്പോൾ സത്യമേ പറയാവൂ എന്നുമാത്രമേയുള്ളു.

സത്യവാർത്തകളെല്ലാം അനവസരമായും അനാവശ്യമായും ലോകത്തെ ഗ്രഹിപ്പിക്കണമെന്നു യാതൊരു വിധിയുമില്ല. പരസ്യപ്പെടുത്തിയാൽ തങ്ങൾക്ക് അസ്വാസ്ഥ്യജനകങ്ങളായി ത്തീരാവുന്ന സത്യവാർത്തകൾ നമ്മളിൽ പലരെ സംബന്ധിച്ചും ഉണ്ടായിരിക്കാം. അവയുടെ പ്രസിദ്ധീകരണം

നമുക്ക് എത്രമാത്രം മനഃക്ഷോഭത്തെയുണ്ടാക്കുമെന്ന് ആലോചിച്ചുനോക്കിയാൽ ഇതരന്മാരിൽ ഈ സാഹസം പ്രവർത്തിക്കാൻ ആരും ഉദ്യമിക്കുമെന്നു തോന്നുന്നില്ല. ന്യായമായ കാരണം കൂടാതെ നാം പ്രചരിപ്പിക്കുന്നവയും അന്യന്മാർക്ക് കീർത്തിദോഷംവരുത്തുന്നവയുമായ വാർത്തകളിൽ എത്രത്തോളം സത്യതയുണ്ടോ അത്രത്തോളം കഠിനമായ മാനഭംഗം അവർക്കു നേരിടുന്നു എന്നും അതിനാൽ കൂടുതലായ നഷ്ടപരിഹാരത്തിന് അവർക്ക് അവകാശമുണ്ടെന്നുമാണ് മാനനഷ്ടക്കേസുകൾ വിധിക്കുന്നതിൽ ന്യായാധിപന്മാർ അംഗീകരിച്ചിട്ടുള്ള ഒരു പ്രമാണം.

ഐശ്വര്യം, ആഭിജാത്യം, വിജ്ഞാനം മുതലായ വിഷയങ്ങളിൽ നിങ്ങളെക്കാൾ താണവരോട് എപ്പോഴും സൗജന്യമധുരമായി സംഭാഷണം ചെയ്യേണ്ടതാണ്. അവരുടെ അപകർഷം തന്നെ അവരെ വേണ്ടുവോളം പീഡിപ്പിക്കുന്നുണ്ടെന്നു നിങ്ങളുടെ മുമ്പിൽ അവർക്കുണ്ടാകുന്ന സങ്കോചത്തിൽനിന്ന് മനസ്സിലാക്കാമല്ലോ. നിങ്ങളുടെ ഉദ്ധതമായ സംഭാഷണം കൊണ്ട് അവരെ കഠിനതരമായി വേദനപ്പെടുത്തുന്നത് നിഷ്കരുണവും നിന്ദ്യവുമായ ദുരാചാരമാകുന്നു. അവർക്ക് എന്തെങ്കിലും ഉപകാരം ചെയ്യാൻ കഴിയുമെങ്കിൽ അതിനെ ഔദാര്യപൂർവ്വം ചെയ്യുക. എന്നാൽ ഉപകാരകൻെറ ഭാവത്തിൽ അവരോടു സംസാരിക്കുന്നതുകൊണ്ട് നിങ്ങൾചെയ്യുന്ന ഉപകാരത്തിൻെറ ആസ്വാദ്യത മിക്കവാറും നശിച്ചുപോകുന്നു.

റോബർട്ട് ബേൺസ് സ്ക്കോട്ട്ലൻഡിലെ പ്രധാനകവികളിൽ ഒരുവനായിരുന്നു. ഒരുദിവസം അദ്ദേഹം ഒരു സ്നേഹിതനോടുകൂടി വഴിയിൽ നടന്നുപോകുമ്പോൾ പ്രാകൃതനായ ഒരു കൃഷീവലനെ കണ്ടു. ബേൺസ് അവനോട് സന്തോഷപൂർവ്വം കുറെ നേരം കുശലപ്രശ്നം ചെയ്തുകൊണ്ടു നിന്നു. തൻെറ സ്നേഹിതന് ഇതത്ര രസിച്ചില്ലെന്ന് അയാളുടെ മുഖഭാവംകൊണ്ട് ബേൺസ് മനസ്സിലാക്കി. കൃഷീവലൻ പിരിഞ്ഞപ്പോൾ അദ്ദേഹം സ്നേഹിതനോട് ഇങ്ങനെ പറഞ്ഞു. ''ഞാൻ സംസാരിച്ചത് ആ മനുഷ്യൻെറ കീറിപ്പറിഞ്ഞ ഉടുപ്പിനോടല്ല; പൊളിഞ്ഞ തൊപ്പിയോടല്ല; ദ്രവിച്ച പാപ്പാസുകളോടുമല്ല; അവയ്ക്കുള്ളിൽ പൊതിഞ്ഞിരുന്ന മനുഷ്യനോടാണ്. ആകൃതിയിലും പ്രകൃതിയിലും ആ ചൈതന്യസ്വരൂപത്തിനു നിങ്ങളോടും എന്നോടും ഏകീഭാവമുണ്ടല്ലോ.'' ബേൺസിൻെറ ഈ ആശയത്തെ എല്ലാവരും അനുവർത്തിക്കുന്ന

തായാൽ ഉത്കൃഷ്ടന്മാരുടെ ഔദ്ധത്യംകൊണ്ട് അപകൃഷ്ട ന്മാർ ഖേദിക്കുന്നതിനുള്ള അവസരങ്ങൾ വളരെ കുറയുമെന്നു പറയേണ്ടതില്ലല്ലോ.

''പരമാർത്ഥത്തെയറിഞ്ഞീടാതെ
പരിഹാസത്തെ നടത്തീടരുതേ''

എന്നാണ് പരന്മാരെക്കുറിച്ച് മിഥ്യാപവാദം ചെയ്യുന്നവർക്ക് കുഞ്ചൻനമ്പ്യാർ നൽകുന്ന ഉപദേശം. എന്നിട്ടും പരൻമാരുടെ ശീലത്തെയും പ്രവൃത്തികളെയും കുറിച്ച് പരമാർത്ഥജ്ഞാനം കൂടാതെയുള്ള വിമർശനങ്ങൾ നമ്മുടെ സംഭാഷണങ്ങളിൽ ഇത്ര ധാരാളമായിരിക്കുന്നത് വളരെ ശോച്യമല്ലേ? നിങ്ങൾ അന്യന്മാരെക്കുറിച്ചു വിധികല്പിച്ചാൽ നിങ്ങളെക്കുറിച്ചു വിധി കല്പിക്കുന്നതിനും ആളുണ്ട് എന്നുള്ള മഹദ്വചനത്തെ എല്ലായ്പോഴും അനുസ്മരിക്കേണ്ടതാണ്. ഗുണവാൻമാരുടെ ഗുണങ്ങളെ തുച്ഛമാക്കിയും അവരിൽ കണ്ടേയ്ക്കാവുന്ന ദോഷലേശങ്ങളെ പർവതീകരിച്ചും വർണ്ണിക്കുന്നതിലാണു പലർക്കും ഉത്സാഹം. ''ജനാനാം പീയൂഷം ഭവതി ഗുണിനാം ദോഷകണികാ'' എന്നു ഭട്ടതിരി പറഞ്ഞിട്ടുള്ളപ്രകാരം ഗുണ വാന്മാരിലുള്ള ദോഷകണങ്ങളെ ജനങ്ങൾ പീയൂഷംപോലെ ആസ്വദിക്കുന്നതുകാണുമ്പോൾ മനുഷ്യഹൃദയത്തിൽ അസൂയയ്ക്ക് ഇത്ര വിസ്തൃതമായ ഇരിപ്പിടം എങ്ങനെ ലഭിച്ചു എന്നു നാം അദ്ഭുതപ്പെട്ടുപോകുന്നു.

പരമാർത്ഥജ്ഞാനംകൂടാതെ, എന്നല്ല, പരമാർത്ഥ ഗ്രഹണത്തിനായി ശ്രമിക്കപോലും ചെയ്യാതെയാണ് ചിലർ ഗർവിതന്മാരെന്നും ചിലർ വക്രബുദ്ധികളെന്നും ചിലർ വഞ്ചകന്മാരെന്നും മറ്റും നാം തീർച്ചപ്പെടുത്തുന്നത്. എന്നു മാത്രമല്ല, ഇങ്ങനെ അപവദിക്കുന്നവരോട് അവർ പ്രചരിപ്പിക്കുന്ന അപവാദത്തിനുള്ള സാക്ഷ്യങ്ങൾ ആവശ്യപ്പെട്ടാൽ അവർക്കു രസിക്കുന്നതായും കാണുകയില്ല. കേവലം സങ്കല്പിതങ്ങളായ പരദോഷങ്ങളെപ്പോലും വിശ്വസിക്കുന്നതിൽ അവർക്ക് അത്രവളരെ സുഖം തോന്നുന്നുണ്ടായിരിക്കാം. അത്യന്തവിശ്വാസ്യമായ സാക്ഷ്യംകൂടാതെ തൻെറ മുമ്പിൽ ഉപക്ഷേപിക്കപ്പെടുന്ന യാതൊരു വാദത്തെയും അംഗീകരിക്കയില്ലെന്നു ശഠിക്കുന്ന ന്യായാധിപനും അവ്യഭിചരിതങ്ങളായ ലക്ഷണങ്ങൾ കൂടാതെ രോഗനിർണ്ണയം ചെയ്യാൻ മടിക്കുന്ന വൈദ്യനും തങ്ങളുടെ തൊഴിൽ വിട്ടിറങ്ങുമ്പോൾ, യാതൊരാസ്പദവുംകൂടാതെ പരാപവാദങ്ങളെ വിശ്വസിക്കുമ്പോൾ, അവരെക്കുറിച്ചു ദയ തോന്നിപ്പോകയില്ലയോ?

പരമാർത്ഥത്തിൽ, നമ്മുടെ അഭിപ്രായപ്രകടനത്തിനു വിഷയീഭവിക്കുന്ന പലരെയുംകുറിച്ചു നമുക്കുള്ള ജ്ഞാനം പ്രായേണ അപര്യാപ്തമായിരിക്കുന്നു. അവരുമായി നല്ലവണ്ണം പരിചയപ്പെടുമ്പോഠം നമ്മുടെ മിഥ്യാബോധങ്ങളിൽ പലതും തിരുത്തേണ്ടിവരുന്നതായി നമുക്ക് അനുഭവപ്പെടാറുണ്ട്. പണ്ടൊരാഠം ഇപ്രകാരം പറഞ്ഞിട്ടുണ്ട്. ''അതിശീതളമായ ഒരു പ്രഭാതത്തിൽ ഞാൻ ഒരു കുന്നിൻെറ താഴ്വരയിലൂടെ പോവുകയായിരുന്നു. നിബിഡമായ ഹിമാവരണംകൊണ്ട് യാതൊന്നും സ്പഷ്ടമായി കാണാമായിരുന്നില്ല. കുറെ ദൂരത്തായി എന്തോ ഒരു അമാനുഷസത്വം എൻെറ നേർക്കു വരുന്നതുപോലെ എനിക്കുതോന്നി. ആ കാഴ്ച എനിക്കൊട്ടും സുഖമായിരുന്നില്ല. കുറെ അടുത്തപ്പോഠം ധാരാളം കമ്പിളി കൊണ്ടു മൂടിപ്പുതച്ച ഒരു മനുഷ്യനാണെന്ന് എനിക്കു മനസ്സിലായി. അടുത്തുകണ്ടപ്പോഠം അത് എൻെറ സഹോദരനായിരുന്നു!'' ഇങ്ങനെയുള്ള ഒരു ഹിമാവരണം മിക്ക മനുഷ്യരെയും നമ്മിൽനിന്നു മറയ്ക്കുന്നുണ്ട്. അവരുമായി അടുത്തു പരിചയപ്പെടുമ്പോഠം ഈ ഹിമാവരണം നീങ്ങുകയും അവരെല്ലാം നമ്മുടെ സഹോദരന്മാരാണെന്നു ബോധപ്പെടുകയുംചെയ്യുന്നതാണ്.

[പ്രബന്ധങ്ങഠം-മൂന്നാംഭാഗം] [കെ. ആർ. കൃഷ്ണപിള്ള

## അഭ്യാസം

1. വാചാലനും വാഗ്മിയും തമ്മിലുള്ള വ്യത്യാസം വ്യക്തമാക്കുക.
2. ആത്മപ്രശംസയും ആത്മോപാലംഭവും സംഭാഷണത്തിൽ വർജ്ജിക്കേണ്ടതാകുന്നു—സകാരണം ഉപപാദിക്കുക.
3. മിഥ്യാപവാദവ്യവസായത്തിൻെറ ദോഷങ്ങഠം വിവരിക്കുക.
4. ''ഉത്തമ മനുഷ്യനുമാത്രമേ ഉത്തമ സംഭാഷകനായിരിക്കാൻ കഴിയൂ''—ഈ അഭിപ്രായം പരിശോധിക്കുക.
5. മുഖം മുറിഞ്ഞു പറയുക, തേജോവധം ചെയ്യുക, പർവതീകരിക്കുക, കാടിയായാലും മൂടിക്കുടിക്കുക—ഈ പ്രയോഗങ്ങളുടെ അർത്ഥമെഴുതി സ്വന്തം വാക്യങ്ങളിൽ പ്രയോഗിക്കുക.
6. താഴെക്കാണുന്ന വാക്യങ്ങളിലെ ആശയങ്ങഠം വികസിപ്പിച്ചു ഓരോ ഖണ്ഡിക എഴുതുക.

   (a) മര്യാദയെന്നത് യാതൊരു വിലയുംകൊടുക്കാതെ സർവരെയും സ്വായത്തമാക്കാൻ ശക്തിയുള്ള ഒരു അനർഘഗുണമാകുന്നു.

(b) എല്ലാവരും പറയുന്നതു കേരംക്കാനായിട്ടെന്നപോലെ യാതൊരു കവാടരോധവും കൂടാതെ നമ്മുടെ ചെവികരം തുറന്നിട്ടിരിക്കുന്നു. എന്നാൽ ഒരു ചെറിയ ദ്വാരം മാത്രമുള്ള കാരാഗൃഹത്തിൽ എത്ര ഭദ്രമായിട്ടാണ് രസനേന്ദ്രിയത്തെ ബന്ധിച്ചിരിക്കുന്നത്.

(c) പരസ്യമായി ഒരുവനെ തേജോവധംചെയ്യുന്നതുപോലെ ദുസ്സഹമായ പീഡനം മറ്റൊന്നില്ല.

(d) മരണവുമാത്മപ്രശംസയുമൊക്കും.

(e) 'സത്യംവദ' എന്നുള്ള ഉപദേശത്തിൻെറ അർത്ഥം സത്യമായിട്ടുള്ളതെല്ലാം വിളിച്ചുപറയണമെന്നല്ല; പറയുമ്പോരം സത്യമേ പറയാവൂ എന്നു മാത്രമാണ്.

(f) ഇങ്ങനെയുള്ള ഒരു ഹിമാവരണം മിക്ക മനുഷ്യരെയും നമ്മിൽനിന്നു മറയ്ക്കുന്നുണ്ട്. അവരുമായി അടുത്തുപരിചയപ്പെടുമ്പോരം ഈ ഹിമാവരണം നീങ്ങുകയും അവരെല്ലാം നമ്മുടെ സഹോദരന്മാരാണെന്നു ബോധപ്പെടുകയും ചെയ്യുന്നതാണ്.

---

പാഠം 6

# റായിബഹാദൂർ ഓ. ചന്തുമേനോൻ

[അപ്പൻതമ്പുരാൻ (1875-1941)—കൊച്ചി രാജകുടുംബത്തിൻെറ ഒരംഗമായി ജനിച്ച്, ആയുരന്തംവരെ ഭാഷാസേവനം ലക്ഷ്യമാക്കി പ്രവർത്തിച്ച ഈ സാഹിത്യനായകൻ സ്വതസ്സിദ്ധമായ ഒരു ഗദ്യശൈലിയുടെ ഉപജ്ഞാതാവാണ്. ഭാസ്കരമേനോൻ, ഭൂതരായർ, പ്രസ്ഥാനപഞ്ചകം, ദ്രാവിഡവൃത്തങ്ങളും അവയുടെ ദശാപരിണാമങ്ങളും, സംഘക്കളി, മുന്നാട്ടുവീരൻ, മംഗളമാല അഞ്ചുഭാഗങ്ങരം എന്നിവയാണ് പ്രധാന കൃതികരം. രസികരഞ്ജിനി, മംഗളോദയം എന്നീ മാസികകളുടെ നടത്തിപ്പിൽ വലിയൊരു പങ്ക് വഹിച്ചിരുന്നു അദ്ദേഹം. മംഗളോദയത്തിൽ ഓ. ചന്തുമേനോനെപ്പറ്റി തമ്പുരാൻ എഴുതിയ ഒരു ഹ്രസ്വലേഖനമാണ് ഇവിടെ ചേർത്തിട്ടുള്ളത്.]

ഈ മഹാപുരുഷൻ കേരളത്തിലൊട്ടുക്കെന്നല്ല പരദേശത്തും ഇത്രമാത്രം പ്രസിദ്ധനാവാനുള്ള കാരണം, മര്യാദക്കാരനായ ഒരു മലയാളിയാണെന്നോ, കൈക്കൂലി, ശിപാർശ മുതലായ ഉദ്യോഗമാലിന്യങ്ങളുടെ സ്പർശംപോലും ഏല്ക്കാതെ പല താലൂക്കുകളിലുമുള്ള ജനസാമാന്യത്തിൻെറ യോഗക്ഷേമത്തെ ആർക്കും അപ്രീതിയും അനിഷ്ടവും കൂടാതെ രക്ഷിച്ചു വളരെക്കാലം സർക്കാർവേലയിൽ നിർവ്യാജം യത്നിച്ച് മേലധികാരികളുടെ പ്രീതി സമ്പാദിച്ച് സബ്ജഡ്ജിയുദ്യോഗംവരെ ഉയർന്നിട്ടുണ്ടെന്നോ, റായി ബഹദൂർ സ്ഥാനത്തിന് അർഹനായിട്ടു

ണ്ടെന്നോ, ഉദാരശീലനാണെന്നോ, സംഗീതരസികനാണെന്നോ, വിനോദപ്രിയനാണെന്നോ, പരിഹാസവിദഗ്ദ്ധനാണെന്നോ, പരമശുദ്ധനാണെന്നോ, ഉള്ള സംഗതികളൊന്നുമാണെന്നു തോന്നുന്നില്ല. മലയാളം, ഇംഗ്ലീഷ്, സംസ്കൃതം മുതലായ ഭാഷകളിലുള്ള പാണ്ഡിത്യം കൊണ്ടുമാത്രം ചന്തുമേനോനുള്ള പ്രസിദ്ധി മറ്റൊരാൾക്കുകിട്ടുമെന്നും തോന്നുന്നില്ല. കറകളഞ്ഞ വൈദുഷ്യത്തിൻെറയും ലോകസ്വരൂപജ്ഞാനത്തിൻെറയും സ്വഭാഷാസ്നേഹശക്തിയുടെയും നിരന്തരസമ്മേളനത്തിൽ നിന്നുണ്ടായ ഇന്ദുലേഖ, ശാരദ എന്ന രണ്ടു സന്താനങ്ങളാണ് ചന്തുമേനോൻെറ യശഃശരീരം ഇന്നും രക്ഷിച്ചുപോരുന്നത്.

പദ്യകൃത്തുകളിൽ, വിശേഷിച്ച് ഭാഷാന്തരീകരണത്തിൽ മാന്യസ്ഥാനം പരേതനായ സി. ചാത്തുക്കുട്ടി മന്നാടിയാർക്കു കൊടുക്കാമെങ്കിൽ, ഗദ്യകൃത്തുകളിൽ, വിശേഷിച്ച് ഹാസ്യരസ പ്രയോഗവിശേഷത്തിൽ, ഉത്തമസ്ഥാനം ചന്തുമേനോനും കൊടുക്കേണ്ടതാണ്. പദ്യകാവ്യമുണ്ടാക്കുന്നതിനേക്കാൾ ഗദ്യ കാവ്യമുണ്ടാക്കുന്നതിന് പ്രയാസം കുറയുമെന്നുവല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അതു തെറ്റാണ്. പദ്യകാവ്യത്തിൽ വൃത്തരചനാവൈചിത്ര്യംകൊണ്ടും രസങ്ങൾക്കനുരൂപമായ പദ ഘടനാപാടവംകൊണ്ടും രസസ്ഫൂർത്തി മതിയാവാത്ത ഘട്ടങ്ങ ളിലും വായനക്കാരെ വശീകരിക്കുവാൻ സാധിച്ചു എന്നു വരാം. ഗദ്യകാവ്യത്തിൽ ആ വക മായാപ്രയോഗങ്ങളൊന്നും തരമാകുന്നതല്ല. ആദ്യംമുതൽ അവസാനംവരെ രസപ്രവാഹം ഇടമുറിയാതെ ഉണ്ടായിരിക്കണം. നാടകാദിദൃശ്യകാവ്യങ്ങളിലെന്ന പോലെ പാത്രങ്ങളെ ആകൃതിക്കും പ്രകൃതിക്കും അനുരൂപമായി വകതിരിച്ചു വായനക്കാരുടെ മനസ്സിൽ പ്രതിഷ്ഠിച്ചുകൊടു ക്കണം. യുക്തിഭംഗങ്ങളോ അനാവശ്യപ്രസംഗങ്ങളോ അൽപ മെങ്കിലും വന്നുപോയാൽ അത് പദ്യകാവ്യങ്ങളിലെന്നപോലെ ശബ്ദഭംഗിയിൽ മുങ്ങിപ്പോകുന്നതല്ല; പേടുപോലെ, താഴ്ത്തി യാലും താഴാതെ പ്രത്യക്ഷത്തിൽ പൊങ്ങിക്കിടക്കുകയേയുള്ളു. സൂക്ഷ്മമായ ലോകപരിചയമില്ലെങ്കിൽ ഈവക ദോഷങ്ങൾ പറ്റി പ്പോകാതിരിക്കാനും പ്രയാസംതന്നെ. വർണ്ണിക്കേണ്ടിവരുന്ന ഘട്ടങ്ങളിലും കഥയിൽ ദേശകാലങ്ങൾ മാറ്റേണ്ടിവരുന്ന വിഷയ ങ്ങളിലുമല്ലാതെ കവിവാചകം പ്രയോഗിച്ചാൽ അഭംഗിയായി ത്തീരാനാണ് എളുപ്പം. സംഭാഷണങ്ങളിൽ ആളും തരവും അറിഞ്ഞ് പെരുമാറാഞ്ഞാൽ അലൗകികമാവും; രസക്ഷയം വന്നു കൂടും.. കരതലാമലകംപോലെ ലോകം കണ്ടുകൊണ്ടല്ലാതെ ഒരക്ഷരംപോലും ശബ്ദിച്ചുപോയാൽ അതിൻെറ കോട്ടം വാക്കു

കളെക്കൊണ്ട് മിനുക്കിയാൽ മറയുന്നതല്ല. ഈ വക ദോഷങ്ങളും വൈഷമ്യങ്ങളും ഒഴിക്കുന്നതിലാണ് ചന്തുമേനോൻ സാമർത്ഥ്യം കാണിച്ചിട്ടുള്ളത്. അദ്ദേഹത്തിൻെറ വിഖ്യാതിക്കുള്ള ഹേതുവും ഇതുതന്നെയാണ്.

ഈ ചന്തുമേനോനുപോലും പര്യാലോചിപ്പിക്കാതെ മാധവനെക്കൊണ്ട് പെട്ടെന്ന് ദേശയാത്ര ചെയ്യിച്ചതിലും മത സംബന്ധമായ വാഗ്വാദം അസ്ഥാനത്തിൽ ഉപയോഗിച്ചതിലും കുറച്ചൊരു നോട്ടക്കുറവ് ഇന്ദുലേഖയിൽ പറ്റിപ്പോയതു പറ്റിപ്പോയതുതന്നെ. പല ജീവൽപാത്രങ്ങളെയും പേരുമാറാട്ടംവഴി ശാരദയിൽ അരങ്ങേറ്റം കഴിപ്പിച്ചിട്ടുള്ളതുകൊണ്ട് വായനക്കാർക്ക് പൊതുവിൽ പൂർത്തിയായ രസം ഉണ്ടാവുന്നതല്ലെന്ന് ചിലർ ആക്ഷേപിക്കുന്നുണ്ട്. എന്നാൽ ആ പാത്രങ്ങളുടെ മാതൃകകളായിട്ടു പരിചയമില്ലാത്തവർക്ക് അധികരസമുണ്ടെന്നല്ലാതെ പരിചയമുള്ളവർക്ക് നോവലിനെ സംബന്ധിച്ചിടത്തോളം രസത്തിന് ഒരു കുറവുമുണ്ടെന്നു പറഞ്ഞുകൂടാ. അതിനു പുറമേ, നോവലിലുള്ള പാത്രങ്ങൾക്ക് നേരുപകർപ്പുകളായ ജീവൽപാത്രങ്ങളും ഉണ്ടെന്നു തോന്നുന്നില്ല. പല ജീവൽപാത്രങ്ങളുടെയും ഗുണദോഷങ്ങളെ അങ്ങുമിങ്ങും നിന്നെടുത്ത് കൂട്ടിച്ചേർത്തിണക്കി ലോകനീതിക്കനുസരിച്ച് ഒരുപാത്രത്തെ കവി സൃഷ്ടിച്ചിട്ടുണ്ടെങ്കിൽ അതുതന്നെയാണ് കവിധർമ്മം. ഇന്ദുലേഖയിലെ സൂരിനമ്പൂതിരിപ്പാടും ശാരദയിലെ വൈത്തിപ്പട്ടരും, കണ്ടൻമേനോനും ഏതുമാതിരി ഹാസ്യരസം പുറപ്പെടുവിക്കുന്നതിനും ചന്തുമേനോനു ബഹുസാമർത്ഥ്യമാണെന്നു വിളിച്ചുപറയുന്നുണ്ട്. കണിയാർ, പണിക്കർ, എടത്തിലച്ചൻ, കഴകക്കാരൻവാരിയർ, മുതലായവർ ലോകസ്വഭാവം പ്രതിബിംബിക്കുന്ന ദർപ്പണങ്ങളാണെന്നുതന്നെ പറയാം. അറിയേണ്ടതായ പല തത്വങ്ങളും സരസമായി പാത്രം മുഖേന വായനക്കാരുടെ ഹൃദയത്തിൽ ഉറപ്പിച്ചുകൊടുക്കുന്നതിന് ചന്തുമേനോൻെറ സഹജമായ സാമർത്ഥ്യം സർവതോമുഖമായിത്തന്നെ കാണുന്നുണ്ട്.

ഇദ്ദേഹത്തിൻെറ പ്രഥമകൃതിയായ ഇന്ദുലേഖയുടെ പുറപ്പാടുകണ്ടു ഭ്രമിച്ച് ഗദ്യകാവ്യനിർമ്മാണംകൊണ്ട് പ്രസിദ്ധിനേടുവാൻ എളുപ്പത്തിൽ സാധിക്കുമെന്നു കരുതി വികൃതനോവലുകൾ എഴുതിക്കൂട്ടി സമ്പാദിക്കുവാൻ ശ്രമിച്ച് പേർ കളഞ്ഞു ദുഷ്പേരു സമ്പാദിച്ചവർ ഒന്നുരണ്ടോ?

ചന്തുമേനോൻെറ പിന്തുടർച്ചക്കാരായി മലയാളഭാഷയ്ക്ക് അനർഘമായ ധനംസമ്പാദിച്ചുവച്ചിട്ടുള്ള ആഖ്യായികാകാരന്മാർ ആകെക്കൂടി നോക്കിയാൽ, ഒന്നോ രണ്ടോ !

സാഹിത്യശില്പം] [അപ്പൻതമ്പുരാൻ

അഭ്യാസം

1. ആദ്യത്തെ ഖണ്ഡികയിൽനിന്ന് ചന്തുമേനോൻെറ സ്വഭാവത്തെയും നേട്ടങ്ങളെയുംപറ്റി നിങ്ങൾ എന്തു മനസ്സിലാക്കുന്നു?
2. പദ്യകാവ്യരചനയെക്കാൾ ഗദ്യകാവ്യനിർമ്മാണത്തിന് പ്രയാസം കൂടുമെന്ന് ലേഖകൻ പറയുന്നതിനുള്ള യുക്തികളും വസ്തുതകളും എന്തെല്ലാം?
3. സ്വന്തം വാക്യങ്ങളിൽ പ്രയോഗിക്കുക:—
യോഗക്ഷേമം, കറകളഞ്ഞ, ആളുംതരവും അറിഞ്ഞുപെരുമാറുക, കരതലാമലകം, പേർകളയുക.

---

പാഠം 7

# വിദ്യാലയസ്മരണകൾ

[സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള (1878-1937)—അഭിഭാഷകൻ, ന്യായാധിപൻ, നിയമസഭാംഗം എന്നീ നിലകളിൽ ഔദ്യോഗിക രംഗത്തും, വിമർശകൻ, പണ്ഡിതൻ, വാഗ്മി എന്നീ നിലകളിൽ സാഹിത്യ രംഗത്തും ഒരുപോലെ പ്രശോഭിച്ചിരുന്നു. തുഞ്ചത്തെഴുത്തച്ഛൻ, കുഞ്ചൻ നമ്പ്യാർ, ചെറുശ്ശേരി എന്നീ കവിത്രയത്തെക്കുറിച്ച് അദ്ദേഹം നടത്തിയിട്ടുള്ള പഠനങ്ങൾ നമ്മുടെ വിമർശസാഹിത്യത്തിലെ നാഴികക്കല്ലുകളാണ്. പ്രസംഗതരംഗിണി മൂന്നുഭാഗങ്ങളും, വിജ്ഞാനരഞ്ജിനി, പ്രബന്ധകൽപലത എന്നിവയും മിക്കവാറും സാഹിത്യവിമർശപരങ്ങൾതന്നെ. പി. കെ. യുടെ വ്യാകരണപാണ്ഡിത്യത്തിനു തെളിവുകളാണ് പ്രയോഗദീപികയും വ്യാകരണപ്രവേശികയും. ആലോചനാരമണീയവും വ്യക്തിത്വവിലാസം നിറഞ്ഞതുമായ ശൈലിയിൽ എഴുതിയിട്ടുള്ള ആത്മകഥയാണ് 'സ്മരണമണ്ഡലം'. അതിൽനിന്നൊരു ഭാഗമാണിത്.]

എന്നെ എഴുത്തിന് ഇരുത്തിയത് ആരാണെന്ന് എനിക്കു നിശ്ചയമില്ല. മെട്രിക്കുലേഷൻ പരീക്ഷയിൽ ജയിച്ചതിനു ശേഷം, എഴുത്തിനിരുത്തിയതിനെപ്പറ്റി രണ്ടുപേർ തമ്മിൽ അവകാശത്തർക്കമുണ്ടായതായി അറിയാം. ഒരു പാഠശാലയിൽ ആദ്യമായി പഠിച്ചത് ഭഗവതിക്കൽ ക്ഷേത്രപരിസരത്തിൽ ചാമിപ്പിള്ളആശാൻ നടത്തിയിരുന്ന പാഠശാലയിൽ ആയിരുന്നു. ആ പാഠശാല ഏകാചാര്യാധിഷ്ഠിതമായിരുന്നു. വൈദുഷ്യത്തിൻെറ

കഥ എങ്ങനെയിരുന്നാലും വാർദ്ധക്യത്തിൻെറ മൂർദ്ധന്യത ചാമിപ്പിള്ള ആശാനിൽ പരിലസിച്ചിരുന്നു. കുഴിപ്പെരുക്കം, താനപ്പെരുക്കം, തടിപ്പെരുക്കം മുതലായ അസാധാരണ ഗണനവിദ്യകളിൽ ആശാൻ വിദഗ്ധനായിരുന്നു. വാർദ്ധക്യത്തിൻെറ തള്ളൽനിമിത്തം കൺപോളകൾ കീഴ്പ്പോട്ടു മടിഞ്ഞുകിടന്നിരുന്നതിനാൽ ജാംബവാനെപ്പോലെ പിടിച്ചു വിടർത്തേണ്ട ആവശ്യം അദ്ദേഹത്തിനുണ്ടായിരുന്നില്ലേ എന്ന് സംശയിക്കേണ്ടിയിരുന്നു. ചൂരൽവടി ഇടയ്ക്കിടയ്ക്കു പ്രയോഗിക്കാറുണ്ടായിരുന്നെങ്കിലും മാംസപേശികളുടെ ബലഹീനതകൊണ്ട് ആശാൻെറ പ്രയോഗങ്ങൾ അസഹനീയമായിരുന്നില്ല. ചൂരലിനെക്കാൾ കർക്കശമായി ഫലിച്ചിരുന്നത് കൈവിരലുകളുടെ നഖങ്ങൾക്കിടയിൽ വിദ്യാർത്ഥിയെന്ന ഭാഗ്യഹീനൻെറ ചെവി സമർപ്പിച്ചിരുന്നതും നഖമുദ്ര ശ്രവണങ്ങളിൽ പതിഞ്ഞിരുന്നതും ആയിരുന്നു. പാക്കുവെട്ടിയുടെ മധ്യേ അടയ്ക്ക വച്ചുഞെരിക്കുന്നതുപോലെ ഏതാണ്ടൊരനുഭവം ശിഷ്യൻെറ ശ്രോത്രം അനുഭവിച്ചിരുന്നു. ആശാൻ എഴുന്നേറ്റുചെന്ന് വിദ്യാർത്ഥിയെ ആക്രമിക്കാറുണ്ടായിരുന്നില്ല എന്നുള്ളതായിരുന്നു ഒരു രക്ഷ. നേരേമറിച്ച് സ്ഥാവരാവസ്ഥയിൽ പ്രതിഷ്ഠിതനായിരുന്ന ആ ഗുരുഭൂതൻ ഇരുന്നിടത്തേക്കു വിദ്യാർത്ഥി ചെവി ഹാജരാക്കി മുദ്ര അടിപ്പിച്ചുകൊണ്ട് പോന്നുകൊള്ളണമെന്നുള്ളതായിരുന്നു വ്യവസ്ഥ. അതു കൂടാതെ കപ്പിയും കയറും ഉപയോഗിക്കുന്നതും ഒരു ശിക്ഷാവിധിയായിരുന്നു. പാഠശാലയുടെ ഒരുഭാഗത്ത് ഹോമകുണ്ഡം ജ്വലിപ്പിച്ച് നാരായം പഴുപ്പിച്ച് മുന മുകളിലേക്ക് നിറുത്തിവന്നിരുന്നതും സാധാരണ കാഴ്ചയായിരുന്നു. ഹോമകുണ്ഡത്തിൻെറ മുകളിലായി വിദ്യാർത്ഥിയെ പാകപ്പെടുത്തുന്നതിന് കെട്ടിത്തൂക്കിവന്നിരുന്നു. പള്ളിക്കൂടത്തിൽ ശരിയായി ഹാജരാകാതെയുള്ള കുട്ടികൾ കാടുകളിലും വൃക്ഷങ്ങളുടെ മുകളിലും ഒളിച്ചിരിക്കുകയും അവരെ വേട്ടയാടുന്നതുപോലെ മറ്റുകുട്ടികളും ആശാൻെറ പ്രതിനിധികളുംകൂടി ച്ചെന്നുപിടിച്ച് ഹാജരാക്കുകയും കപ്പിയിലിടുകയും ചെയ്തുവന്നിരുന്നു. ചാമിപ്പിള്ള ആശാൻെറ പീനൽക്കോടിൻെറ വ്യവസ്ഥകൾ ഇപ്രകാരമായിരുന്നു.

''ഏക ഏവാദ്വിതീയശ്ചാമിപ്പിള്ള ആശാൻ'' എന്നു പറയത്തക്കവിധത്തിൽ അത്ര അനന്യസാധാരണനായിരുന്നില്ല മഹാനുഭാവനായ എൻെറ ഗുരുനാഥൻ. ഒരുകാലത്ത് വിദ്യയ്ക്കു അധ്യേതാവിൻെറ അന്തഃശരീരത്തിൽ പ്രവേശിക്കുവാൻ വാദ്യമേളമായി

തലയ്ക്കിട്ടു കൊട്ടുകളും വിദ്യാർത്ഥികളുടെ ശബ്ദഘോഷണങ്ങളും ചൂരൽവടികൊണ്ട് ചില തട്ടുകളും വേണ്ടിയിരുന്നതിനുപുറമെ കർണ്ണരന്ധ്രങ്ങളിൽ കടന്നുകൂടുന്നതിനു മുമ്പ് മത്തഭ്രമരം പുഷ്പത്തിൻെറ മധ്യഭാഗത്ത് തേൻതപ്പിച്ചെന്ന് ചുറ്റുമുള്ള പുഷ്പദലങ്ങളിൽ പരുഷമായി പതിക്കുന്നതുപോലെ കാതിൻെറ വള്ളികളിലും മറ്റും ചില ഉഴവുചാലുകൾ ഉണ്ടാക്കാതെ കഴിഞ്ഞിരുന്നില്ല. ഇത് നമ്മുടെയിടയിൽ മാത്രം ഉണ്ടായിരുന്ന പതിവല്ല. ''ചാറൽസ്ഡിക്കൻസി''ൻെറ നോവലുകളിൽ ചിലതിൽ ഈ സ്ഥിതി വർണ്ണിച്ചിട്ടുള്ളതു വായനക്കാർ ഓർക്കുമായിരിക്കും. എങ്കിലും ചാമിപ്പിള്ളയാശാൻെറ ജീർണ്ണവും സുഷിരമയവുമായ ശരീരം പരിത്യജിച്ച വയോധികനായ ജീവാത്മാവ് പുനർജന്മവിമുഖനായി അദൃശമായി ഇപ്പോഴും വായുമണ്ഡലത്തിൽ സഞ്ചരിക്കുന്നുണ്ടെങ്കിൽ ആ മഹാത്മാവിനെപ്പറ്റി അനധികൃതമായിച്ചെയ്യുന്ന ഈ വിചാരണകൾ കണ്ടു കയർത്ത് എൻെറ ശ്രോത്രമണ്ഡലത്തെ ആക്രമിക്കുമോ എന്നു ഭയന്ന് ഈ വിചാരം നമസ്കാരപൂർവം ഇവിടെ വിരമിപ്പിക്കുന്നു.

പിന്നീടു ഞാൻ പഠിച്ചിരുന്നതായി ഓർക്കുന്ന പള്ളിക്കൂടം കള്ളർകോട്ടുകരയിൽ താനാകുളത്തിൻെറ വടക്കുകിഴക്കേ കോണിൽ ആയിരുന്നു. അത് ഞങ്ങൾ താമസിച്ചിരുന്ന മുരിങ്ങനാട്ടുനിന്ന് ഉദ്ദേശം രണ്ടുമൈൽ ദൂരെയാണ്. ഇവിടത്തെ ഹെഡ്മാസ്റ്റർ എൻെറ അച്ഛൻെറ അരിവയ്പുകാരൻ അനന്തകൃഷ്ണയ്യനായിരുന്നു. രാവിലെ പാചകകൃത്യം നിർവഹിച്ച് ഭക്ഷണവും കഴിഞ്ഞ് ഉണ്ടതെല്ലാം വിദ്യാലയത്തിലെത്തുമ്പോഴേയ്ക്ക് ദഹിക്കുമാറ് പ്രഭാതവ്യായാമമായി നടന്ന് അസ്പൃശ്യമായ വാഹനംപോലെ എന്നെ പള്ളിക്കൂടത്തിലേക്ക് അദ്ദേഹം നയിച്ചുവന്നു. കൂടാതെ അവിടെ കരിപ്പുറത്ത് രാമനാശാൻ എന്നൊരു വാധ്യാർകൂടി ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ പ്രധാനകൃത്യം പല്ലുതേയ്ക്കാതെയും നാക്കുവടിക്കാതെയും മറ്റു ശൗചകർമ്മങ്ങൾ അനുഷ്ഠിക്കാതെയും സ്കൂളിൽ ഹാജരാകുന്ന കുട്ടികളെ കണ്ടുപിടിച്ച് ദന്തധാവനാദിശൗചകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിലേക്ക് ധാവനം ചെയ്യിപ്പിക്കയായിരുന്നു. അക്ഷരാഭ്യാസാദികാര്യങ്ങൾ അത്ര ഗൗരവമുള്ളതായി രാമനാശാൻ ഗൗനിച്ചിരുന്നില്ല. ഈ പള്ളിക്കൂടം വിട്ടു പിരിഞ്ഞതിൻെറശേഷം, രാമനാശാന് തിരുവാതിരക്കളിയിൽ വളരെ സാമർത്ഥ്യമുണ്ടെന്ന് ഞാൻ കണ്ടു ബോധ്യപ്പെട്ടിട്ടുണ്ട്. വട്ടത്തിൽ നടന്ന് സ്ത്രീകൾ തിരുവാതിര കളിക്കുമ്പോൾ

അവരുടെയിടയിൽ ഒരു വിടവ് വല്ലയിടത്തും കണ്ടാൽ അവിടെ ആശാൻ കടന്നുകൂടുകയും മുമ്പിനാലെ ഉണ്ടായിരുന്ന കളിക്കാരനെപ്പോലെ ചുവടുവച്ചും കഠോരമായ കണ്ഠധ്വനി മുഴക്കിയും ലജ്ജാവതികളെ ചിരിപ്പിച്ചും പ്രഗല്ഭകളെ മത്സരിപ്പിച്ചും ആകപ്പാടെ ഒരു കൊഴുപ്പുണ്ടാക്കുന്നതിന് ഉപകരിച്ചുവരികയും ചെയ്തിരുന്നു.

അനന്തകൃഷ്ണയ്യൻ കാലാന്തരത്തിൽ ഉപാധ്യായവൃത്തിയും ഞങ്ങളുടെ വീട്ടിലെ പാചകവൃത്തിയും വിട്ട് നെൽപ്പുര കണക്കു വേലയിലും അവിടന്ന് പ്രമോഷൻകിട്ടി നെൽപ്പുര വിചാരിപ്പു വേലയിലും വളരെ പ്രശോഭിച്ചിരുന്നതിന്റെ ശേഷം പെൻഷൻ പറ്റി പരലോകത്തേക്കു പോയെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. അദ്ദേഹം ഒരു ധീരനായിരുന്നെന്നുള്ളതിന് തർക്കമില്ല. എന്തുകൊണ്ടെന്നാൽ ഒരാണ്ട് അമ്പലപ്പുഴ ഉത്സവം കാണാൻ ഇദ്ദേഹം മാർഗ്ഗദർശിയായും ഞങ്ങൾ പിൻഗാമികളായും ഒരുരാത്രി ക്ഷേത്രത്തിന്റെ കിഴക്കേനടയിൽ ചെന്നപ്പോൾ ആലിന്റെ വേരാണെന്നുവിചാരിച്ച് ഒരു പാമ്പിന്റെ തലയിൽ അദ്ദേഹം ചവിട്ടുന്നതിന് ഇടയായി. തലയിൽ സൂക്ഷ്മമായി ചവിട്ടേറ്റതുകൊണ്ട് കടിക്കാൻനിർവ്വാഹമില്ലാതെ വിഷമിച്ച പാമ്പ് സാധുബ്രാഹ്മണന്റെ കാലിൽ കഴിയുംപോലെ ചുറ്റി. അനന്തകൃഷ്ണയ്യന് താൻ അകപ്പെട്ടിരിക്കുന്ന ആപത്ത് മനസ്സിലായി. കാൽ ഇളക്കുകയാണെങ്കിൽ പാമ്പ് കടിക്കും. അല്ലെങ്കിൽ പാമ്പിന്റെ വാലുചുറ്റി സ്തംഭംപോലെ നിൽക്കേണ്ടി വരും. പാമ്പിനും ഇതുപോലെ വിട്ടിട്ടുപോകാനും തരമില്ല, ചവിട്ടേൽക്കാതിരിക്കാനും തരമില്ലെന്ന ധർമ്മസങ്കടം നേരിട്ടു. എങ്കിലും പരാജയം പാമ്പിനുതന്നെയാണ് പറ്റിയത്. ക്രമേണ അനന്തകൃഷ്ണയ്യന്റെ പാദംകൊണ്ടുള്ള പിതുക്കുനിമിത്തം പാമ്പിന്റെ തല വിത്തുചേമ്പ് വേവിച്ചതുപോലെ അരഞ്ഞ് ഭൂമിയോടുചേരുകയും വാലുകൊണ്ടുള്ള ചുറ്റ് ക്രമേണ അഴിഞ്ഞുപോകുകയും ഘോരമായ ഒരലർച്ചയോടുകൂടി അനന്തകൃഷ്ണയ്യൻ ചാടി ദൂരെച്ചെന്നുവീണ് രക്ഷപ്പെടുകയും ചെയ്തു. ഇതാണ് അദ്ദേഹം ധീരനാണെന്ന് ഞാൻ ആദ്യമേ പറഞ്ഞത്. അദ്ദേഹത്തിന്റെ ഭയങ്കരശബ്ദത്തിൽ ആകാശം മാറ്റൊലിക്കൊണ്ടുവെന്നും പറയേണ്ടിയിരിക്കുന്നു.

സ്മരണമണ്ഡലം]　　　　[സാഹിത്യപഞ്ചാനനൻ
പി. കെ. നാരായണപിള്ള

### അഭ്യാസം

1. സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള എഴുതിയ ചില ഗ്രന്ഥങ്ങളുടെ പേർ പറയുക. സാഹിത്യത്തിലെ ഏതു മണ്ഡലത്തിലാണ് അദ്ദേഹം ശാശ്വതകീർത്തി നേടിയത്?
2. ചാമിപ്പിള്ളയാശാന്റെ ശിക്ഷാവിധികൾ വിവരിക്കുക.
3. അനന്തകൃഷ്ണയ്യർ പാമ്പിനെ പരാജയപ്പെടുത്തിയ സംഭവം വർണ്ണിക്കുക.
4. വക്രോക്തിവൈചിത്ര്യംകൊണ്ട് നിസ്സാരമായ വസ്തുക്കൾക്കും സംഭവങ്ങൾക്കും വരുത്താവുന്ന ആസ്വാദ്യതയ്ക്കു ദൃഷ്ടാന്തങ്ങൾ പാഠത്തിൽനിന്നു പ്രദർശിപ്പിക്കുക.
5. പാക്കുവെട്ടിയുടെ മധ്യേ അടയ്ക്കാവച്ച് ഞെരിക്കുന്നതുപോലെ, മത്തഭ്രമരം പുഷ്പത്തിന്റെ മധ്യഭാഗത്ത് തേൻ തപ്പിച്ചെന്ന് ചുറ്റുമുള്ള പുഷ്പദലങ്ങളിൽ പരുഷമായി പതിക്കുന്നതുപോലെ, വിത്തുചേമ്പ് വേവിച്ചതുപോലെ—ഈ ഉപമാനങ്ങൾക്കുള്ള രസികത്വം വ്യക്തമാക്കുക.
6. അധിഷ്ഠിതം, പ്രതിഷ്ഠിതൻ, അനന്യസാധാരണൻ, അസ്പൃശ്യം ഈ വാക്കുകൾ സ്വവാക്യങ്ങളിൽ പ്രയോഗിക്കുക.

---

## പാഠം 8

# എന്റെ ജീവിതത്തിലെ ഒരു പ്രധാന സംഭവം

[സി. വി. കുഞ്ഞിരാമൻ (1871.1949)—ഗദ്യവും പദ്യവും ഒരുപോലെ മനോഹരമായി എഴുതാൻ കഴിവുള്ള ഒരു സാഹിത്യകുശലനായിരുന്നു. കാർത്തികോദയം, ശ്രീകാവിൽ, പഞ്ചവടി തുടങ്ങിയ കൃതികൾ രചിച്ചു. മലയാളരാജ്യം, കേരളകൗമുദി എന്നീ പത്രങ്ങളുടെ പത്രാധിപരെന്ന നിലയിലും അദ്ദേഹം വിഖ്യാതി സമ്പാദിച്ചു. നല്ല മൂർച്ചയുള്ള ലേഖനശസ്ത്രങ്ങൾ പ്രയോഗിക്കുന്നതിലും ആദ്യന്തം സാരസ്യസമ്പൂർണ്ണങ്ങളായ പ്രബന്ധങ്ങൾ രചിക്കുന്നതിലും സി. വി. ഒരുപോലെ നിപുണനായിരുന്നു.]

എനിക്ക് പതിനഞ്ചുവയസ്സ് ആകുന്നതിനു നാലഞ്ചു കൊല്ലം മുമ്പുമുതലയ്ക്ക് വൃശ്ചികമാസം എനിക്ക് ഒരു വ്രതമാസമായിത്തീർന്നിരുന്നു. സാക്ഷരന്മാരായ ബാലന്മാർക്കൊക്കെ വൃശ്ചികമാസം ആയിടയ്ക്ക് ഒരു വ്രതമാസംതന്നെ ആയിരുന്നു. സൂര്യോദയത്തിനുമുമ്പ് സ്നാനംകഴിച്ച്, ഭസ്മചന്ദനാദികൾ ധരിച്ച്, ഒന്നാം ദിവസം ഒരു പൂവ്, രണ്ടാം ദിവസം രണ്ടു പൂവ്, ഇങ്ങനെ അത്തപ്പൂവിടുന്നമാതിരി മുപ്പതാം

തീയതി മുപ്പതു പൂവരെ ഇടണം. അതു പ്രഭാതകർമ്മം. സായാഹ്നം കുളിച്ചുകുറിയിട്ടു രാമായണം വായനയാണ്. പഠിപ്പിൻെറ അവസ്ഥപോലെ ചിലർ ഭാരതവും, വലിയ ഭക്തന്മാർ ഭാഗവതവും വായിക്കാറുണ്ട്. എൻെറ വായന എഴുത്തച്ഛൻെറ അധ്യാത്മരാമായണമായിരുന്നു. വൃശ്ചിക മാസം അവസാനിക്കുന്ന ദിവസം രാമായണവായനയും അവസാനിക്കണം. അന്നവസാനിച്ചില്ലെങ്കിൽ ഒരു മണ്ഡലം (നാല്പത്തൊന്നുദിവസം) തികയുന്നിടംവരെ വായന നീട്ടിക്കൊണ്ടുപോയി അവസാനിപ്പിക്കണം.

എൻെറ ജ്യേഷ്ഠൻ ഒരാാം ഉണ്ടായിരുന്നു. എന്നെക്കാാം നാലുവയസ്സ് മൂപ്പുണ്ടായിരുന്നു. നിത്യം സന്ധ്യകഴിഞ്ഞ് രാമായണം വായന നിർവിഘ്നമായി നടത്തിക്കൊണ്ടിരുന്ന ഒരാളായിരുന്നു. നാടോടിസാവേരിരാഗത്തിൽ നാടുമുഴുവൻ വച്ചു മുഴക്കിക്കൊടുക്കുന്ന ഒരു വായനക്കാരനായിരുന്നു അദ്ദേഹം. അതുകേട്ട് ആ രാഗത്തിൽതന്നെ രാമായണം വായിക്കാൻ ഞാനും തുടങ്ങി. വായിക്കണമെന്ന് അച്ഛനും അമ്മാവനും അക്ഷരവിദ്യ ആരംഭിച്ച് അവസാനിച്ചിട്ടില്ലാത്ത അമ്മയും നിഷ്കർഷിച്ചുവന്നു. എൻെറ വായനയെ ഒന്നു പരീഷ്കരിച്ചാൽകൊള്ളാമെന്ന് അമ്മാവനു തോന്നി. രാമായണം വായന പഠിക്കുവാൻ എന്നെ അമ്മാവൻ ഒരു വീട്ടിൽ വൃശ്ചികം ഒന്നാംതീയതി പകലേ ഏർപ്പാടുചെയ്തു. ഞാൻ വൃശ്ചികമാസം മുഴുവനും ആ വീട്ടിൽചെന്നു രാമായണം വായന പഠിച്ചുകൊള്ളണമെന്നുള്ള അമ്മാവൻെറ 'സുഗ്രീവാജ്ഞ'യും എനിക്കു ലഭിച്ചു.

അന്നു സന്ധ്യയ്ക്ക് ഞാൻ ആ വീട്ടിൽ ചെന്നു. ആ വീട്ടിലെ കാരണവരായ ഉടയാടശ്ശേരി വേലായുധൻ വൈദ്യർ അക്കാലത്തെ ഈഴവരിലും ഇക്കാലത്തെ ഈഴവരിലും എനിക്കു പരിചയമുള്ള നാട്ടുപ്രമാണികളായ കാരണവന്മാരുടെ കൂട്ടത്തിൽ പരമരസികനായ ഒരാളായിരുന്നു. എത്ര കടന്ന പരിഷ്കാരങ്ങാം സമുദായത്തിൽ വരുത്തുന്നതിനും അക്കാലത്ത് അദ്ദേഹത്തെപ്പോലെ സമ്മതമുള്ള ഒരീഴവപ്രമാണിയെ ഞാൻ കണ്ടിട്ടില്ല. ഒരു പത്തുപതിനഞ്ചുരാഗത്തിൽ രാമായണം വായിക്കുവാൻ അദ്ദേഹത്തിന് അറിയാം. അദ്ദേഹത്തിൻെറ മകാം അദ്ദേഹത്തെക്കാാം ഭംഗിയായി രാമായണം വായിക്കുന്ന ഒരു യുവവിദുഷിയായിരുന്നു. ഞാൻ ഒന്നാംപാാംമുതൽ മൂന്നാംപാാംവരെ മലയാളം പഠിച്ചത് ആ വീട്ടിൻെറ തൊട്ടു തെക്കേതിൽ സ്ഥിതിചെയ്തിരുന്ന മിഷൻസ്ക്കൂളിലായിരുന്നു. എന്നെ ഒന്നുംരണ്ടും പാാങ്ങാം വായിക്കുവാനും

കേട്ടെഴുതുവാനും അഭ്യസിപ്പിച്ചതും നോഹ ആശാൻെറ ആജ്ഞയനുസരിച്ച് ആ വിദുഷിയായിരുന്നു. ഞാൻ മൂന്നാം പാഠം പഠിക്കാൻതുടങ്ങിയപ്പോൾ ആ വിദുഷി സ്ക്കൂൾ വിട്ട് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചുപോയി. മൂന്നാംപാഠം മുഴുവനാകുംമുമ്പേ ഞാൻ ഇംഗ്ലീഷു പഠിക്കാൻപോയി. പിന്നീട് ആറേഴുകൊല്ലം കഴിഞ്ഞാണ് രാമായണം വായനപഠിക്കാൻ ആ വീട്ടിൽചെന്ന് എൻെറ ബാല്യകാല ഗുരുനാഥയായ ആ വിദുഷി ഇക്കാവമ്മയെ കണ്ടത്. സന്ധ്യയ്ക്ക് അടിച്ചുതളിയെല്ലാം കഴിഞ്ഞ് വിളക്കുകൊളുത്തുന്നതിന് അല്പം മുമ്പായി ഞാൻ അവിടെച്ചെന്നു. വീടിൻെറ മുൻവശത്തു മീനത്തുകോണിൽ ഉണ്ടായിരുന്ന വെൺകളിപൂശിയ കിണറ്റുകല്ലിൽ ഞാൻ ചെന്നുകയറിനിന്നു. എന്തോ ഒരു സങ്കോചം കൊണ്ട് അവിടെനിന്നു മുമ്പോട്ടു കാലുനീക്കുവാൻ കഴിയാതെ ഞാൻ ആ കിണറ്റുകല്ലിൽ തന്നെ ഇതികർത്തവ്യതാമൂഢനായി നില്ക്കുമ്പോൾ ഇക്കാവമ്മ ഒരു ചെപ്പുക്കുടവുമായി കിണറ്റുകല്ലിൽ വന്നുകയറി. എന്നെക്കണ്ട് നല്ലവണ്ണം പുഞ്ചിരിതൂകുവാനറിയാവുന്ന ഇക്കാവമ്മ ഒരു പുഞ്ചിരി തൂകിയത് ഇന്നും എനിക്കു കാണാം. ആ പുഞ്ചിരിയുടെ വാച്യവും വ്യംഗ്യവുമായ അർത്ഥം ഇന്നുവരെ വ്യാഖ്യാനിച്ചു തീർക്കുവാൻ എനിക്കു കഴിഞ്ഞിട്ടില്ല. വെള്ളംനിറച്ച് ചെപ്പുക്കുടവും തൂക്കിക്കൊണ്ട് എന്നെ വീട്ടിൻെറ പൂമുഖത്തേയ്ക്കു ക്ഷണിച്ചു. ഞാൻ വളരെ പണിപ്പെട്ടു പൂമുഖത്തുകയറി സ്തംഭംപിടിച്ചു നിന്നു. വൈദ്യൻ ഉടൻതന്നെവന്ന് ഇറയത്തിരുന്ന് എന്നോട് തിണ്ണയിൽ ഇരിക്കുവാൻ ആജ്ഞാപിച്ചു. അല്പംകഴിഞ്ഞ് നിലവിളക്കും രാമായണപുസ്തകവുംകൊണ്ട് ഇക്കാവമ്മയും ഹാജരായി. അവർ കുളിച്ചു ചീകി പുറകുവശം കൊണ്ടയായി കെട്ടിയിരുന്ന ഭംഗിയുള്ള തലമുടിയിൽ പിച്ചിപ്പൂമാല ചുറ്റി കൂടുതൽ ഭംഗിയും സൗരഭ്യവും വരുത്തിയിരുന്നു. വിളക്കിൻെറ മുൻവശത്ത് ഞാൻ ഇരുന്നതിൻെറ അഭിമുഖമായി തെക്കോട്ടു തിരിഞ്ഞ് ഇക്കാവമ്മയും ഇരുന്നു. ഇക്കാവമ്മയുടെ ഇളയ സഹോദരൻ എന്നിലും ഇളയ പത്മനാഭൻ ഗാർത്തുവൈറ്റുസായിപ്പിൻെറ സെക്കൻഡു റീഡറുമായിട്ട് ഇക്കാവമ്മയുടെ ഇടതു വശത്തും വന്നിരുന്നു. ഞാൻ അയാൾക്ക് ഇംഗ്ലീഷു ട്യൂഷൻ നടത്തണമെന്നും ഇക്കാവമ്മ അതിനു ഫീസായിട്ട് എന്നെ രാമായണംവായന പഠിപ്പിക്കണമെന്നുമായിരുന്നു ഇക്കാവമ്മയുടെ അച്ഛനും എൻെറ അമ്മാവനും തമ്മിൽ അന്നുനടന്ന കരാർ. എൻെറ വീതം ട്യൂഷൻ അരമണിക്കൂർ സമയംകൊണ്ട് ഞാൻ ഒരുവിധം നടത്തി. വളരെ ലജ്ജിച്ചും വിഷമിച്ചും ആണ്

ആ ജോലി അന്നു നിർവ്വഹിച്ചത്. അതുകഴിഞ്ഞ് രാമായണം വായനയ്ക്ക് ആരംഭിച്ചു. ഇക്കാവമ്മ രാമായണം എടുത്ത് എൻെറ അടുക്കലേക്കു നീട്ടി. ഞാൻ വാങ്ങിയില്ല. എൻെറ ഉത്സംഗത്തിൽ വച്ചുതന്നു. ഞാൻ കൈകൊണ്ടു തൊട്ടില്ല. വൈദ്യനും മകനും മകളും മാത്രമല്ല എൻെറ വായന കേ൦ക്കാൻ കൗതുകത്തോടുകൂടി കർണ്ണരന്ധ്രങ്ങ൦തുറന്നുവച്ചവർ. വൈദ്യരുടെ അനന്തരവരിൽ നല്ലവണ്ണം ഭംഗിയായി രാമായണം വായിക്കുന്ന ഒരാ൦, ഇക്കാവമ്മയുടെ അമ്മ, ആ വീട്ടിലുള്ള മറ്റ് ആളുക൦ എല്ലാംവന്ന് ഓരോ സ്ഥാനങ്ങ൦ പിടിച്ചു. എല്ലാവരുടേയും നോട്ടം എൻെറ നേരേ ആയപ്പോ൦ എൻെറ നോട്ടം കീഴ്പ്പോട്ടായി. മുഖം ഉയർത്താൻ എനിക്കു ധൈര്യമുണ്ടായില്ല. പുസ്തകം തൊടാൻ എൻെറ കൈക൦ ഇളകിയില്ല. ആരൊക്കെ നിർബന്ധിച്ചാലും ഞാൻ വായന തുടങ്ങില്ലെന്ന് തീർച്ചപ്പെടുത്തി. അന്തർമുഖനായ യോഗിയുടെ സമാധിപോലെ ഞാൻ ഉറച്ചമനസ്സോടുകൂടി അധോമുഖനായിട്ടുതന്നെ ഇരുന്നു. ബുദ്ധിമാനായ വൈദ്യർക്ക് എൻെറ വിഷമം എന്തെന്നു മനസ്സിലായി. ''കൊച്ചിക്കാ എടുത്തു വായന തുടങ്ങ്'' എന്നു വൈദ്യർ മകളോടു ആജ്ഞാപിച്ചു. അവരെടുത്ത് ''ശ്രീരാമ രാമ, രാമ'' എന്നങ്ങോട്ടു വായനയും തുടങ്ങി. സാവേരിയായിരുന്നു രാഗം. ഏഴെട്ടുശീലു വായിച്ച് രാഗം ഒന്നുമാറ്റി. അതിനുമുമ്പ് അതിന്ന രാഗമാണെന്നുള്ള തിരിച്ചറിവോടുകൂടി ഞാൻ കേട്ടിരുന്നില്ല; മുഖാരിരാഗത്തിലായിരുന്നു ആ വായനയെന്ന് എട്ടുപത്തുദിവസം കഴിഞ്ഞശേഷമേ എനിക്കു മനസ്സിലായുള്ളൂ. എന്തിനു വിസ്തരിക്കുന്നു?

''നാണമെന്നിയേമുദാ നാവിൻമേൽ നടനം ചെ-
യ്കേണാങ്കാനനേ യഥാ കാനനേ ദിഗംബരൻ''

എന്ന് കവി വാണീമാതാവിനോടു പ്രാർത്ഥനചെയ്യുന്ന വരികളിലെത്തി. അനന്തരം ഞാൻ വായിക്കണമെന്നുള്ള നിർബന്ധം വൈദ്യരുംകൂടിതുടങ്ങി. നിർവാഹമില്ലാതെ പുസ്തകം വാങ്ങി കണ്ഠനിരുദ്ധമായ ശബ്ദത്തോടുകൂടി അസംസ്കൃത സാവേരിരാഗത്തിൽ ഞാൻ വായനതുടങ്ങി. എൻെറ വായനകേട്ട് സകലരുടേയും മുഖത്തുനിന്ന് ഓരോതരം മന്ദഹാസങ്ങ൦ പുറപ്പെട്ടു. സംസ്കൃതങ്ങളായ പല പല രാഗങ്ങളിൽ രാമായണവായന കേട്ട് പരിചയിച്ച അവരുടെ കർണ്ണങ്ങളിൽ എൻെറ പ്രാകൃതരാഗം ചെന്നു മുഴങ്ങിയപ്പോ൦ അവർക്കെന്നെക്കുറിച്ചുണ്ടായ അവജ്ഞ എന്തായിരിക്കുമെന്ന് അതിൻെറ ആഴംവരെ കാണാൻ എനിക്ക് അന്നു കഴിഞ്ഞിരുന്നില്ല. മുൻചൊന്ന

വരികളുടെ അർത്ഥം അറിയാമോ എന്ന് വൈദ്യർ എന്നോട് ചോദിച്ചു. അറിഞ്ഞുകൂടെന്ന് ഞാൻ പറഞ്ഞത് കേട്ടു കൊണ്ട് മകളെ നോക്കി ''നിനക്ക് പറയാമോ അർത്ഥം?'' എന്ന് ചോദിച്ചു. മണിമണിയായിട്ട് ഇക്കാവമ്മ അർത്ഥം പറഞ്ഞത് എനിക്കു വിസ്മയം ജനിപ്പിച്ചു. ചുരുക്കിപ്പറയാം. ''യഥാകാനനേ ദിഗംബരൻ'' എന്നുള്ള ഉപമയുടെ ഭംഗി വൈദ്യൻ അന്ന് വർണ്ണിച്ചത് ഇന്നും ഞാനോർക്കുന്നുണ്ട്. വൈദ്യൻ അന്ന് വർണ്ണിച്ചതുപോലെയല്ല ഇന്നെനിക്ക് അതിനെ വർണ്ണിക്കുവാൻ തോന്നുന്നത്. നഗ്നനായ ഒരുവന് കാട്ടിൽ നടക്കുവാൻ ലജ്ജിച്ചിട്ടാവശ്യമില്ലല്ലോ എന്നുള്ള വഴിക്കായിരുന്നു വൈദ്യരുടെ അർത്ഥപ്രവചനം പോയത്. ദിഗംബരമൂർത്തി യുടെ ഉദ്യാനനൃത്തത്തെയാണ് കവി ഉപമാനമാക്കിയതെന്നുള്ള തിന് സംശയമില്ല. നടരാജമൂർത്തി ദിഗംബരനായി (നഗ്നനായി) നൃത്തം ചെയ്യുന്നതിനെ അനുകരിക്കുവാൻ ഇന്നത്തെ നൃത്തവിദഗ്ധനായ ഗോപിനാഥനുപോലും സാധ്യ മാണെന്ന് തോന്നുന്നില്ല.

''അടങ്ങാതന്തിക്കങ്ങെലർശരരിപുസ്വാമിനടനം
തുടങ്ങുമ്പോാം നോക്കിസ്സരസമഥകൊണ്ടാടുമവനെ,
മുടങ്ങാതെപ്പോഴും നവരസമൊലിക്കുന്ന മിഴിയാൽ
കൊടുങ്ങല്ലൂരമ്മേ! കുശലമടിയങ്ങാംക്കു തരണേ!''

എന്നുള്ള കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ പദ്യം ഈ സന്ദർഭത്തിൽ എൻെറ ഓർമ്മയിൽ വന്നുദിച്ചുപോകുന്നു. ആ നടരാജദിഗംബരനൃത്തം പാർവതീദേവിയുടെ മുമ്പിൽനിന്ന് നട ത്തുന്ന ശ്രീപരമേശ്വരനെയും, ആ നൃത്തം ''നവരസമൊലിക്കുന്ന മിഴി''കളോടുകൂടി നോക്കിനിന്നു രസിക്കുന്ന ശ്രീപാർവതി യെയും ധ്യാനിച്ച് പ്രത്യക്ഷപ്പെടുത്തിയാൽ ഉത്ഭൂതമാകുന്ന ആനന്ദം എങ്ങനെ വിസ്തരിക്കേണ്ടു എന്ന് എനിക്കറിഞ്ഞു കൂടാ. പക്ഷേ ആ നൃത്തത്തെയാണ് ഉപമാനമാക്കിയതെന്ന് അന്നെനിക്ക് അറിഞ്ഞുകൂടായിരുന്നു. ഇക്കാവമ്മയുടെ അർത്ഥ പ്രവചനംകേട്ട് എനിക്കുണ്ടായ ബുദ്ധിക്ഷയം എൻെറ ആത്മാ ഭിമാനത്തെ ഉണർത്തി. ഇക്കാവമ്മയ്ക്ക് എന്നെക്കാാം നാലു വയസ്സിൻെറ പ്രായക്കൂടുതൽ ഉണ്ടായിരുന്നു. എൻെറ ഗുരു നാഥയുമായിരുന്നു. എങ്കിലും ഇക്കാവമ്മ ഒരു സ്ത്രീയും ഞാനൊരു പുരുഷനും ആയിരുന്നുകൊണ്ട് ഇങ്ങനെയൊരു സദസ്സിൽവച്ച് ഒരു പരിഭൂതി എനിക്കുണ്ടായല്ലോ എന്നുള്ള വിചാരം എൻെറ ഹൃദയത്തിൽ വലിയ വേലിയേറ്റം ഉണ്ടാക്കുക യാൽ അന്ന് അർദ്ധരാത്രിയാകുംവരെ എനിക്ക് ഉറക്കം

ഉണ്ടായില്ല. പ്രഭാതത്തിൽ ആ വീട്ടിലുള്ളവരിൽ ആരുംതന്നെ ഉണരുംമുമ്പേ ഞാനുണർന്ന് വീട്ടിലേക്കു പുറപ്പെട്ടു. എന്റെ അച്ഛന്റെ ഭാഗിനേയനായിട്ട് കുഞ്ചീശനാശാൻ എന്നൊരു സരസനായ സംസ്കൃതപണ്ഡിതനുണ്ടായിരുന്നു. അദ്ദേഹവുംകൂടി വീട്ടിൽതാമസമായിരുന്നു. ഞാൻ വീട്ടിൽ ചെന്നയുടനെ രാമായണം എടുത്ത് അന്ന് വായിക്കേണ്ട ഭാഗം മുഴുവൻ വായിച്ചുനോക്കി. എനിക്ക് അർത്ഥം അറിഞ്ഞുകൂടാത്ത വാക്കുകളുടെയും വരികളുടെയും അർത്ഥം കുഞ്ചീശനാശാനോട് ചോദിച്ച് വളരെ വിശദമായി മനസ്സിലാക്കി. അന്നു രാത്രി വായനകഴിഞ്ഞ് അർത്ഥംപറയാൻ തുടങ്ങിയപ്പോഠം വായന എനിക്കു പരാജയമായിരുന്നു എങ്കിലും അർത്ഥം പറഞ്ഞപ്പോഠം എനിക്കു വിജയംതന്നെ ലഭിച്ചു. വൃശ്ചികമാസം അവസാനിച്ചപ്പോഠം രാമായണം കിളിപ്പാട്ടിലെ ഏതുഭാഗം എടുത്ത് വായിച്ചാലും ഒരു കൂസലും കൂടാതെ അർത്ഥം പറയാനുള്ള പാടവം എനിക്കുണ്ടായിത്തീർന്നു. ആ വിഷയത്തിൽ ഇക്കാവമ്മയെപ്പോലും തോല്പ്പിക്കതന്നെ ചെയ്തു. എങ്കിലും വായനയിൽ അവരെ ആരെയും തോല്പ്പിക്കാൻ കഴിഞ്ഞില്ല. സാഹിത്യഗ്രന്ഥപാരായണത്തിലേക്കും സാഹിത്യപരിശ്രമത്തിലേക്കും എന്നെ തിരിച്ചുവിട്ട ആ വൃശ്ചികം ഒന്നാം തീയതി സന്ധ്യയിലെ സംഭവം ഞാനെങ്ങനെയാണ് മറക്കുക.

തെരഞ്ഞെടുത്ത കൃതികഠം Vol. 1] [സി. വി. കുഞ്ഞിരാമൻ

## അഭ്യാസം

1. ഈ ഉപന്യാസത്തിൽ ആഖ്യാതാവു വർണ്ണിക്കുന്ന സംഭവം സാഹിത്യഗ്രന്ഥപാരായണത്തിലേക്കും സാഹിത്യപരിശ്രമത്തിലേക്കും അദ്ദേഹത്തെ തിരിച്ചുവിട്ടു എന്ന് പറയുന്നു. ഉണ്ടായ സംഭവം വിവരിക്കുക. ആ സംഭവം ഏതൊരു വികാരമാണ് ആഖ്യാതാവിൽ ഉളവാക്കിയത്?
2. നിങ്ങളുടെ ജീവിതത്തിലെ പ്രധാന സംഭവത്തെ അനുസ്മരിച്ചുകൊണ്ട് ഒരു ഉപന്യാസം എഴുതുക.
3. സുഗ്രീവാജ്ഞ, സ്തംഭംപിടിച്ചുനില്ക്കുക, മണിമണിയായിപ്പറയുക. ഇവ സ്വന്തം വാക്യങ്ങളിൽ പ്രയോഗിക്കുക.
4. ആഖ്യാനരസംകൊണ്ട് ഏതു ലഘുവായ സംഭവത്തെയും, അത്യന്തം ആദ്യന്തം ആകർഷകമാക്കാൻ കഴിയുമെന്ന് ഉദാഹരിക്കുന്ന ഈ ഉപന്യാസത്തോട് 'പരമാർത്ഥം' എന്ന വേങ്ങയിൽ കുഞ്ഞിരാമൻ നായനാരുടെ ഉപന്യാസത്തെ താരതമ്യപ്പെടുത്തുക.

പാഠം 9

# വിമർശനം

[പി. ശങ്കരൻനമ്പ്യാർ (1892-1954)—ഇംഗ്ലീഷ്, സംസ്കൃതം, മലയാളം എന്നീ ഭാഷകളിൽ ഒരുപോലെ പാണ്ഡിത്യമുണ്ടായിരുന്ന പ്രൊഫസർ ശങ്കരൻനമ്പ്യാരുടെ പ്രധാന കൃതികൾ സാഹിത്യനിഷ്കുടം, മകരന്ദമഞ്ജരി, പ്രസ്ഥാനത്രയം, സുവർണ്ണമണ്ഡലം, അഭിനവ നിരൂപണാദർശം, ചാണക്യൻ, സാഹിത്യവും സംസ്കാരവും എന്നിവയാണ്. സാഹിത്യനിഷ്കുടത്തിൽ നിന്ന് ഉദ്ധരിച്ചു ചേർത്തിട്ടുള്ളതാണ് 'വിമർശനം' എന്ന പ്രബന്ധം.]

നിർമ്മാണത്തോളംതന്നെ മഹനീയമല്ലെങ്കിലും, പ്രായോഗിക ജീവിതത്തിൽ അതിനെക്കാളൊട്ടും താഴെയല്ലാത്ത സ്ഥാനം അർഹിക്കുന്ന ഒരു കല (അഥവാ ശാസ്ത്രം)ആണ് വിമർശനം. പദാർത്ഥങ്ങളുടെ പാരമാർത്ഥ്യം ആരാഞ്ഞറിഞ്ഞ് പ്രകാശിപ്പിക്കുവാൻ പരിശ്രമിക്കുകയാണ് അതിന്റെ ധർമ്മം. അറിയുവാനുള്ള കേവലേച്ഛ അതിന്റെ അടിസ്ഥാനമാകയാൽ അതിന് വിഷയീഭവിക്കുന്ന വസ്തുവിന്റെ എല്ലാവശങ്ങളിലും മനസ്സിനെ സ്വച്ഛന്ദമായും സ്വതന്ത്രമായും വിഹരിക്കുവാൻ അനുവദിക്കേണ്ടത് അത്യാവശ്യമാകുന്നു. അങ്ങനെ ചെയ്യുന്നപക്ഷം സൂക്ഷ്മഗ്രഹണപടുവായ വിമർശകന് കാര്യങ്ങളുടെ ഗുണഭാഗങ്ങളെയും ദോഷഭാഗങ്ങളെയും ഉള്ളതുപോലെ മുഴുവൻ സ്പഷ്ടമായി ഗ്രഹിക്കുന്നതിന് സാധിക്കുന്നതായിരിക്കും. അതോടുകൂടി, സ്വാഭിപ്രായങ്ങളെ പക്ഷപാതരഹിതമായും നിഷ്കല്മഷമായും, ഗൗരവം വിടാതെയുമുള്ള രീതിയിൽ വ്യക്തമാക്കുവാൻ വേണ്ടുന്ന സംസ്കാരം വിമർശകനുണ്ടെങ്കിൽ ലോകത്തിൽ ഉൽകൃഷ്ടാശയങ്ങളുടെ പ്രവാഹത്തെ സഹായിക്കുവാൻ അയാൾക്ക് എത്രമാത്രം ശക്യമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഈ വഴിക്കുതന്നെ നിർമ്മാണത്തിന് സഹായകമായ ആശയമണ്ഡലത്തെ സജ്ജീകരിക്കുവാനും വിമർശകൻ സമർത്ഥനാകുന്നു. സൃഷ്ടിപരമായ സംരംഭങ്ങൾക്ക് വേണ്ടുന്ന വ്യക്തിശക്തി, സന്ദർഭശക്തി എന്നീരണ്ടിനങ്ങളിൽ സന്ദർഭശക്തി പലപ്പോഴും വിമർശനകലയെ ആശ്രയിച്ചിരിക്കാറുണ്ടെന്ന് രാഷ്ട്രങ്ങളുടെയും വ്യക്തികളുടെയും ചരിത്രങ്ങൾ തെളിയിച്ചിട്ടുണ്ട്. ആകയാൽ വിമർശകന്മാർ തങ്ങളുടെ കർത്തവ്യം ശരിയായി നിർവഹിക്കുന്നു എന്നുവരികിൽ വിജ്ഞാനപ്രകാശവും സ്വതന്ത്രചിന്താവൈഭവവും മനുഷ്യസമുദായത്തിൽ ഗണ്യമായവിധം പ്രസരിക്കാതിരിക്കയില്ലെന്ന് സ്പഷ്ടമാണ്.

വിമർശനം വായിക്കുന്നതുകൊണ്ട് യാതൊരു പ്രയോജന വുമില്ലെന്നു പറയുന്നത് നമ്മെക്കാൾ കൂടുതൽ ജ്ഞാനം മറ്റാർക്കുമില്ലെന്നു പറയുന്നതിനോട് തുല്യമായിരിക്കും. അഥവാ മറ്റൊരുവന് നമ്മെക്കാൾ കൂടുതൽ അറിവും ലോകപരിചയവും ഉണ്ടെങ്കിൽത്തന്നെ അവ നമുക്കു തീരെ ഉപകരിക്കയില്ലെന്നു ഭാവിക്കുന്നതായിത്തീർന്നേക്കും. ഇതു രണ്ടും ശരിയല്ല. ഉത്തമ രീതിയിലുള്ള വിമർശനം നമ്മുടെ ജ്ഞാനത്തിൻെറ പരിധികളെ വിസ്തൃതങ്ങളാക്കുകയും കാര്യങ്ങളുടെ യാഥാർത്ഥ്യം സ്വയമേവ കണ്ടുപിടിക്കുന്നതിനുള്ള ശക്തിയെ ഉദ്ദീപിപ്പിക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. ഏതൊരു വിഷയത്തെക്കുറിച്ചാണോ അഭിപ്രായം പറയാനുദ്ദേശിക്കുന്നത്, ആ വിഷയത്തിൻെറ എല്ലാ വശങ്ങളും ഉൾക്കൊള്ളുന്ന തരത്തിൽ, കഴിയുന്നത്ര ആഴത്തിൽ അറിവു സമ്പാദിച്ചിട്ടുള്ളവനായിരിക്കണമല്ലോ ഉത്തമ വിമർശകൻ. ഇപ്രകാരം വിദഗ്ദ്ധനായ ഒരു സൂക്ഷ്മഗ്രാഹി തൻെറ പ്രത്യേക വിഷയത്തിൽ സാധാരണൻമാരെക്കാളധികം അഗാധമായും വിപുലമായും കാര്യങ്ങൾ കാണുവാൻ ശക്തനാണ്. നമ്മുടെ ശ്രദ്ധയിൽപ്പെടേണ്ടതും പക്ഷെ പെട്ടിട്ടില്ലാത്തതുമായ അനേകം സംഗതികളെ അയാൾ നമുക്കു വിശദമാക്കിത്തരുന്നു. നമ്മുടെ ഹൃദയത്തിൽ മൂടൽമഞ്ഞുപോലെ അവ്യക്തമായി ഉദിക്കുന്ന അഭിപ്രായങ്ങൾക്ക് അയാൾ പലപ്പോഴും സുവ്യക്തമായ സ്വരൂപവും ദാർഢ്യവും നല്കുന്നു. എന്തുകൊണ്ടു നോക്കിയാലും ഒരു ഉത്തമ വിമർശകൻ നമുക്കു സാരമായ സഹായംചെയ്യുന്ന മാർഗ്ഗദർശിയായിട്ടാണു വർത്തിക്കുന്നതെന്നു പറയാം. അയാൾ പുതിയ വഴികളെ നമുക്കു കാണിച്ചുതരുന്നു. പരിചിതങ്ങളായ വഴികളിൽത്തന്നെ പുതിയ വശങ്ങളിലേയ്ക്ക് നമ്മുടെ ദൃഷ്ടികളെ തിരിച്ചുവിടുന്നു, കണ്ടിട്ടും സാരം ഗ്രഹിക്കാതെ നാം വിട്ടുകളഞ്ഞുപോകുന്ന വസ്തുക്കളുടെ പരമാർത്ഥം നമ്മെ ഗ്രഹിപ്പിക്കുന്നു. അഭിപ്രായവ്യത്യാസങ്ങളുള്ളേടങ്ങളിൽ നമ്മുടെ ധാരണകളെ മാറ്റുരച്ചുനോക്കി തെളിയിക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു. ഇങ്ങനെ ശരിയായി വിമർശകനാമം അർഹിക്കുന്ന ഒരുവൻെറ ഹസ്താവലംബംകൊണ്ട് നമുക്കു യാതൊരു കോട്ടവും തട്ടുവാനില്ലെന്നു മാത്രമല്ല, പ്രത്യക്ഷത്തിൽ വളരെ ഗുണം സിദ്ധിക്കുവാനുണ്ടെന്നും സമ്മതിക്കാതെ നിവൃത്തിയില്ല. പക്ഷേ അയാൾക്കുണ്ടായിരിക്കേണ്ട യോഗ്യതകളിൽ വന്നേക്കാവുന്ന ന്യൂനതയനുസരിച്ച് ഗുണത്തിനു പകരം ദോഷം പരത്തുവാനും അയാൾ ശക്തനായിത്തീരുന്നു. അതുകൊണ്ട് ശിഷ്ടനായ വിമർശകൻ എത്രത്തോളം

മാന്യനാകുന്നുവോ അത്രത്തോളം, അഥവാ അതിലുമധികം നിന്ദ്യനാണ് ദുഷ്ടനായ വിമർശകൻ.

. വിമർശനത്തിൻെറ ധർമ്മത്തെ വിവരിച്ചിട്ടുള്ളതിൽനിന്നു തന്നെ, ശരിയായ വിമർശകനുണ്ടായിരിക്കേണ്ട മുഖ്യഗുണങ്ങൾ എന്തെല്ലാമെന്ന് അനുമാനിക്കാൻ എളുപ്പമാണല്ലോ. പക്ഷപാത രാഹിത്യമാണ് വിമർശനവൃക്ഷത്തിൻെറ നാരായവേരായി നില്ക്കുന്നത്. താത്ക്കാലികങ്ങളായ പ്രായോഗിക താത്പര്യങ്ങളിൽനിന്ന് മനോവൃത്തിയെ വേർപെടുത്തി, കാര്യങ്ങളെ ശാശ്വതസത്യത്തിൻെറ വെളിച്ചത്തിൽ ഉള്ളതുപോലെതന്നെ ഏറ്റക്കുറച്ചിലുകളോ മാറ്റമ്മറിച്ചിലുകളോ തട്ടാത്തവിധം സമീക്ഷിച്ച്, അചഞ്ചലമായ ആർജ്ജവത്തോടും അവികലമായ ദാർഢ്യത്തോടും കൂടി വ്യാഖ്യാനിച്ചു വിശദീകരിക്കുകയാണ് വിമർശകൻെറ കർത്തവ്യം. ഇതെളുപ്പത്തിൽ പറഞ്ഞുകഴിഞ്ഞു. എന്നാൽ നിഷ്പക്ഷത എന്ന ഗുണം വിദഗ്ദ്ധ വിമർശകന്മാർക്കുപോലും പ്രയോഗത്തിൽവരുമ്പോൾ എത്രയോ ദുർലഭമായിട്ടു മാത്രമേ കാണുന്നുള്ളു. കക്ഷിവഴക്കും സമുദായമാത്സര്യവും വ്യക്തിവിദ്വേഷവും നഗ്നമായി കൂത്താടുന്ന സ്ഥലകാലങ്ങളിൽ നിഷ്പക്ഷ വിമർശകന്മാരുടെ സംഖ്യ കേവലം അംഗുലീ പരിമിതമായാൽ അദ്ഭുതപ്പെടുവാനില്ലല്ലോ. കൃത്രിമങ്ങളായ ഉപാധികളെ ആസ്പദമാക്കിക്കൊണ്ടു മനുഷ്യൻ കക്ഷിതിരിഞ്ഞുനിന്ന് തൊട്ടതിനെല്ലാം സ്പർദ്ധിക്കുന്ന ശാപഗ്രസ്തമായ ചുറ്റുപാടുകളിൽ വിമർശനം അസത്യമലീമസമായിത്തീരുന്നത് സ്വാഭാവികമാണ്. വിമർശകൻെറ കക്ഷിയിൽ ഉൾപ്പെടുന്നവർ ചെയ്യുന്ന ഏതു ദുഷ്ടപ്രവൃത്തിയും അയാളുടെ ദൃഷ്ടിയിൽ ശ്ലാഘ്യമാകുന്നു; വിരുദ്ധകക്ഷിയിലുൾപ്പെടുവാൻ സംഗതിയായിട്ടുള്ള മഹാന്മാർ എത്ര ഉത്കൃഷ്ട കാര്യം ചെയ്താലും, അയാൾ അതിൻെറ മേന്മയെ അടിച്ചുതാഴ്ത്തുന്നു. അതിൽ കരിതേയ്ക്കുന്നു; അല്ലെങ്കിൽ, വളരെ അകവലിവോടുകൂടിയ ഒരുതരം ക്ഷുദ്രാഭിനന്ദനംകൊണ്ട് ഫലത്തിൽ സംഹരിക്കുന്നു. വസ്തുക്കളെ ഉള്ളതുപോലെ കാണുന്നതിന് വലിയ പ്രതിബന്ധമായിട്ടാണു കക്ഷിമത്സരം സർവ്വത്ര ജൃംഭിക്കുന്നത്. കക്ഷിവിദ്വേഷമാകുന്ന കണ്ണാടിയിൽക്കൂടി നോക്കുമ്പോൾ വിമർശകൻ പദാർത്ഥങ്ങളെയെല്ലാം വികൃതരൂപത്തിൽ മാത്രമേ കാണുന്നുള്ളൂ. അതോടു കൂടി സ്വാർത്ഥലാഭേച്ഛയും ചേർന്നാൽപ്പിന്നെ വിമർശനം തീരെ വ്യഭിചരിച്ചുപോവുകതന്നെ ചെയ്യും. ഈ ശാപം ബാധിക്കാതിരിക്കുവാൻ ഒരുത്തമ സന്യാസിക്കുണ്ടായിരിക്കണമെന്നു പറയുന്ന നിസ്സംഗതയെ

മാതൃകയാക്കി മുൻനിർത്തിക്കൊണ്ടു വേണം വിമർശകൻ സംഗതികളെക്കുറിച്ചു നിരൂപണം തുടങ്ങുവാൻ. അങ്ങനെ ചെയ്യാത്തപക്ഷം അയാളുടെ വിമർശനങ്ങളെ മറ്റുള്ളവർ ഭേദഗതികൂടാതെ സ്വീകരിക്കുവാൻ പാടുള്ളതല്ല. കേവലമായ നിഷ്പക്ഷത ആദർശലോകത്തിലല്ലാതെ വാസ്തവലോകത്തിൽ കാണുവാൻ ഞെരുക്കമാണെന്നു പലരും വാദിച്ചേക്കാം. ശരിതന്നെ. അതുകൊണ്ടു നാം ചെയ്യേണ്ടതെന്താണ്? വിമർശകൻെറ സ്വഭാവത്തിനും നിരീക്ഷണ സമ്പ്രദായത്തിനുമുള്ള വിശേഷങ്ങളെ നല്ലതുപോലെ മനസ്സിലാക്കിയതിനു ശേഷം അയാളുടെ അഭിപ്രായങ്ങളെ വേണ്ട മാറ്റങ്ങളോടുകൂടി കൈക്കൊള്ളുകയോ, അല്ലെങ്കിൽ തീരെ തള്ളുകയോ, ചെയ്യേണ്ടതാണെന്നു വന്നുകൂടുന്നു.

വിമർശകന് ഒരു വ്യക്തിയോട് എന്തെങ്കിലും കാരണത്താൽ വിരോധമുണ്ടായിരിക്കാം; ആ വ്യക്തിയുടെ പ്രവൃത്തിയെ നിരൂപണം ചെയ്യുക എന്നത് വൈരനിര്യാതനത്തിന് ഒരവസരമായിട്ടായിരിക്കാം അയാരം കണക്കാക്കുന്നത്. വിദ്വേഷബുദ്ധി നിമിത്തം വിഷയത്തിൽ നിന്ന് തീരെ വിട്ടുമാറി, എതിരാളിയുടെ നേർക്ക് ചീറ്റിപ്പാഞ്ഞുകയറി, അയാളെപ്പിടിച്ചു മാന്തിക്കീറിപ്പൊളിച്ചു നശിപ്പിച്ചുകളയുവാൻ വിമർശകൻ കാട്ടുന്ന സംഭ്രമം നമുക്കു പലപ്പോഴും അനുഭവഗോചരമാണല്ലോ. ഇത്തരം വിമർശനത്തിനാണ് 'പകപോക്കി' വിമർശനം എന്നു പേർ കൊടുത്തിട്ടുള്ളത്.

വ്യക്തിവിദ്വേഷപരമായ അഭിപ്രായപ്രകടനത്തിന് നമ്മുടെ നാട്ടിൽ വിശേഷിച്ചും, മറ്റൊരു കാരണംകൂടി അനുഭവത്തിൽപ്പെടാറുണ്ട്. അതിൻെറ ബീജം, വിമർശകൻ മുൻകൂട്ടി ധരിച്ചുവച്ചിട്ടുള്ള അഭിപ്രായങ്ങളിൽനിന്നു വ്യത്യസ്തമായിക്കാണുന്ന ആശയഗതിയോ, വിമർശകനു വിപരീതമായ എന്തെങ്കിലും പ്രവൃത്തിയോ അല്ല; കേവലം പരോത്ക്കർഷാസഹിഷ്ണുത മാത്രമാണ്. ആ ദുർഗ്ഗുണമാകുന്നു, വിമർശകനെ സ്വധർമ്മവ്യഭിചാരത്തിന് ചിലപ്പോഴെല്ലാം പ്രേരിപ്പിക്കുന്നതെന്ന് പ്രത്യക്ഷമാണ്. നരഭുക്കുകളായ അപരിഷ്കൃതൻമാരുടെ ഇടയിലുള്ള വിശ്വാസം തങ്ങളിലൊരുവൻ പ്രതിയോഗിയെ പിടിച്ചു ഭക്ഷിച്ചാൽ ആ പ്രതിയോഗിയുടെ മാഹാത്മ്യം മുഴുവൻ തന്നിൽ ലയിച്ച് തൻെറ സ്വന്തമായിത്തീരുമെന്നാണത്രേ! ഏകദേശം ഇതുപോലെയുള്ള ഒരന്ധവിശ്വാസം, നമ്മുടെ നാട്ടിൽ പല വിമർശകർക്കുമുള്ളതായി തോന്നുന്നു. മറ്റൊരുത്തൻെറ തല പൊങ്ങുന്നതായിക്കണ്ടാൽ അവരുടെ ഉള്ളിൽ ഒരു കിരുകിരുപ്പ് തുടങ്ങുകയായി! അവരോട് അയാരംക്ക് യാതൊരുവക

ബന്ധവുമുണ്ടായിരിക്കുകയില്ല; അയാാം അവരുടെ എതിരാളിയല്ല; യാതൊരു കിടമത്സരത്തിനും അവർക്കു തമ്മിൽ അവകാശമില്ല; എന്നിരിക്കിലും അയാാംക്കു വല്ല മെച്ചവും കിട്ടിയേക്കുമോ എന്നു ശങ്കിക്കത്തക്കതായ ഏതെങ്കിലുമൊരു നില കണ്ടാൽ വിമർശകൻ തൻെറ അസൂയാവിഷം മുഴുവൻ അയാളുടെ തലയിൽ വമിപ്പിച്ചുതുടങ്ങുകയായി. ഉന്നതസ്ഥാനങ്ങളിലിരിക്കുന്ന യശസ്വികളായ മഹാന്മാരുടെ പ്രവൃത്തികളെക്കുറിച്ച് ക്ഷുദ്രജീവികാം ഖണ്ഡനരൂപത്തിലുള്ള വിമർശനത്തിന് ചിലപ്പോാം ഒരുമ്പെടുന്നതായി കാണുന്നതിൻെറ പിറകിൽ ഈ 'നരഭോജിമനഃസ്ഥിതി'യാണ് കിടക്കുന്നതെന്ന് സ്വല്പം ആലോചിച്ചാൽ അറിയാറാകും. 'ഇയാഗോ'വിൻെറ ഇളയ സഹോദരൻമാരായ ഇക്കൂട്ടരെ ''ദൂരതഃപരിവർജ്ജയേൽ'' എന്ന് എത്ര പറഞ്ഞാലും അധികമാകുന്നതല്ല.

ഇതിൽനിന്ന് സ്വല്പം വ്യത്യാസപ്പെട്ട മറ്റൊരുതരം വിമർശകന്മാരുണ്ട്. വിമർശനത്തിനു വിധേയമാകുന്ന വ്യക്തിയെക്കാളധികം മഹത്വം തനിക്കുണ്ടെന്ന് ലോകരെ ധരിപ്പിക്കുവാനാണ് അവരുടെ പരിശ്രമം. ഒരുവൻ വളരെ പ്രയത്നിച്ച് ഒരു ഉത്കൃഷ്ട കാര്യം സാധിക്കുന്നു. അതിലെ ന്യൂനതകളെമാത്രം (''കുപ്പയിൽ കുക്കുടം കൊത്തിപ്പെറുക്കുന്നതുപോലവേ'') കുത്തിപ്പൊക്കി പർവ്വതീകരിച്ചു കാണിച്ച് ലോകസമക്ഷം ഞെളിഞ്ഞുനിന്നൊന്നലറിയാൽ, അതിലുമധികം ഉത്കൃഷ്ടമായ കാര്യം താൻ സാധിച്ചതായി കണക്കാക്കി ലോകം തന്നെ കൂടുതൽ ബഹുമാനിക്കുമെന്നാണ് പുരോഭാഗിയായ വിമർശകൻ കരുതുന്നത്. മത്തേഭത്തിൻെറ മസ്തകത്തിൽ കയറിയിരുന്നുകാഷ്ഠിച്ച് മത്തേഭത്തെക്കാളധികം മഹത്വമുണ്ടെന്നു നടിക്കുന്ന കാക്കകാം ആണ് ഇത്തരം വിമർശകന്മാർ. അത്യുച്ചത്തിൽ പറക്കുന്ന പരുന്തിൻെറ പക്ഷങ്ങാംക്കിടയിൽ പറ്റിപ്പതുങ്ങിക്കൂടുന്ന ഒരു ചെറിയ കുരുവിപ്പക്ഷി മുകളിലെത്തിക്കഴിഞ്ഞാൽ പരുന്തിൻെറ പുറത്തുനിന്ന് ഒരടികൂടി മേല്പോട്ടു പറന്ന് തിരിച്ചുവന്ന് പരുന്തിൻെറ പുറത്തുതന്നെ വീണ്ടും സ്ഥാനമുറപ്പിച്ചതിനുശേഷം ''ആർക്കാണ് അധികം ഉയരത്തിൽ പറക്കാൻ കഴിഞ്ഞത്? എനിക്കോ പരുന്തിനോ?'' എന്നു ചോദിച്ചു ഞെളിയുന്ന ഭാവമാണ് ഇത്തരം വിമർശകന്മാർ പ്രദർശിപ്പിക്കുന്നത്.

വിദ്വേഷപ്രചോദിതരായി വിമർശനത്തിനിറങ്ങുന്നവരിൽ ചിലർ തങ്ങാം നിഷ്പക്ഷപാതികളാണെന്നു തോന്നിക്കുവാൻ വേണ്ടി പ്രത്യക്ഷത്തിൽ നീചങ്ങളോ ക്ഷുദ്രങ്ങളോ ആയ പദാർത്ഥങ്ങളെ മുക്തകണ്ഠം പ്രശംസിക്കുക എന്നൊരു കൗശലവും

പ്രയോഗിക്കാറുണ്ട്. നൂറു മണ്ടന്മാരെ സ്തുതിക്കുന്ന ഒരു വിമർശകൻ ഒരു മാന്യനെ ഇടിച്ചുതാഴ്ത്തുവാൻ നോക്കുമ്പോൾ സ്തുത്യർഹമായതിനെ സ്തുതിക്കുവാൻ മടിയില്ലാത്തവനാണു താനെന്നും ഏതാനും ചിലരെ സ്തുതിക്കാത്തതിൻെറ കാരണം അവരുടെ അയോഗ്യതതന്നെയാണെന്നും ലോകർ ധരിച്ചാൽ നന്നായല്ലോ. മടയന്മാരെ പൊക്കുന്നതുകൊണ്ട് അസൂയാലുക്കൾക്ക് മനസ്സമാധാനത്തിന് കുറവൊട്ടുണ്ടാകുന്നതുമില്ല. അസൂയാലുക്കളുടെ മനസ്സിൻെറ ഗതി ഷേക്സ്പിയർ മഹാകവി 'ഇയാഗോ' മുഖാന്തിരം പ്രകാശിപ്പിച്ചിട്ടുള്ളതാണ്.

> "He (Cassio) hath a daily beauty in his life
> To which I am ugly"

ഇയാഗോവിൻെറ അസൂയക്കു പാത്രീഭവിക്കുന്ന 'കാഷ്യോ'വിനുള്ള ഏകദോഷം ഇതാണത്രേ. ''അയാളുടെ ജീവിതത്തിൽ നാൾതോറും ഒരു മനോഹാരിത കളിയാടുന്നുണ്ട്; അതുള്ളേടത്തോളംകാലം ഞാൻ താരതമ്യേന നിന്ദ്യനായി ഭവിക്കുന്നു.'' സൂര്യോദയത്തിലുള്ള ചിലരുടെ ഉലൂകായിതത്തിന് ഇതാണു വാസ്തവത്തിൽ നിദാനമായി വർത്തിക്കുന്നത്.

ഏതാദൃശസ്ഥിതികളെയെല്ലാം വേണ്ടതുപോലെ ആലോചിച്ചറിഞ്ഞിട്ടുവേണം വിമർശകൻെറ അഭിപ്രായങ്ങൾക്ക് നാം വില കല്പിക്കുവാൻ. അതല്ലാതെ, പറയുന്നതെല്ലാം കണ്ണടച്ചു വിശ്വസിച്ചാൽ പലപ്പോഴും സംഗതികളുടെ യാഥാർത്ഥ്യം സമഗ്രമായി ഗ്രഹിക്കുവാൻ നമുക്കു സാധ്യമല്ലാതെ വന്നേക്കാം. വിമർശകൻ സ്വയം മുൻകൂട്ടി മനസ്സിലുറപ്പിച്ചിട്ടുള്ള സിദ്ധാന്തങ്ങളും ധാരണകളും ഒരുഭാഗത്ത്, അയാളുൾപ്പെടുന്ന കക്ഷിയുടെയോ സമുദായത്തിൻെറയോ താത്പര്യ വിശേഷങ്ങൾ മറ്റൊരു ഭാഗത്ത്, അയാൾക്കു പ്രത്യേകവ്യക്തികളോടുള്ള വൈരമോ വിദ്വേഷമോ വെറും അസൂയയോ വേറെയൊരുഭാഗത്ത് ഇങ്ങനെ പല വൈഷമ്യങ്ങളും അയാളുടെ വീക്ഷണത്തിനു വൈകല്യമുണ്ടാക്കിയേക്കാം. ഇതിനെല്ലാം ധാരാളം പഴുതിട്ടുകൊണ്ടുവേണം മറ്റുള്ളവർ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങളെ നാം സ്വീകരിക്കുവാൻ. അല്ലെങ്കിൽ സത്യവ്യതിയാനവും, ധർമ്മഭ്രംശവും, ലോകദ്രോഹവും, പലപ്പോഴും പശ്ചാത്താപവുമായിരിക്കും ഫലമെന്ന് ജീവിതത്തിൽ നിത്യാനുഭവമാണ്.

തൻെറ വിഷയത്തിൽ പ്രത്യേക വൈദഗ്ദ്ധ്യം നേടിയിട്ടുള്ളവനായിരിക്കണം വിമർശകൻ എന്ന് മുൻപ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. വാളെടുത്തവരെല്ലാം വെളിച്ചപ്പാടന്മാരെന്ന

സമ്പ്രദായത്തിൽ, ആർക്കും എന്തിനെപ്പറ്റിയും തോന്നിയതെല്ലാം പറയാമെന്നുവരുന്നതായാൽ അതെല്ലാം യഥാർത്ഥ വിമർശനമാകുന്നതല്ല. ജന്മസിദ്ധമായ സൂക്ഷ്മഗ്രഹണപാടവത്തിനു പുറമെ നിയതമായ അഭ്യാസവും ഒരു വിമർശകന് അത്യന്താപേക്ഷിതമാകുന്നു. വിമർശനത്തിന് അഭ്യാസത്തിന്റെ ആവശ്യകത എത്രത്തോളമുണ്ടെന്നറിയുവാൻ ഇന്നത്തെ മാസികകളിലും പത്രങ്ങളിലും കാണുന്ന വിമർശനങ്ങൾ നോക്കിയാൽ മതി. അവയിൽ പലതിനും ഒരു 'പാകംപോരായ്ക' നാം കാണുന്നുണ്ടല്ലോ. പറയുന്ന കാര്യങ്ങളെല്ലാം ശരിയാണെങ്കിൽത്തന്നെയും, പറയുന്ന രീതിക്കും സ്വരത്തിനും ആവശ്യംവേണ്ടതായ ആ 'തറവാടിത്ത' ത്തിന്റെ മുദ്ര പലപ്പോഴും നാം കാണുന്നില്ല. അണിയറയിൽ നിന്നുതന്നെ അലറിയും അട്ടഹസിച്ചും അരങ്ങുകുലുക്കിക്കൊണ്ടു പുറപ്പെടുന്ന ദുശ്ശാസനന്മാരും നരകാസുരന്മാരും നക്രതുണ്ഡികളും വിദ്യുജ്ജിഹ്വന്മാരും എത്രയാണ് ഇന്നു വിമർശന രംഗത്തിൽ ചാടിവീണ് ഗോഷ്ടികൾ കാട്ടുന്നത്? ഇതെല്ലാം ഹൃദയസംസ്കാരം പോരാത്തതിന്റെ ലക്ഷണമാണ്. ക്രമാനുസൃതമായ പരിശീലനംകൊണ്ട് സുശിക്ഷിതനായിട്ടുള്ള വിമർശകന്റെ സ്വരം—മണ്ഡനമായാലും ശരി—എപ്പോഴും മിതവും പരിപക്വവും ഉചിതവുമായിരിക്കും.

ആശയഗ്രഹണത്തിൽ മാർഗ്ഗഭ്രംശം പറ്റാതിരിക്കുവാനും പ്രതിപാദനരീതിയിൽ ശിഷ്ടോചിതമായ മര്യാദയെയും, മിതസ്വരത്തെയും പരിപാലിക്കുവാനും വിമർശകന് ആവശ്യമായിട്ടുള്ളതത്രേ ഹൃദയവിശാലത. ദുഷിച്ച നിരൂപണത്തിനു കാരണമാകുന്നത് പ്രായേണ കൂപമണ്ഡൂകബുദ്ധിതന്നെയാണ്. ''കാലോഹ്യയം നിരവധിർവിപുലാചപൃത്ഥ്വീ'' എന്നതിന്റെ ആന്തരാർത്ഥംഗ്രഹിച്ച് ഇതര ദേശകാലാദികാര്യങ്ങളെക്കുറിച്ചു സവിസ്തരം ജ്ഞാനം സമ്പാദിക്കുന്നതു വിശേഷിച്ചും പ്രയോജനകരമായിരിക്കും. തങ്ങൾ പരിചയിച്ചിട്ടുള്ള മാമൂലിൽനിന്നു ഒരണുപോലും വ്യത്യസ്തമായിട്ടു യാതൊന്നും ലോകത്തിലുണ്ടായിക്കൂടാ എന്നു ശഠിക്കുകയും അങ്ങനെ എന്തെങ്കിലുമുണ്ടായാൽ അതിനെ മുക്തകണ്ഠം അവഹേളിക്കുകയും ചെയ്യുന്ന സങ്കുചിതബുദ്ധികൾ പലരെയും വഴിതെറ്റിക്കാനിടയുണ്ട്. അവരുടെ ചിത്തരോഗത്തിനുള്ള പ്രത്യൗഷധം ലോകത്തിലെ മറ്റു രാജ്യങ്ങളിലെ സാഹിത്യസംസ്കാരങ്ങൾ പഠിക്കുകയാകുന്നു. വിമർശകൻ മിതമായ സ്വരത്തിൽ മര്യാദയോടുകൂടിയല്ലാതെ ജല്പിക്കുന്ന അഭിപ്രായങ്ങളെ ഉത്തരവാദിത്വമുള്ളവരാരും വകവയ്ക്കുകയില്ലെന്നൊരു നിശ്ചയംകൂടിവച്ചാൽ അധികംനന്നായി.

വിമർശനമെന്നുവച്ചാൽ തോന്നിയതെല്ലാം പറയുക എന്നർത്ഥമില്ലെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. തോന്നിയത് പുറത്തേക്കു പ്രകാശിപ്പിക്കുന്നതിനു മുമ്പായി, അത് ശരിയോ എന്നുകൂടി പരിശോധിക്കേണ്ടതുണ്ട്. തോന്നുന്നതെല്ലാം ശരിയായിക്കൊള്ളണമെന്നില്ല. നിത്യതത്വങ്ങൾക്കും ധർമ്മസംഹിതയ്ക്കും വിരുദ്ധമാകാത്തതാണോ തൻെറ തോന്നലുകളെന്ന് വിമർശകൻ നിഷ്കർഷിച്ചു പരിശോധിക്കണം. എന്നിട്ടു മാത്രമേ അവയെ ലോകസമക്ഷം അവതരിപ്പിക്കാവൂ. തൻെറ അഭിപ്രായങ്ങൾ ശാശ്വതതത്വങ്ങളിന്മേൽ അടിയുറപ്പിക്കേണ്ടത് സാഹിത്യസമീക്ഷകൻെറ കർത്തവ്യമാകുന്നു. അയാളുടെ അഭിപ്രായങ്ങൾ സത്യത്തിൽ വേരുറച്ചുനില്ക്കുന്നതിൻെറ ബലവും അവയെ പ്രകാശിപ്പിക്കുന്നതിൽ പ്രദർശിപ്പിക്കുന്ന നൈപുണ്യവുമനുസരിച്ചാണ് അയാൾ ലോകാഭിപ്രായത്തിൽ പൊങ്ങുകയോ താഴുകയോ ചെയ്യുന്നത്.

കുറുക്കുവഴികളുടെ കാലമാണിത്. ഏറ്റവും ചുരുങ്ങിയ സമയത്തിനുള്ളിൽ ഏറ്റവും കുറച്ചു പ്രയത്നിച്ച് ഏറ്റവുമധികം ഫലംനേടുവാനാണ് ഇന്ന് ജനസാമാന്യം മോഹിക്കുന്നത്. അതിനാൽ കാര്യങ്ങളുടെ ഗുണദോഷങ്ങളെ നേരിട്ടു പഠിച്ചും നിഷ്കർഷിച്ചു പരിശോധിച്ചും ഗ്രഹിക്കുവാൻ നോക്കുന്നതിനു പകരം, മറ്റുള്ളവർ നല്കുന്ന സംഗ്രഹങ്ങളെ അവലംബിക്കുവാൻ ജനങ്ങൾക്കധികം വാസന കാണുന്നുണ്ട്. അപ്പോൾ വിജ്ഞാനച്ചന്തയിലെ ദല്ലാളികളായ വിമർശകന്മാർക്കു പ്രാധാന്യവും പ്രാമാണ്യവും വർദ്ധിക്കാതെ തരമില്ലല്ലോ. വ്യക്തികളെപ്പറ്റിയും കൃതികളെപ്പറ്റിയും സംഗതികളെപ്പറ്റിയും മറ്റുള്ളവർ അഭിപ്രായം പറഞ്ഞുകേൾക്കുമ്പോൾ തങ്ങൾക്കും വല്ലതും പറഞ്ഞാൽക്കൊള്ളാമെന്ന ആഗ്രഹം ജനിക്കുന്നു; പക്ഷേ അവയെക്കുറിച്ച് സ്വതന്ത്രമായി പഠിച്ച് സ്വാഭിപ്രായം രൂപീകരിക്കുവാനുള്ള ക്ഷമയോ സൗകര്യമോ സമയമോ ഒട്ടില്ലതാനും. അങ്ങനെ വരുമ്പോൾ വിമർശകനെത്തന്നെ കേവലം ആശ്രയിക്കേണ്ടിവരികയുംചെയ്യുന്നു. വിമർശകൻ മറ്റുപ്രകാരത്തിൽ പേരെടുത്തിട്ടുള്ള ഒരാൾകൂടിയായാൽ, പിന്നെ അയാൾ പറയുന്നതെല്ലാം വേദവാക്യമായി. ഇങ്ങനെ സാമാന്യജനങ്ങളെ വിമർശകന്മാർ 'കുതിരകയറുന്ന' ഇക്കാലത്ത് വിമർശനം വഴിപിഴച്ചുപോകാതെ സൂക്ഷിക്കേണ്ടത് വിശേഷിച്ചും ആവശ്യമാണ്.

വിമർശകൻ എത്ര വലിയ നിലയിലിരിക്കുന്നവനോ, വിദ്വാനോ, കീർത്തിമാനോ, വിശ്വസനീയനോ ആയിക്കൊള്ളട്ടെ അയാളുടെ അഭിപ്രായങ്ങൾ അപ്പടിയേ സ്വീകാര്യയോഗ്യങ്ങളായി

ക്കൊള്ളണമെന്നില്ല. ചില പ്രത്യേക വ്യക്തികളെക്കുറിച്ചോ സംഗതികളെക്കുറിച്ചോ നിരൂപണം ചെയ്യുമ്പോൾ അയാൾക്കും അടിതെറ്റാവുന്നതാണ്. അതെങ്ങനെയെല്ലാം സംഭവിക്കാമെന്ന് മുൻ വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് വിമർശകനെ ആദ്യംതന്നെ നിഷ്കൃഷ്ടമായി പഠിച്ചറിയുകയും, അയാൾക്ക് വിമർശനവിഷയത്തോടുള്ള ബന്ധത്തിന്റെ സകലവശങ്ങളെപ്പറ്റിയും പൂർണ്ണമായി ആരാഞ്ഞു മനസ്സിലാക്കുകയും ചെയ്തതിനുശേഷമല്ലാതെ അയാൾ പുറപ്പെടുവിക്കുന്ന വ്യാഖ്യാനങ്ങളെയും വിധികളെയും മുഴുവൻ വിശ്വസിച്ചുപോകരുത്. ഇന്നത്തെ നമ്മുടെ പരിതഃസ്ഥിതിയിൽ ഈ തത്ത്വം എത്രവട്ടം ആവർത്തിച്ചാലും അധികമാകുന്നതല്ല.

സാഹിത്യനിഷ്കുടം] [പ്രൊഫ. പി. ശങ്കരൻനമ്പ്യാർ, എം.എ.

അഭ്യാസം

1. വിമർശനം വായിക്കുന്നതുകൊണ്ട് യാതൊരു പ്രയോജനവും ഇല്ലെന്നു പറയുന്നതിനോട് യോജിക്കാൻ പറ്റുമോ? എന്തുകൊണ്ട് പറ്റില്ല?

2. താഴെ പറയുന്ന വാക്യങ്ങളുടെ ആശയം വികസിപ്പിച്ചെഴുതുക.

   (a) പക്ഷപാതരാഹിത്യമാണ് വിമർശനവൃക്ഷത്തിന്റെ നാരായവേരായി നില്ക്കുന്നത്.

   (b) ശിഷ്ടനായ വിമർശകൻ എത്രത്തോളം മാന്യനാകുന്നുവോ അത്രത്തോളം അഥവാ അതിലുമധികം നിന്ദ്യനാണ് ദുഷ്ടനായ വിമർശകൻ.

   (c) ഇത്തരം വിമർശനത്തിനാണ് ''പകപോക്കി'' വിമർശനം എന്നു പേർ കൊടുത്തിട്ടുള്ളത് .

   (d) അതിന്റെ പിറകിൽ 'ഈ നരഭോജി' മനഃസ്ഥിതിയാണ് കിടക്കുന്നതെന്ന് അല്പം ആലോചിച്ചാൽ അറിയാറാകും. ഇയാഗോവിന്റെ ഇളയ സഹോദരന്മാരായ ഇക്കൂട്ടരെ ''ദൂരതഃപരിവർജ്ജയേൽ'' എന്ന് എത്ര പറഞ്ഞാലും അധികമാകുന്നതല്ല.

   (e) മത്തേഭത്തിന്റെ മസ്തകത്തിൽ കയറിയിരുന്ന് കാഷ്ഠിച്ച് മത്തേഭത്തെക്കാളധികം മഹത്വമുണ്ടെന്നു നടിക്കുന്ന കാക്കകളാണ് ഇത്തരം വിമർശകന്മാർ.

   (f) ക്രമാനുസൃതമായ പരിശീലനംകൊണ്ടു സുശിക്ഷിതനായിട്ടുള്ള വിമർശകന്റെ സ്വരം—മണ്ഡനമായാലും ഖണ്ഡനമായാലും ശരി—എപ്പോഴും മിതവും പരിപക്വവും ഉചിതവുമായിരിക്കും.

3. ഉത്കൃഷ്ട വിമർശകന് ഉണ്ടായിരിക്കേണ്ട സിദ്ധികൾ എന്തെല്ലാം?

4. ഒരു വിമർശകന് ഉണ്ടാകാൻ പാടില്ലാത്ത കുറ്റങ്ങളും കുറവുകളും സംക്ഷേപിച്ചെഴുതുക.

5. നാം വിമർശനത്തെ സമീപിക്കേണ്ടത് എന്ത് മനോഭാവത്തോടുകൂടി ആയിരിക്കണം?

6. ഹസ്താവലംബം, കരിതേയ്ക്കുക, ഉള്ളിൽ ഒരു കിരുകിരുപ്പു തുടങ്ങുക, ഞെളിഞ്ഞുനിന്ന് ഒന്നലറുക, സൂര്യോദയത്തിലെ ഉലൂകായിതം, കണ്ണടച്ചു വിശ്വസിക്കുക, വാളെടുത്തവനെല്ലാം വെളിച്ചപ്പാടാവുക, പാകംപോരായ്ക, കൂപമണ്ഡൂകബുദ്ധി, കുതിരകയറുക ഇവയുടെ അർത്ഥം വിശദമാക്കി സ്വന്തം വാക്യത്തിൽ പ്രയോഗിക്കുക.
7. നിങ്ങാം വായിച്ചിട്ടുള്ള ഒരു നല്ല ഗ്രന്ഥവിമർശനത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക,

---

## പാഠം 10

# അല്പന്മാർ

[ഈ.വി.കൃഷ്ണപിള്ള (1895_1938).—അഭിഭാഷകൻ, നിയമസഭാംഗം, പത്രാധിപർ എന്നിങ്ങനെ പല നിലകളിൽ പ്രവർത്തിച്ചുവെങ്കിലും സാഹിത്യ രചയിതാവ് എന്ന നിലയിലായിരുന്നു വമ്പിച്ച പ്രശസ്തി നേടിയത്. ചെറുകഥാസാഹിത്യം, നർമ്മനിബന്ധം, ആത്മകഥ, തൂലികാചിത്രം എന്നീ സാഹിത്യസരണികളിൽ വ്യാപിച്ചുകിടക്കുന്നു അദ്ദേഹത്തിൻെറ രചനകാം. മലയാള നാടകവേദിയിൽ അദ്ദേഹം സമർപ്പിച്ച നാടകങ്ങളും, ചിരിയും ചിന്തയും എന്ന പേരിൽ രണ്ടു ഭാഗങ്ങളിലായി പ്രസിദ്ധീകരിച്ചിട്ടുള്ള ഫലിതസമ്പന്നങ്ങളായ പ്രബന്ധങ്ങളും 'ജീവിതസ്മരണകാം' എന്ന സരസമായ ആത്മകഥയുമാണ് പ്രധാനപ്പെട്ട കൃതികാം. 'അല്പന്മാർ' ചിരിയും ചിന്തയും എന്ന ഗ്രന്ഥത്തിൽ നിന്ന് എടുത്തിട്ടുള്ളതാണ്.]

''അല്പന് ഐശ്വര്യംവന്നാൽ അർദ്ധരാത്രിക്കും കുട പിടിക്കും'' എന്നാണ് ലക്ഷണശാസ്ത്രം നിർവ്വിശങ്കം നിർവ്വചിക്കുന്നത്. ഇന്നലെ ശാപ്പാട്ടുഹോട്ടലിൽ പരിചാരകനായി നിന്ന ആാം ഇന്നു മോട്ടോർ അക്ഷൗഹിണികളുടെ ഉടമസ്ഥനാകുന്നു. മിനിഞ്ഞാന്ന് തീവണ്ടിയാപ്പീസിൽ ചുമടെടുത്തു നടന്നവൻ ഇന്നലെ മുതലാളിയും ഇന്ന് എക്സിക്യൂട്ടീവ് കൗൺസിലറും ആകുന്നു. വംശം, കുലം, ഇതൊക്കെ അവയുടെ ആധിപത്യം പിൻവലിച്ച് അപ്രത്യക്ഷപ്പെട്ടിട്ട്, വ്യക്തിമാഹാത്മ്യത്തിന് വിശാലഭൂമണ്ഡലം ഒഴിഞ്ഞുകൊടുത്തിരിക്കുന്നു. ഇപ്പോാം 'അല്പൻ' അർദ്ധരാത്രിക്കും വെളുപ്പാൻകാലത്തും കുടപിടിച്ചു നടക്കും. അല്പക്കാരൻ അല്ലാത്ത വലിപ്പക്കാരൻ, അവൻെറ ചെല്ലവും എടുത്ത്, അരയിൽ മുണ്ടുംകെട്ടി, പുറകെ നടക്കും. അതാണ് ഇന്നത്തെ ലോകനീതി.

എന്നാൽ കാര്യം പരമാർത്ഥമല്ലേ? പുതുമടിശ്ശീലക്കാരനെക്കണ്ടാൽ പ്രത്യേകം അറിയരുതോ? അറിയാം. അവൻെറ സിൽക്കു കോട്ടും പോപ്ലീൻഷർട്ടും അവൻെറ ദേഹത്തിൽ ശരിയായിട്ട് ഉറച്ചിരിക്കുന്നില്ല. അവ അവന് ഒരു ഭാരമാണ്.

അവൻെറ പുതിയ മോട്ടോർകാറിൽ അവന് ഇരിപ്പുറയ്ക്കുന്നില്ല. മറ്റുള്ളവനെക്കാണുമ്പോഠം അവന് ഒരുപരുങ്ങൽ ഉള്ളിൽ തോന്നുന്നുണ്ട്. എങ്ങനെയാണു പെറുമാറേണ്ടതെന്ന് അവന് രൂപമില്ല. ചിലപ്പോഠം അതിവിനയം കാണിക്കും. അത് അബദ്ധം. ചിലപ്പോഠം മഹാഡംഭ് കാണിക്കും. അതും അബദ്ധം. രണ്ടിനും ഇടയിൽക്കൂടിയുള്ള മാന്യമായ വഴി അവനു നിശ്ചയമില്ല. ചിലപ്പോഠം നമ്മോട് അതിസ്വാതന്ത്ര്യം എടുക്കും. അത് വിഡ്ഢിത്തം. ചിലപ്പോഠം വളരെ ദൂരെ നിന്നുകളയും. അതും വിഡ്ഢിത്തം. ഇവയ്ക്കു നടുവിലായുള്ള അന്തസ്സായ വഴി അവനു നിശ്ചയവുമില്ല.

ക്രിസ്ത്യാനികളുടെ വിവാഹസദ്യയിൽ അതിഥിവൃന്ദനേതാവിന് ആഭിജാത്യവും വയസ്സും പുരസ്കരിച്ച് ''വെള്ളയും കരിമ്പടവും'' നല്കുക എന്ന ഒരേർപ്പാടുണ്ടല്ലോ. അല്പൻ അങ്ങനെ ആർത്തിയോടെ ആ പൂജ്യസ്ഥാനത്തേക്ക് കണ്ണോടിക്കും. അവിടെ ഇരിക്കുകയില്ല. അത്ര ധൈര്യം അവനില്ല. പക്ഷേ അതിനടുത്തസ്ഥാനം കരസ്ഥമാക്കി സംതൃപ്തനാകുമെന്നുള്ളതു നിശ്ചയമാണ്. അതുപോലെതന്നെ പെൺമക്കളുടെ കല്യാണത്തിന് ക്നായിത്തോമായുടെ കാലംവരെ പുരാതനത്വം നീണ്ടുകിടക്കുന്ന കുടുംബങ്ങളിലാണാലോചന. പിന്നെ നിങ്ങഠം പത്രങ്ങളിൽ ഒരു കാര്യം നോക്കിവച്ചിട്ടുണ്ടോ? പണക്കാരനായ അല്പൻെറ ഒരു കിഴട്ടുതള്ള മരിക്കുന്നു. ഇത് അവനു നല്ലൊരു അവസരമാണ്.

നിതാന്തദരിദ്രനായ പത്രലേഖകനു ചെയ്യുന്ന ഉദാരസത്ക്കാരത്തിൻെറ ഫലമായി 'സ്ഥലവാർത്ത'യിൽ :—

''ഇവിടത്തെ പുരാതനവും സുപ്രസിദ്ധവുമായ ഒരു ക്രിസ്തീയ കുടുംബത്തിലെ—''

എന്ന് ആ കിഴവിയുടെ മരണം രേഖപ്പെടുത്തും.

മുഗഠംവംശം, അടിമവംശം എന്നൊക്കെ പറയുന്നതുപോലെ അല്പവംശത്തിനും ഒരു സ്ഥാപകൻ ഉണ്ട്. സ്ഥാപകൻ ആണെന്നു പറയുവാൻ നിവൃത്തിയില്ലെങ്കിലും ഇന്നും ആ വംശത്തിൻെറ ആരാധന അവകാശപ്പെടുന്നതായി ഒരു അവതാരപുരുഷനുണ്ട്. ആ മഹാത്മാവിനെപ്പറ്റി വിശദമായ ഒരു രേഖാസാക്ഷ്യം ഇതുവരെ ഇല്ലാതെയാണിരിക്കുന്നത്. താപസന്മാരുടെയും വാഹിനികളുടെയും എന്നപോലെ അവിടത്തെയും ജന്മസ്ഥലവും ശൈശവപരിസരങ്ങളും അജ്ഞാതമായിട്ടാണിരിക്കുന്നത്. അവ അങ്ങനെതന്നെ ശേഷിച്ചുകൊള്ളട്ടെ. അങ്ങനെയായാൽ മാത്രമല്ലേ അവതാരമഹത്ത്വം പരിപൂർണ്ണമാകയുള്ളൂ?

''കാച്ചിൽ കൃഷ്ണപിള്ള'' എന്നാണ് അവിടുത്തെ നാമധേയം. ബാല്യകാലത്തിൽ ദരിദ്ര മാതാപിതാക്കന്മാരുടെ ജീവിതഭാരം ലഘൂകരിക്കുന്നതിനുവേണ്ടി അവിടുന്ന് അയൽപ്പുരയിടങ്ങളിലെ കൃഷികളിൽ പല നിശാകാലനികുതികളും ചുമത്തിയിട്ടുണ്ട്. അക്കൂട്ടത്തിൽ നാളികേരം, ചേന, വാഴക്കുല, കാച്ചിൽ, മരച്ചീനി മുതലായ ഉല്പന്നങ്ങൾ ഉൾപ്പെട്ടിട്ടുണ്ട്. അങ്ങനെ തുടർന്ന റവന്യൂഭരണത്തിൽ അതൃപ്തരായ ഗ്രാമവാസികൾ ഒരു ദിവസം അവിടുത്തെ ഒരു വൃക്ഷഗാത്രത്തോടു ബന്ധിച്ചു. ശരീരത്തിനത്ര സുഖകരമല്ലാതുള്ള താഡനങ്ങൾ കൊണ്ട് പൂജിക്കുകയും ചെയ്തു. അഴിച്ചുവിട്ടതിനു ശേഷം ആ അപരിഷ്കൃത മണ്ഡലത്തിൽ നിന്നു മറഞ്ഞയാൾ, പിന്നീടവിടെ ഉദിച്ചത് വളരെക്കാലം കഴിഞ്ഞ് ഒരു ഹെഡ്കാൺസ്റ്റബിൾ ആയിട്ടായിരുന്നു.

ബെൻസിലിക്കാലത്തെ ഹെഡ്കാൺസ്റ്റബിൾ ഇന്നത്തെ ഡി.എസ്.പി.—യെക്കാൾ പ്രതാപശാലിയാണ്. ട്രാഫിക്കുദ്യോഗസ്ഥനെക്കാൾ പണക്കാരനുമാണ്. ദന്തമെതിയടി, സ്വർണ്ണംകെട്ടിയ ദന്തനിര, വെള്ളിച്ചെല്ലം മുതലായ ആഡംബരങ്ങളോടുകൂടി മാതൃസന്നിധി പ്രാപിച്ച പ്രിയസുതനെ അമ്മ വേണ്ട വിധത്തിൽ സത്ക്കരിക്കുന്നതിനു സന്നദ്ധയായി. രാവിലെ കഞ്ഞി കൊടുത്തപ്പോൾ, കാച്ചിൽപുഴുക്കും ഉണ്ടായിരുന്നു. അനാഡംബരജീവികളായ അപരിഷ്കൃതകോമരങ്ങളാൽ അധിവസിക്കപ്പെടുന്ന ഗ്രാമപ്രദേശങ്ങളിലെ ഭക്ഷണവിഭവങ്ങളെയും ചർച്ചാവിധങ്ങളെയും കുറിച്ച് കേവലം അനഭിജ്ഞനായ ആ നാഗരിക ശശാങ്കൻ തന്റെ മുമ്പിൽ കഷണം കഷണമായി കാണപ്പെട്ട വെളുത്ത സാധനത്തെ നോക്കി അദ്ഭുതപരതന്ത്രനായി.

''ഇതെന്തമ്മാ?''

എന്ന് ഒന്നു ചോദിക്കുന്നതിനു കനിഞ്ഞു.

''മക്കളെ, ഇതു കാച്ചിൽ''

മകൻ:— എന്നുവച്ചാൽ?

കുറെ വർഷങ്ങൾക്കുമുമ്പ് പ്രിയസുതൻ വല്ലവരുടെയും വിളപ്പുരയിടങ്ങളിൽ നിന്ന് തസ്കരിച്ചു കൊണ്ടുവന്ന ഫലങ്ങളുടെ കൂട്ടത്തിൽ ധാരാളമായി അകപ്പെട്ടിരുന്ന കാച്ചിൽ ഇത്ര വേഗം വിസ്മൃതമായിപ്പോയതിൽ അദ്ഭുതവിവശയായ ആ വൃദ്ധ—

''മക്കളെ! നിനക്ക് കാച്ചിൽ എന്തെന്നറിയാൻ വയ്യേ?'' എന്നു ചോദിച്ചു.

കൃഷ്ണപിള്ള:—''ഓ! ശരി, ശരി. ഈ വൃക്ഷങ്ങളിലും വേലിപ്പടർപ്പുകളിലും കേറിപ്പടർന്നു ഞറുങ്ങണപിറുങ്ങണയായി കിടക്കുന്ന ഒരുതരം വള്ളിയല്ലേ?'' (എത്ര മനോഹരമായ വിവരണം)

ആ ശുഭമുഹൂർത്തത്തിൽ അദ്ദേഹത്തിന് ''കാച്ചിൽ കൃഷ്ണപിള്ള'' എന്ന മാറാപ്പേരും പതിഞ്ഞു. ഇദ്ദേഹമാണ് അർധരാത്രിക്കു കുടപിടിക്കുന്ന അല്പവർഗ്ഗത്തിൻെറ ഇന്നത്തെ ആരാധനാമൂർത്തി.

നമ്മുടെയിടയിൽ കാച്ചിൽ കൃഷ്ണപിള്ളമാർ നിരവധിയുണ്ട്. ''ഞാൻ ശീമയിലായിരുന്നപ്പോൾ ഞങ്ങൾ ഒരു സദ്യ നടത്തി. നിങ്ങൾ ഇവിടെ പറയുമല്ലോ, എന്താണത്? അതിൻെറ പേർ അങ്ങു മറന്നുപോയല്ലോ.''

''ചക്ക പ്രഥമനോ?'' എന്ന് നാം ചോദിക്കുന്നു.

''അല്ലെന്ന്. അതിൻെറ പേർ തീരെ വിട്ടുപോയി. ശീമയിൽ ഇത്രയും കാലം താമസിച്ച് മലയാളവും മറന്നുപോയി. ഇവിടെ എല്ലാവർക്കും ഇതു വലിയ കാര്യമാണല്ലോ. ''

നാം (ഒന്നുകൂടി ആലോചിച്ച്)—

''സാമ്പാർ ആയിരിക്കും.''

അല്പൻ:—''അല്ല; അതല്ല ഞാൻ പറയുന്നത്. നിങ്ങളുടെ മലയാളവർഷം തുടങ്ങുന്ന മാസം ചിങ്ങമല്ലേ? ആ മാസത്തിലെ കാര്യമാണ്. പേർ അങ്ങു വിട്ടുപോയി. എപ്പോഴും സായ്പന്മാരെയും ഒക്കെക്കണ്ടും അവരോടു സംസാരിച്ചും ഇക്കാര്യങ്ങളൊക്കെ അങ്ങു മറന്നുപോയി.''

നാം:—''ഓണമോ?''

''അതേ അതുതന്നെ. അതുപോലെ ഒരു സദ്യയായിരുന്നു ഞങ്ങളുടേത്.''

ഇവൻ കാച്ചിൽ കൃഷ്ണപിള്ളയുടെ ഒരു പുതിയ പതിപ്പല്ലേ?

ഇക്കൂട്ടർ വല്ലപ്പോഴുമൊക്കെ വീട്ടിലേയ്ക്കു വരുമ്പോൾ അവിടെ എന്തു ബഹളമാണെന്നറിയാമോ?

''ഞങ്ങളുടെ മൂത്ത ചെറുക്കൻ മദിരാശിയിൽ നിന്നു വന്നിരിക്കുകയാണ്. അയാൾക്കു നമ്മുടെ കഞ്ഞിയോ ചോറോ പിടിക്കുമോ? എല്ലാം സായ്പിൻെറ തീറ്റിയാണ്;'' എന്നും പറഞ്ഞു

പാവപ്പെട്ട തന്തശ്ശവം കോഴിമുട്ട അന്വേഷിച്ചു കാലത്തേ ഇറങ്ങി നടക്കുകയാണ്.

അവന് 'ബുറംസ്ഫൈ' വേണം; 'ഓംലെറ്റ്' ഉണ്ടാക്കണം. ഇതു വല്ലതുമുണ്ടോ അടുക്കളക്കാർക്കു നിശ്ചയം! എന്നാൽ ഇവനാകട്ടെ, വരുന്നവഴിക്കു ചെങ്കോട്ടനിന്നു വളിച്ച സാമ്പാറും പുളിച്ച ഇഡ്ഡലിയും വാങ്ങി മൂക്കറ്റം അടിച്ചാണ് ഇവിടെ എത്തിയതുതന്നെ. പക്ഷേ സ്വന്തം മാതാപിതാക്കന്മാരും ബന്ധുക്കളും അയൽക്കാരും താമസിക്കുന്ന സ്ഥലത്തു വരുമ്പോഠം അർദ്ധരാത്രിക്കു കുടപിടിച്ചേ മതിയാവൂ.

ഈ അല്പനെക്കാണുവാൻ പണ്ടത്തെ വാത്സല്യമോർത്ത് ഒരു ഗൃഹനാഥൻ കേറിച്ചെല്ലുകയാണെന്നിരിക്കട്ടെ, തന്തയാണ് പുത്രൻെറ ഡഫേദാർ. ചെറുക്കൻെറ കാവൽ ശിപായിയായി ആ പാവം വെളിയിൽ ഇരിക്കുകയാണ്.

''അയാഠം അകത്തെന്തോ വായിക്കുകയോ എഴുതുകയോ ഒക്കെയാണ്, നമ്മളെപ്പോലാണോ? എപ്പഴും എഴുത്തും വായനയുമല്ലേ? മദിരാശിയിൽ നിന്നു സായിപ്പന്മാരുടെ എഴുത്തുകഠം വന്നും പോയും ഇരിക്കുന്നു.''

എന്നാണ് തന്ത ആഗതനായ ഗൃഹസ്ഥനോടു പറയുന്നത്.

ഗൃഹസ്ഥൻ:—അതെ. അതെ. ദേഹത്തിനു സുഖക്കേടൊന്നുമില്ലല്ലോ?

തന്തശ്ശിപായി:—'ഇവിടത്തെ ഊണും പിടിക്കുന്നില്ല. അവിടെയൊക്കെ വല്യ തീനും മുറയുമാണ്. ഇവിടെയുണ്ടോ അതു നടപ്പ്! നമുക്ക് പണ്ടത്തെ മട്ടൊക്കെയല്ലേ ഉള്ളൂ.'

തന്തശ്ശിപായി അകത്തുപോയിട്ടു തിരികെ വന്ന് ''മുഖം വടിക്കുകയാണ്'' എന്നൊരു അറിവുകൊടുക്കുന്നു.

ഒടുവിൽ 'ഷേവ്കഴിഞ്ഞ്' പോപ്ലീൻ ഷർട്ടും ഇട്ട് കണ്ണാടിയും വച്ച്, ഒരു സിഗരറ്റുമായി ഒരു സുന്ദരൻ ചെരുപ്പിൽ വെളിയിലേക്കു വരികയായി. പുള്ളിക്കാരന് മദിരാശിയിൽ ജോലിയോ ഒരു ആശുപത്രിക്കമ്പൌണ്ടർ.

ഒരു തടിച്ച അല്പനെ ഞാൻ അറിയും. അക്ഷരാഭ്യാസം അത്ര വളരെയില്ല. പണമോ, ധാരാളം. നല്ല ഒരു ബംഗ്ലാവുണ്ടാക്കി, അയാളോടുതന്നെ കൊഞ്ഞനംകാണിക്കുന്ന ഒന്നാന്തരം സാമാനങ്ങഠംകൊണ്ട് ആ ബംഗ്ലാവിൻെറ മുറികഠം നിറയ്ക്കുകയും ചെയ്തു. അവിടെ അങ്ങനെ ഇരിക്കുകയാണ്. ഇവനെ പറ്റിക്കാമെന്നു കരുതി ഒരു അഭ്യസ്തവിദ്യനായ ഊളൻ അടുത്തുകൂടിയിട്ടുണ്ട്. വേറെ രണ്ടു മൂന്നു പേരും ഉണ്ട്. ഈ




സദസ്സിലേക്കാണ് ഞാൻ ചെന്നു കയറിയത്. തടിയൻ ഓരോന്നു പറയുക, ഊളൻ വിനയപുരസ്സരം ഒത്തുമൂളുക, മറ്റുള്ളവർ ശരിവയ്ക്കുക. അങ്ങനെയിരിക്കുമ്പോൾ ഒരു അഞ്ചൽശിപായി വന്നുകേറി.

അല്പൻ:—'എടോ പ്യൂൺസേ, എന്റെ മദ്രാസ്മെയിൽ പത്രം ഇന്നു വന്നില്ലേ?'

പ്യൂൺ:— 'ഇല്ല യജമാനനേ!'

മദ്രാസ്മെയിൽ തിരുവിതാംകൂർ അഞ്ചൽപ്യൂൺ ആണ് കൊണ്ടുവരേണ്ടത്! അതിനെക്കാൾ കൂടുതലായി ''പ്യൂൺസേ'' എന്ന് ഒറ്റ ആളിനെ വിളിച്ചതെന്തിനെന്നു ഇംഗ്ലീഷ് വായനക്കാർ അദ്ഭുതപ്പെട്ടേക്കും. ഇംഗ്ലീഷും, മലയാളംതന്നെയും നിശ്ചയമില്ലാത്ത പരിഷ്കാരികൾക്കുള്ള തെറ്റിദ്ധാരണയാണിത്.

''പ്യൂൺ'' എന്നു പറയുന്നതു മലയാളം, ''പ്യൂൺസ്'' എന്നത് ഇംഗ്ലീഷ്!

ഒരാൾ ഒരിക്കൽ എന്നോടു പറഞ്ഞു—

''വള്ളത്തിൽ ഞാനും കൈനകരിക്കാരനായ ഒരു ക്രിസ്ത്യൻസും ഉണ്ടായിരുന്നു.''

ഇതുപോലെ മറ്റൊരാൾ ഒരു അബദ്ധം പറഞ്ഞു. അയാൾ തിരുവനന്തപുരത്ത് ആദ്യമായിട്ടു പോയി. ഊണുകഴിക്കുന്ന സ്ഥലത്തിനു ''ക്ലബ്ബ്'' എന്നു പറയുന്നതു മലയാളമാണെന്നു കരുതി കുറെക്കൂടി ശബ്ദാഡംബരം ആയ വാക്കു പയോഗിച്ച് ''ഞാൻ പോറ്റിയുടെ കക്കൂസിൽ കേറി ഊണു കഴിച്ചു'' എന്ന്.

അതങ്ങനെ കിടക്കട്ടെ. നമ്മുടെ തടിയനല്പനെ പറ്റിക്കുവാൻ ഇരിക്കുന്ന ഊളൻ, മുൻബാധ്യത ചുമന്ന്, സർവ്വം സഹാനാമം അനർത്ഥമാക്കിത്തീർക്കുന്ന ഒരു ഭൂശകലം (പുരയിടം) അതിനു കിട്ടാത്ത വിലയ്ക്ക് അല്പന്റെ തലയിൽ കെട്ടിവയ്ക്കുന്നതിന് പരിശ്രമിക്കുകയാണ്. സംഭാഷണം കുറെ ആയപ്പോൾ ഊളൻ എഴുന്നേറ്റ് അല്പനോടു അടുത്തു മുരണ്ടു.

അല്പന്റെ മറുപടി:—''നിങ്ങളുടെ പുരയിടത്തിന് 'ടൂ തൗസണ്ട് അഞ്ഞൂറു' രൂപ ഞാൻ തരാം.''

'രണ്ടായിരം' എന്നതിന് ഇംഗ്ലീഷു തോന്നിയെങ്കിലും 'അഞ്ഞൂറി'ന് വാക്കു കിട്ടാത്തതാണു വിഷമം എന്നറിയാമല്ലോ.

ഐശ്വര്യക്കാരായ അല്പന്മാർ ദരിദ്രരായ ബുദ്ധിമാന്മാരുടെ കല്പവൃക്ഷങ്ങളാണ്. ഒരാളിന്റെ പുറകെ നാലും

അഞ്ചും എണ്ണം നടക്കുന്നത് നിങ്ങാം കണ്ടിട്ടില്ലേ? അവർക്കൊക്കെ അവനെ എന്തു പുച്ഛമാണെന്നറിയാമോ?

പക്ഷെ അവൻ അതറിയുകയില്ല. അവൻ പണം ഉണ്ടാക്കുകയല്ല ചെയ്യുന്നത്; അവന് പണം ഉണ്ടാകുകയാണ്.

എത്ര ഐശ്വര്യമുണ്ടെങ്കിലും ഈ അല്പൻ വലിയ അന്തസ്സുകേട് കാണിക്കുന്നുണ്ട്. വിലയേറിയ വസ്ത്രങ്ങളാൽ ആച്ഛാദനം ചെയ്യപ്പെടുന്ന അല്പത്വം ആ വിധത്തിൽ മിക്കപ്പോഴും വെളിയിൽ തലകാണിച്ചുപോകുന്നു. അത് ആരുടെയും കുറ്റമല്ല. ''ഇരപ്പാളി വർദ്ധകൻ ആയാലും വർദ്ധകൻ ഇരപ്പാളിയായാലും ഏഴു വർഷത്തേയ്ക്കു തനിസ്സ്വഭാവം കാണും'' എന്നാണല്ലോ ചൊല്ല്. ബിസ്ക്കറ്റ്, പെട്ടിയോടെ വാങ്ങി, അതിനകത്തുള്ളത് എല്ലാവരുംകൂടി ഭക്ഷിച്ചതിനു ശേഷം, അല്പനായ പ്രഭു ആ തകരപ്പെട്ടിയും കൂടെ കയ്യിൽ എടുത്തുകൊണ്ടു നടക്കുന്നതു കണ്ടിട്ടില്ലേ? മൂന്നര രൂപ അവൻ മറ്റുള്ളവരുടെ കുടുക്കിൽപ്പെട്ട്, പ്രഭുത്വത്തിൻെറ ഉന്മാദത്തിൽ ചെലവാക്കിയാണ് ബിസ്ക്കറ്റു വാങ്ങിയത്. എന്നിട്ട് രണ്ടണ പോലും വിലയില്ലാത്ത തകരപ്പെട്ടിയും ചുമന്നു കൊണ്ടാണ് വീട്ടിലേക്കു പോവുക.

പക്ഷേ, അല്പത്വം ഒരു തലമുറയേ നിലനില്ക്കുകയുള്ളൂ. പിന്നെ കാര്യം ശരിയായിപ്പോകും. അല്പൻെറ മക്കാം സാധാരണമനുഷ്യരാകും. മൂന്നാം തലമുറ കുലീനത്വവും കാണിക്കും.

ഏതായാലും അല്പന്മാരുടെ അഹംഭാവങ്ങാം പൊറുക്കുവാൻ തക്ക ഔദാര്യം ലോകത്തിന് ഇതുവരെ കിട്ടിക്കഴിഞ്ഞിട്ടില്ല.

ചിരിയും ചിന്തയും] [ഈ. വി. കൃഷ്ണപിള്ള

## അഭ്യാസം

1. അല്പവംശത്തിൻെറ ആരാധനാമൂർത്തിയായ കാച്ചിൽ കൃഷ്ണപിള്ളയുടെ കഥ വിവരിക്കുക.
2. അരച്ചുറ്റിൽ മുണ്ടുംകെട്ടി പുറകെ നടക്കുക, പുതുമടിശ്ശീലക്കാരൻ, മാറാപ്പേര്, മൂക്കറ്റം അടിക്കുക, കല്പവൃക്ഷം—ഈ പ്രയോഗങ്ങാം സ്വവാക്യത്തിൽ പ്രയോഗിക്കുക.
3. ''പരിഹാസപാത്രങ്ങളായ ആളുകളെയും, അവരുടെ അനുഭവങ്ങളെയും വർണ്ണിക്കുമ്പോാം, ബാഹ്യമായി മാത്രം ഒരു ഗൗരവച്ഛായ വാക്കുകളിലും പ്രയോഗങ്ങളിലും വരുത്തിയാണ് പലപ്പോഴും നർമ്മരസം സൃഷ്ടിക്കുന്നത്''—ഈ ഉപന്യാസത്തിൽ നിന്ന് ദൃഷ്ടാന്തങ്ങാം കാണിക്കുക.
4. ഈ.വി.യുടെ ഹാസ്യരസപ്രയോഗ നൈപുണ്യത്തെപ്പറ്റി രണ്ടു ഖണ്ഡിക എഴുതുക.
5. ഏതെല്ലാമാണ് ഈ.വി.യുടെ ഫലിതപ്രധാനമായ കൃതികാം?

പാഠം 11

# കലാകാരൻെറ ലോകം

[എം.ആർ. നായർ (1903—1943)—സഞ്ജയൻ എന്ന തൂലികാനാമത്തിലാണ് പ്രസിദ്ധി. മാണിക്കോത്ത് രാമുണ്ണിനായർ എന്നാണ് പൂർണ്ണമായ നാമധേയം. ഫലിത സാഹിത്യത്തിലായിരുന്നു കൂടുതൽ താത്പര്യം. സഞ്ജയൻ, വിശ്വരൂപം എന്നീ ഫലിത മാസികകളിലാണ് ആ ഹാസ്യരസവാഹിനി ഒഴുകിക്കൊണ്ടിരുന്നത്. ഗൗരവപൂർവ്വം സാഹിത്യം ആസ്വദിക്കുകയും വിമർശിക്കുകയും ചെയ്യാൻ എം.ആർ. നായർക്കുള്ള പാടവം വെളിപ്പെടുത്തുന്നു സാഹിത്യനികഷത്തിൻെറ രണ്ടു ഭാഗങ്ങളും. ഇവിടെ ചേർത്തിട്ടുള്ള ഉപന്യാസം സാഹിത്യനികഷത്തിൽ നിന്നാണ്. സഞ്ജയൻ നാലു ഭാഗം, അന്ത്യോപഹാരം, ഹാസ്യാഞ്ജലി, ഒഥല്ലോ പരിഭാഷ എന്നിവയാണു അദ്ദേഹത്തിൻെറ മറ്റു കൃതികൾ.]

മനുഷ്യൻെറ ഭാവനയെ ആനന്ദിപ്പിക്കുകയും തൃപ്തിപ്പെടുത്തുകയും ചെയ്യുകയാണ് കലയുടെ ഉദ്ദേശ്യമെങ്കിലും കലാകാരൻെറ ഭാവനയുടെ വേദനയും അതൃപ്തിയുമാണ് അതിൻെറ ഉദ്ഭവസ്ഥാനങ്ങളെന്നു സാമാന്യമായി പറയാവുന്നതാണ്.

മനുഷ്യജീവിതം, ഉള്ളതുപോലെ വീക്ഷിക്കപ്പെടുകയാണെങ്കിൽ, നയിക്കപ്പെടുന്നതുപോലെതന്നെ ചിത്രീകരിക്കപ്പെടുകയും ചെയ്യുകയാണെങ്കിൽ, അതിൻെറ രംഗവിധാനത്തിലും, നിയന്ത്രണത്തിലും, സംഭവ പരമ്പരയുടെ കാര്യകാരണബന്ധത്തിലും, സ്വഭാവഗുണങ്ങളുടെ ചേർച്ചയിലും അനേകം കുറ്റങ്ങളും കുറവുകളും പ്രത്യക്ഷപ്പെടുന്നതായി കാണാം. പൂർണ്ണതയേയും നിയമവിധേയത്വത്തെയും ലക്ഷ്യമാക്കി കുതിക്കുന്ന മനുഷ്യൻെറ ഭാവന സൃഷ്ടിയുടെ അപൂർണ്ണതയെയും കുറ്റങ്ങളെയും, അവകളിൽനിന്ന് അനുനിമിഷം പ്രപഞ്ചത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന അനിഷ്ടസംഭവങ്ങളെയും വെറുക്കുന്നു. ഏതുസമയത്തും ദിദൃക്ഷുവിൻെറ പിൻവശത്തേക്കു മാറിയൊളിക്കുന്ന സൃഷ്ടിരഹസ്യം ചിന്തകൻെറ മനസ്സിൽ അഗാധവും രാപ്പകൽ വിട്ടുപിരിയാത്തതായുമുള്ള ഒരു അതൃപ്തിയെയും, അശാന്തതയെയും ജനിപ്പിക്കുന്നു. ഈ അതൃപ്തിയുടെയും അശാന്തതയുടെയും മേളനസ്ഥാനമാണ് കലയുടെ ഉദ്ഭവസ്ഥാനം.

ഈ പ്രമേയത്തെ ഞാൻ ഒന്നുകൂടി വിശദീകരിക്കാം

''പൂന്തിങ്കളിൽപ്പങ്കമണച്ചധാതാ-
വപൂർണ്ണതയ്ക്കേ വിരചിച്ചു വിശ്വം.''

എന്ന തത്ത്വം കലാകാരൻ ആകസ്മികമായിട്ടെന്നപോലെ കണ്ടു പിടിക്കുന്നു. നിസർഗ്ഗസുന്ദരവും സുരഭിലവുമായ പനിനീർ പ്പൂവിന്റെ ഉള്ളിൽ അതിന്റെ സൗഷ്ഠവത്തെ ക്രമേണ നശി പ്പിച്ച് അതിനെ തിന്നൊടുക്കുന്ന കീടത്തെ അയാരം കണ്ടെത്തു ന്നതോടുകൂടി ''കഷ്ടം!'' എന്ന അനുതാപജന്യമായ ഒരു വിലാപപദവും. ''ഇതെന്ത് അനീതിയാണ്!'' എന്ന് കർത്താ വിനെ സംബന്ധിച്ചിടത്തോളം അനിശ്ചിതലക്ഷ്യത്തോടു കൂടിയ രോഷപരമായ ഒരു പ്രതിഷേധവാചകവും അയാളുടെ മനസ്സിൽ പൊട്ടിപ്പുറപ്പെടുന്നു.

ഈ അനുതാപവും രോഷവും, അഥവാ ഈ അതൃപ്തിയും അശാന്തിയും കലാകാരന്റെ ആഹാരത്തിലുള്ള രുചിയും, ഉറക്കത്തിന്റെ സൗഖ്യവും കുറയ്ക്കുന്നു. ക്രമേണ നോക്കു ന്നേടത്തെല്ലാം ചേരാത്തതിനോടുള്ള ചേർച്ചയും, ചേരുന്നവയുടെ വേർപാടും, അപൂർണ്ണതയും, ഭിന്നഗുണങ്ങളുടെ അസുഖപ്രദ മായ സങ്കലനവും അയാരം കണ്ടെത്തുന്നു. ഈ ഘട്ടത്തിലാണ് കലാകാരൻ ഓമർഖയാമിന്റെ കൂടെ, ''ഹാ, പ്രേമഭാജനമേ, വിധിയുടെ സാഹായ്യമവലംബിച്ച് താറുമാറായ പ്രപഞ്ച ഘടനത്തെ നമ്മുടെ ഉള്ളംകയ്യിലൊതുക്കുവാൻ കഴിഞ്ഞിരുന്നു വെങ്കിൽ, നമ്മരം അതിനെ വലിച്ചെറിഞ്ഞുടച്ച് തുണ്ടുതുണ്ടാക്കി നമ്മുടെ ആഗ്രഹത്തിനനുസരിച്ച് വീണ്ടും ഒരു നവീനസൃഷ്ടി ചെയ്യുകയില്ലേ'' എന്നു ചോദിക്കുന്നത്.

ഓമറിന്റെ ഈ ചോദ്യത്തിലാണ് കവിതയുരപ്പെടെയുള്ള എല്ലാ കലാസൃഷ്ടികളുടെയും ചോദന അടങ്ങിയിരിക്കുന്നത്. ശില്പിയുടെ ഉളിയേയും, ചിത്രകാരന്റെ തൂലികയേയും, കവിയുടെയും ആഖ്യായികാകാരന്റെയും പേനയേയും, സൃഷ്ടി യിലുള്ള മാതൃകകളോടു അദ്ഭുതാവഹമായ സാദൃശ്യം വഹിക്കു ന്നതെങ്കിലും, അവയെക്കാരം ഉത്കൃഷ്ടങ്ങളും പൂർണ്ണങ്ങളുമായ സങ്കല്പസൃഷ്ടികളെ അവതരിപ്പിക്കുവാൻ പ്രേരിപ്പിക്കുന്നത് പ്രപഞ്ചഘടനയെക്കുറിച്ചുള്ള ഈ അതൃപ്തിയും, മനുഷ്യന് മനസ്സിലാക്കുവാൻ കഴിയുന്ന നിയമങ്ങരംക്കു വിധേയമായ ഒരു നൂതനസൃഷ്ടി ചെയ്യുവാനുള്ള ആഗ്രഹവുമാണ്.

യാഥാർത്ഥ്യത്തിൽ നിന്ന് അണുപോലും വ്യതിചലി ക്കാതെ, മനുഷ്യലോകത്തിൽ നടക്കുന്നതോ നടാക്കാവുന്നതോ ആയ സംഭവങ്ങളെയും, പ്രപഞ്ചത്തിൽ കാണപ്പെടുന്ന വസ്തു ക്കളെയും, യാതൊന്നും വിടാതെയും യാതൊന്നും കൂട്ടിച്ചേർക്കാ തെയും, യാതൊന്നിനേയും മാറ്റാതെയും വർണ്ണിക്കുകയും ചിത്രീ കരിക്കുകയും ചെയ്യുന്നത് കലാകാരനായ കവിയുടെയോ,

ചിത്രകാരൻെറയോ ജോലിയല്ല; അത് പത്രറിപ്പോർട്ടരുടെയും ഫോട്ടോഗ്രാഫറുടെയും പ്രവൃത്തിയാണ്.

ഈ തത്ത്വമാണ്—കലയുടെ ഈ പരമരഹസ്യമാണ് ചിന്തകന്മാരെന്ന് സ്വയം അഭിമാനിച്ച്, കൺമുമ്പിൽ കണ്ടതിനെ മനസ്സിലാക്കാനുള്ള ബുദ്ധിയോ, അതിൻെറ ചരിത്രത്തെ അറിയുവാനുള്ള പാണ്ഡിത്യമോ ഇല്ലാതെ, വല്ലവിധത്തിലും ഒരു പേരെടുക്കണമെന്നുള്ള ദുരാഗ്രഹത്തെ മാത്രം മുൻനിറുത്തി, സാഹിത്യസാമ്രാജ്യത്തിൽ ബലംപ്രയോഗിച്ചു കടന്ന് അവിടെ ഒരു വിപ്ലവം ഉണ്ടാക്കിത്തീർക്കുവാൻ ബദ്ധകച്ഛരൻമാരായി നില്ക്കുന്ന നമ്മുടെ ചില യുവസാഹിത്യ വിമർശകന്മാർ അറിയാത്തത്;—അഥവാ അറിയുമെങ്കിൽ, അവർ വിസ്മരിക്കുന്നത്. ഇന്നത്തെ കല യാഥാർത്ഥ്യത്തെ അലങ്കോലപ്പെടുത്തുന്നുവെന്ന് അവർ ആക്ഷേപിക്കുന്നു. അലങ്കോലപ്പെട്ടു കിടക്കുന്ന യാഥാർത്ഥ്യത്തെ അഭിലഷണീയമായ ഒരു പൂർണ്ണതയിലേക്കു നയിക്കുകയാണ് കലാകാരൻെറ പരമോദ്ദേശ്യമെന്നുള്ളതിനെ, അവർ മറക്കുകയോ, മറയ്ക്കുകയോ ചെയ്യുന്നു. ലോകത്തിലെ അസമത്വത്തെയും, ദാരിദ്ര്യത്തെയും, പ്രദർശിപ്പിച്ച് അവയുടെ പരിഹാര മാർഗ്ഗം ആരായുന്നത് സർവ്വോത്കൃഷ്ടവും അവതാരപുരുഷന്മാർ കൂടി ജന്മകൃത്യമായി കരുതിവരുന്നതുമായ ഒരു പാവനോദ്ദേശ്യംതന്നെ. പക്ഷെ, അത് സമുദായ പരിഷ്കർത്താക്കളുടെ പ്രവൃത്തിപരിധിക്കുള്ളിൽപ്പെടുന്ന ഒരു ജോലിയാണ്; കലാസാമ്രാജ്യത്തിൽ ആ ഉദ്ദേശ്യത്തിന് സ്ഥാനമുണ്ടെങ്കിലും അവിടെയുള്ള പ്രവൃത്തി പദ്ധതി വേറെയാണ്.

കലാകാരൻ സമുദായ പരിഷ്കരണത്തിൽ, അസമത്വ പരിഹാരത്തിൽ, അസ്വതന്ത്രതാനിവാരണത്തിൽ, സ്വഭാവ സംസ്കരണത്തിൽ, രാഷ്ട്രാഭ്യുന്നതിയിൽ, ജീവിതപരിവർത്തനത്തിൽ ഉത്സുകനല്ലേ? ഉത്സുകനായിരിക്കേണ്ടേ? എന്ന പ്രശ്നങ്ങൾ ഇവിടെ ഉദ്ഭവിക്കുന്നു. ഉത്സുകൻതന്നെ; ഉത്സുകനായിരിക്കേണ്ടതുംതന്നെ. പക്ഷെ, അവശതയുടെ നഗ്നചിത്രീകരണംകൊണ്ട് ജനതതിയുടെ സഹാനുഭൂതിയെയും അനുകമ്പയെയും ഉണർത്തി അവരെ പരിഷ്കരണോന്മുഖരാക്കിത്തീർക്കുന്നതിലല്ല കലാകാരൻ തൻെറ തത്പരമായ ഔത്സുക്യത്തെയും പാടവത്തെയും പ്രദർശിപ്പിക്കുന്നത്.

സ്വാഭാവികമായി ദുഃഖഹേതുക്കളായോ അതൃപ്തികരങ്ങളായോ ഉള്ള സംഭവങ്ങളെയും വസ്തുക്കളെയും, പുതിയ

ഒരു അവലോകനസ്ഥാനത്തെ അവലംബിക്കുകയോ, അവയുടെ ആന്തരമായ പ്രകൃതിയെ സ്പർശിക്കാതെ, ബാഹ്യമായ ആകൃതിയിലോ ഘടനയിലോ തെല്ലൊന്നു മാറ്റം വരുത്തുകയോ ചെയ്തു ചിത്രീകരിച്ച്, ആ പഴയ സൃഷ്ടികളുടെ പുതിയ രൂപാന്തരങ്ങളെ യാഥാർത്ഥ്യം കണ്ടു മടുത്ത കണ്ണുകൾക്കു മുമ്പാകെ അവതരിപ്പിച്ച് ആനന്ദത്തേയും, പരിഷ്കരണേച്ഛയേയും, ഏകകാലത്ത് പ്രേക്ഷകന്മാരിൽ ഉളവാക്കുകയാണ് ഒരു ഉത്തമ കലാകാരൻെറ പരമോദ്ദേശ്യം; യാഥാർത്ഥ്യത്തെ അങ്ങനെ തന്നെ പകർത്തിക്കാണിക്കുകയല്ല. പ്രകൃതിയുടെ മുകുരമാണ് കലയെന്ന് ഒരു നിരൂപണസങ്കേതമുണ്ട്. പ്രൊഫസർ മെക്കാർട്ട്നി പറയുന്നു: "ആയിരിക്കാം, പക്ഷേ, ആ മുകുരം മധ്യം ഉയർന്നതോ കുഴിഞ്ഞതോ ആയിരിക്കും." കലാമുകുരത്തിലുള്ള വസ്തു പ്രതിബിംബം യാഥാർത്ഥ്യത്തെ മറ്റൊന്നായി തെറ്റിദ്ധരിക്കുവാൻ ഇടയില്ലാത്ത വിധത്തിലാണെങ്കിലും ഗണ്യമായും സ്പഷ്ടമായും രൂപാന്തരപ്പെടാതെ നിവൃത്തിയില്ലെന്നാണ് പ്രൊഫസ്സർ മെക്കാർട്ട്നിയുടെ മതം. ഈ അഭിപ്രായത്തിൽ അടങ്ങിയ തത്ത്വം നമ്മുടെ യാഥാർത്ഥ്യാരാധകന്മാരുടെ വീക്ഷണപരിധിയിൽപ്പെട്ടുകഴിഞ്ഞിട്ടില്ല.

സാഹിത്യനികഷം] [എം. ആർ. നായർ

അഭ്യാസം

1. കലയുടെ ഉത്പത്തി എവിടെനിന്ന്? അതിൻെറ ഉദ്ദേശ്യമെന്ത്?

2. ഓമറിൻെറ ഈ ചോദ്യത്തിലാണ് കവിതയുൾപ്പെടെയുള്ള എല്ലാ കലാസൃഷ്ടികളുടെയും ചോദന അടങ്ങിയിരിക്കുന്നത്—ആശയം വിശദീകരിക്കുക.

3. 'ഈ തത്ത്വമാണ്, കലയുടെ ഈ പരമരഹസ്യമാണ്, നമ്മുടെ ചില യുവസാഹിത്യ വിമർശകന്മാർ അറിയാത്തത്; അഥവാ അറിയുമെങ്കിൽ അവർ വിസ്മരിക്കുന്നത്'—എപ്രകാരമുള്ള യുവസാഹിത്യകാരന്മാർ? ഏതു തത്ത്വമാണ് അവർക്ക് അറിഞ്ഞുകൂടാത്തത്, അഥവാ അറിയുമെങ്കിൽ വിസ്മരിക്കുന്നത്?

4. പ്രകൃതിയുടെ മുകുരമാണ് കലയെന്ന മതത്തെപ്പറ്റി പ്രൊഫസർ മെക്കാർട്ട്നിയുടെ സുചിന്തിതാഭിപ്രായം വിശദീകരിക്കുക.

---

## പാഠം 12

# ഹാസ്യത്തിന്റെ ഉത്പത്തി

[എം. പി. പോൾ (1904.1952)—ജീവിത കാര്യങ്ങളിലും സാഹിത്യ കാര്യങ്ങളിലും സ്വതന്ത്രബുദ്ധി ആയിരുന്നു എം.പി. പോൾ. കേരളത്തിൽ പുരോഗമന സാഹിത്യ പ്രസ്ഥാനത്തിന്റെ ജനയിതാക്കളിൽ ഒരാളായിരുന്നു അദ്ദേഹം. പുരോഗമന സാഹിത്യ സംഘടനയിൽ നിന്ന് പിൽക്കാലത്ത് പിൻമാറുകയുണ്ടായി. സാഹിത്യമർമ്മജ്ഞനായ വിമർശകൻ എന്ന നിലയിലാണ് അദ്ദേഹത്തിന്റെ പ്രസിദ്ധി. നോവൽസാഹിത്യം, ചെറുകഥാ പ്രസ്ഥാനം, സാഹിത്യവിചാരം, സൗന്ദര്യ നിരീക്ഷണം, ഗദ്യഗതി എന്നിവയാണ് മുഖ്യകൃതികൾ. സ്ഫുടവും ശക്തവുമായി ആശയ പ്രതിപാദനം ചെയ്യുന്ന ഗദ്യശൈലിയാണ് അദ്ദേഹത്തിന്റേത്.]

ചിരിയെക്കുറിച്ചുള്ള ലേഖനം ചിരിപ്പിക്കുന്ന ലേഖനമായിരിക്കണമെന്നില്ല; നേരേമറിച്ചാണ്. ഇത്ര ദുർഘടമായ വിഷയം വേറെ അധികമില്ല. അരിസ്റ്റോട്ടിൽ തുടങ്ങി പല ചിന്തകന്മാരെയും അതു വിഷമിപ്പിച്ചിട്ടുണ്ട്. ഒരു നിർവചനത്തിന്റെ നാലുചുവരുകൾക്കിടയിൽ പിടിച്ചുനിറുത്താവുന്ന ഒന്നല്ല അത്. അത് ജീവിതത്തെപ്പോലെ പരപ്പാർന്നതും, ആഴമേറിയതും സ്ഥൂലതരവും സൂക്ഷ്മതരവുമാണ്. എന്നു തന്നെയല്ല അതു ജീവിതത്തിന്റെ അഭിന്നമായ ഒരു ഘടകവുമാണ്. ജീവിതത്തെ ആരെങ്കിലും തൃപ്തികരമായി നിർവചിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ ചിരിയെയും നിർവചിക്കാം. എന്നാൽ ഇതേവരെ ഉള്ള അനുഭവം വച്ചു നോക്കിയാൽ രണ്ടും അസാധ്യമായിട്ടാണു കാണുന്നത്.

ഇന്നത്തെ മനശ്ശാസ്ത്രജ്ഞന്മാരുടെ സിദ്ധാന്തം, ചിരിയുടെ ഉദ്ഭവം ഒരുതരം 'ഇക്കിളി'യിൽ നിന്നാണെന്നത്രെ. മനസ്സും ദേഹവും തമ്മിലുള്ള ഗാഢസംബന്ധം അഥവാ ഐക്യം ഈ സിദ്ധാന്തത്തിന് ഉപോൽബലകമാകുന്നുണ്ട്. മനുഷ്യരെ ചിരിപ്പിക്കുവാൻ വെറും ഒരു ഗ്യാസിനു കഴിയും. ഹാസ്യത്തിന്റെ ഏറ്റവും ഉത്കൃഷ്ടമായ ഭാവങ്ങൾപോലും മനസ്സിന്റെ ഒരുതരം ഇക്കിളിയിൽനിന്നാണ് പുറപ്പെടുന്നതെന്ന് ചില ആധുനിക മനശ്ശാസ്ത്രജ്ഞന്മാർ സമർത്ഥിക്കുന്നു. എന്നാൽ ഈ സിദ്ധാന്തത്തിൽ ചിരി ചില അനുഭവവിശേഷങ്ങളുടെ പ്രത്യാഘാതമാണെന്നുമാത്രമേ തെളിയുന്നുള്ളൂ. ഈ പ്രത്യാഘാതത്തിന് നിദാനമായ അനുഭവങ്ങളുടെ സാമാന്യ സ്വഭാവം എന്താണെന്ന് ഇനിയും അന്വേഷിക്കേണ്ടിയിരിക്കുന്നു.

അരിസ്റ്റോട്ടിൽ പറയുന്നത്, ഒരുവിധത്തിൽ അല്ലെങ്കിൽ മറ്റൊരുവിധത്തിൽ ഉള്ള അധഃപതനമാണ് ഹാസ്യത്തിന്

നിദാനമാകുന്നതെന്നത്രേ. ദുരഹങ്കാരിയായ ഒരാൾക്ക് പെട്ടെന്നു നേരിടുന്ന അപകർഷം മറ്റുള്ളവരെ വിനോദിപ്പിക്കാതിരിക്കയില്ല. കയ്യും കാലും വീശി ആകാശത്തിൽ തല ഉരുട്ടി 'അമ്പട ഞാനേ' എന്ന ഭാവത്തിൽ നടന്നുപോകുന്ന ഒരാൾ ഒരു പഴത്തൊലിയിൽ ചവിട്ടി മറിഞ്ഞുവീണാൽ, കാണികൾ അയാളെ നോക്കി ചിരിക്കുന്നതു സ്വാഭാവികമല്ലേ? ഇതുപോലെതന്നെ മാനസികലോകത്തിലും ഭാഷയിലും മറ്റും സംഭവിക്കുന്ന അവിചാരിതമായ അപകർഷമാണ് ഓരോരോ ഹാസ്യഭാവങ്ങൾക്കു നിദാനമെന്ന് അരിസ്റ്റോട്ടിൽ സൂചിപ്പിക്കുന്നു. പക്ഷേ ഇതു സർവതോഭദ്രമായ ഒരു സിദ്ധാന്തമാണെന്നു തോന്നുന്നില്ല. ഹാസ്യഭാവമുളവാക്കുന്ന അനേകം സംഗതികളിലൊന്നാണ് ഇത്തരത്തിലുള്ള അധഃപതനം എന്നു മാത്രമേ സമ്മതിക്കാൻ തരമുള്ളു. അധഃപതനത്തിനു നേരേ വിപരീതമായ ഗതിയും ചിലപ്പോൾ ഹാസ്യവിഷയമാകാം. ബസ്സിൽ യാത്രചെയ്യുമ്പോൾ അതിൻെറ വരവ് ഗൗനിക്കാതെ അലക്ഷ്യമായി നടന്നുപോകുന്ന വഴിപോക്കൻ ബസ്സ് അയാളെ തൊട്ടു തൊട്ടില്ല എന്ന സന്ധിയിൽ പെട്ടെന്നു റോഡരികിലേക്കെടുത്തു ചാടുന്നതും അതു കണ്ടു ബസ്സിലുള്ളവർ ചിരിക്കുന്നതും പലരും കണ്ടിരിക്കും. ഇവിടെ വഴിപോക്കന് അധഃപതനമൊന്നും ഉണ്ടായിട്ടില്ല. ഒരു വിധത്തിൽ പറഞ്ഞാൽ അയാൾ ചാടിയപ്പോൾ നിലത്തുനിന്നു കുറച്ചുകൂടി ഉയരുകയാണു ചെയ്തിട്ടുള്ളത്. എന്നിട്ടും ബസ്സിലുള്ളവർ ചിരിക്കാൻ കാരണമെന്ത്? സദ്ഗുണങ്ങൾ നിറഞ്ഞ പല കഥാപാത്രങ്ങളും നാടകത്തിൽ ഹാസ്യവിഷയമാകാറുണ്ട്. അവയുടെ അധഃപതനമാണ് അതിൻെറ കാരണമെന്നു പറയുവാൻ വയ്യ. മോളിയറുടെ 'അൽസെസ്റ്റ്' എന്ന കഥാപാത്രം ഉൽകൃഷ്ടഗുണസമ്പന്നനാണ്. എന്നാൽ അതൊരു ഹാസ്യപാത്രമായിട്ടാണു നാടകത്തിൽ വിഹരിക്കുന്നത്. തന്നിമിത്തം ഹാസ്യത്തിൻെറ മർമ്മം അധഃപതനമല്ലെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

പിന്നെ മറ്റെന്തായിരിക്കും? അതിശയീകരണമാണ് ഹാസ്യത്തിൻെറ ആധാരമെന്നൊരു പക്ഷമുണ്ട്. ഇതിലും കുറച്ചു വാസ്തവമില്ലെന്നില്ല. ഹാസ്യകാരന്മാർ സാധാരണ പ്രയോഗിക്കാറുള്ള ഒരു തന്ത്രമാണ് അതിശയോക്തി. ഹാസ്യചിത്രകലയുടെ മുഖ്യോപായവും മറ്റൊന്നല്ല. നേതാക്കന്മാരുടെ ആകൃതിയിലോ പ്രകൃതിയിലോ ഉള്ള സ്ഥായിയായ ഒരു വികൃതലക്ഷണം വ്യാവർത്തിച്ചെടുത്ത് അതിനെ പർവതീകരിക്കയാണ് ഹാസ്യചിത്രകാരന്മാർ ചെയ്തുവരാറുള്ളത്.

ശിലാപ്രതിമയ്ക്കു തുല്യമായ മുസ്സോലിനിയുടെ സ്ഥൂല തയും, ഹിറ്റ്ലറുടെ മുറിമീശയും, ചർച്ചിലിന്റെ ചുരുട്ടും, ചേമ്പർലയിന്റെ കുടയും, ലോയിഡ് ജോർജിന്റെ മുഖത്തുള്ള വർത്തുളതയും മറ്റും ഇതിനു ദൃഷ്ടാന്തങ്ങളാണ്. പദപ്രയോഗ ത്തിലും അതിശയോക്തി പലപ്പോഴും ഹാസ്യോത്പാദനത്തിനു കാരണമായിത്തീരുന്നുണ്ട്. സൂരിനമ്പൂതിരിപ്പാടിന്റെ ചാപ ല്യങ്ങളും കാർത്ത്യായനിയമ്മയുടെ സൽക്കാരസംരംഭങ്ങളും വർണ്ണിച്ചിട്ടുള്ളതിൽ അതിശയോക്തി പ്രകടമാണ്. അതിശ യോക്തി വൈചിത്ര്യത്തിൽ അദ്വിതീയൻ ഫ്രാൻസിലെ ഹാസ്യ സാഹിത്യകാരനായ റാബെലേയ് (Rabelais) ആണ്. എന്നാലും ഇതു ഹാസ്യപ്രയോഗത്തിലുള്ള ഒരു തന്ത്രമെന്നല്ലാതെ ഹാസ്യ ത്തിന്റെ ഹേതുവാണെന്നു വിചാരിക്കുന്നതിൽ യുക്തിഭംഗ മുണ്ട്. അതിശയോക്തി ഇല്ലെങ്കിലും ഹാസ്യമുണ്ടാകാം. ജെയിൻ ഓസ്റ്റിൻ (Jane Austen) ആർനോാഡു ബന്നറ്റ് (Arnold Bennet), ഗാൽസ്വർത്തി (Galsworthy) മുതലായ യഥാർത്ഥ സാഹിത്യകാരന്മാരുടെ കൃതികളിലും ഹാസ്യപ്രയോഗം ധാരാ ളമുണ്ട്. അവരെല്ലാവരും അതിശയോക്തി പ്രായേണ വർജ്ജി ക്കുന്നവരാണ്. അതിശയോക്തിക്കുപകരം ന്യൂനോക്തി (Under statement) ആണ് അവർ മിക്കവാറും പ്രയോഗിക്കുന്നത്. 'മൂർഖൻപാമ്പുകടിച്ചാൽ ഒരു സുഖവുമില്ല' എന്നു പറയുന്നത് ന്യൂനോക്തിക്കുദാഹരണമാണ്. ഇങ്ങനെയുള്ള പ്രയോഗങ്ങൾ കൊണ്ടും ഹാസ്യഭാവം സാധിക്കാവുന്നതാണല്ലോ.

ഹാസ്ലിറ്റ് (Hazlitt) മുതലായ നിരൂപകന്മാർ സാഹി ത്യത്തിലുള്ള ഹാസ്യപ്രതീതിയെ പരാമർശിച്ചു ചുഴിഞ്ഞു നോക്കിയതിൽ, വൈരുദ്ധ്യബോധത്തിലാണ് അതിന്റെ പ്രഭവം കണ്ടെത്തിയത്. രണ്ടു പാത്രങ്ങൾക്കുതമ്മിൽ, അല്ലെങ്കിൽ രണ്ടവസ്ഥകൾക്കു തമ്മിൽ, അതുമല്ലെങ്കിൽ ഒരേ പാത്രത്തിൽ രണ്ടവസ്ഥകൾക്കു തമ്മിലുള്ള പരസ്പരവൈരുദ്ധ്യമാണ് ഹാസ്യത്തിന്റെ ഉത്പത്തിയെന്ന് അവർ സിദ്ധാന്തിക്കുന്നു. പ്രാംശുലഭ്യമായ ഫലത്തിങ്കൽ ഉദ്ബാഹുവായിരിക്കുന്ന വാമനൻ ഉപഹാസ്യതയെ പ്രാപിക്കുന്നതു ഫലത്തിന്റെ ഉന്നതിയും വാമനന്റെ വാമനത്വവും തമ്മിലുള്ള അന്തരം കൊണ്ടാണ്. മനുഷ്യശരീരത്തിലെ വൈരൂപ്യങ്ങൾ ഹാസ്യ വിഷയമാകുന്നത്, മനുഷ്യശരീരത്തിന്റെ സാധാരണ ഘടനയും അതിന്റെ വൈരൂപ്യവും തമ്മിലുള്ള പരസ്പരവിരുദ്ധത കൊണ്ടാണ്. പദപ്രയോഗത്തിലും ഈ വൈരുദ്ധ്യം കാൺമാൻ കഴിയും. ഒരു വാക്യത്തിന്റെ പ്രത്യക്ഷവും പരോക്ഷവുമായ

അർത്ഥങ്ങൾക്കുതമ്മിൽ വൈധർമ്മ്യമുണ്ടെങ്കിൽ അത് ഒരു ഫലിതമായിത്തീരാവുന്നതാണ്.

ഈ സിദ്ധാന്തം മുമ്പ് പ്രതിപാദിച്ചിട്ടുള്ളവയെക്കാൾ സ്വീകാര്യമായി തോന്നാമെങ്കിലും ഇതും പരിപൂർണ്ണമായ ഒരു സിദ്ധാന്തമാണെന്നു പറയാവതല്ല. ഹാസ്യപ്രതീതി ഉളവാക്കുന്ന പല സന്ദർഭങ്ങളിലും ഏതാണ്ടൊരു വൈരുദ്ധ്യപ്രകടനം ഉണ്ടെന്നുള്ളതു ശരിതന്നെ. പക്ഷെ വൈരുദ്ധ്യമില്ലാത്ത സന്ദർഭങ്ങളിലും ഹാസ്യമുണ്ടാകാറുണ്ട്. പാസ്ക്കൽ എന്ന ഫ്രഞ്ച് ചിന്തകൻ പറഞ്ഞിട്ടുള്ള ഒരു ദൃഷ്ടാന്തം ഉദ്ധരിക്കാം. അന്യോന്യം പരിപൂർണ്ണസാദൃശ്യമുള്ള രണ്ടുപേരെ സങ്കല്പിക്കുക. അവരിൽ ഒരാളെമാത്രം കാണുമ്പോൾ ആരും ചിരിക്കുകയില്ല. എന്നാൽ അവരെ രണ്ടുപേരേയും ഒന്നിച്ചുകാണുമ്പോൾ ആരും ചിരിച്ചുപോകും. ഇവിടെ വൈരുദ്ധ്യമല്ല; നേരേ മറിച്ച് സാദൃശ്യമാണ് ഹാസ്യത്തിന് നിദാനമായി ഭവിക്കുന്നത്. ഒരാൾ പ്രസംഗിച്ചുകൊണ്ടുനില്ക്കുമ്പോൾ മൂക്കൊന്നു ചൊറിയുന്നുവെന്നു വിചാരിക്കുക. ആരും അതത്ര ശ്രദ്ധിക്കുകയില്ല. എന്നാൽ അയാൾ പറയുന്ന ഓരോ വാക്യത്തിനിടയ്ക്കും മൂക്കു ചൊറിഞ്ഞു കൊണ്ടിരിക്കുകയാണെങ്കിൽ ശ്രോതാക്കൾ അതു ശ്രദ്ധിക്കുകയും, ഒരുപക്ഷേ ചിരിക്കുകയും ചെയ്തെന്നു വന്നേക്കാം. ഇതുപോലെതന്നെയാണ് 'അതെ' 'ഞാൻ പറയുന്നു' എന്ന പദങ്ങൾ ഓരോ വാക്യത്തിൻെറ ആരംഭത്തിലും പ്രയോഗിച്ചുണ്ടാകുന്ന അനുഭവം. ഒരിക്കൽമാത്രം പ്രയോഗിച്ചാൽ ഹാസ്യവിഷയമാകാത്തത് പലപ്രാവശ്യം പ്രയോഗിച്ചാൽ ഹാസ്യവിഷയമായിത്തീരും. ഈ ദൃഷ്ടാന്തത്തിൽ വൈരുദ്ധ്യമല്ല, നേരേമറിച്ച് ആവർത്തനമാണ് ഹാസ്യത്തിന് ആസ്പദമായിക്കാണുന്നത്.

ഈയിടെ ചരമഗതിപ്രാപിച്ച ബെർഗ്സൺ (Bergson) എന്ന ഫ്രഞ്ചുചിന്തകൻെറ സിദ്ധാന്തം കുറെക്കൂടി ഗാഢവും സമഞ്ജസവുമായി ഇതെഴുതുന്ന ആൾക്കു തോന്നിയിട്ടുണ്ട്. അദ്ദേഹത്തിൻെറ സിദ്ധാന്തത്തിൽ പ്രധാനമായി മൂന്നംശങ്ങളാണുള്ളത്. ഒന്നാമതായി ഹാസ്യം, മനുഷ്യനു സവിശേഷമുള്ള ഒരു ധർമ്മമാണെന്നാണ് അദ്ദേഹത്തിൻെറ വാദം. 'ചിരിക്കുന്ന ജന്തു' എന്നു മനുഷ്യനെ മുമ്പു നിർവചിച്ചിട്ടുണ്ട്. 'ചിരിക്കു വിഷയമായ ജന്തു' എന്നും അവനെ നിർവചിക്കാമെന്നു ബെർഗ്സൺ പ്രസ്താവിക്കുന്നു. ചിരിക്കു വിഷയമാകുന്നത് എപ്പോഴും മനുഷ്യനാണ്. ഒരു ഭൂവിഭാഗം അഥവാ പ്രകൃതിവിലാസം സുന്ദരമോ മറിച്ചോ ആയിരിക്കാം. പക്ഷേ അത്

ഒരിക്കലും ഹാസ്യവിഷയമാകയില്ല. ചില ജന്തുക്കളുടെ (ദൃഷ്ടാന്തമായി കുരങ്ങുകളുടെ) ചേഷ്ടകൾ നമ്മെ ചിരിപ്പിക്കുന്നുണ്ടെങ്കിൽ അത് അവയ്ക്ക് മനുഷ്യരുടെ ചേഷ്ടകളോടുള്ള സാദൃശ്യംകൊണ്ടാണ്. മാനുഷികമായ എന്തെങ്കിലും ഒന്നായിരിക്കും ഹാസ്യത്തിന്റെ ആസ്പദം. രണ്ടാമതായി ബെർഗ്സൺ സമർത്ഥിക്കുന്നത്. മനുഷ്യജീവിതം അതിന്റെ ചലനാത്മകതയിൽനിന്നകന്നുപോകുകയും ഒരു യന്ത്രത്തോട് സാദൃശ്യം വഹിക്കാൻ തുടങ്ങുകയും ചെയ്യുമ്പോഴാണ് ഹാസ്യമുളവാകുന്നതെന്നാണ്. ചലനാത്മകവും യാന്ത്രികവുമായ അംശങ്ങൾ കടന്നുകൂടുമ്പോൾ ഹാസ്യവിഷയകമായ സന്ദർഭങ്ങളുണ്ടാകുന്നു. കാലദേശാവസ്ഥകൾക്കനുസൃതമായി മനസ്സിന്റെയും ശരീരത്തിന്റെയും വ്യാപാരങ്ങളെ നയിക്കുവാൻ കഴിയുന്ന ഒരാൾ ഒരിക്കലും ഉപഹാസ്യനായി ഭവിക്കുന്നില്ല. ഒരു തടിയൻ മറിഞ്ഞു വീണാൽ നാം ചിരിക്കും. അതിനു രണ്ടുവിധത്തിലുള്ള യാന്ത്രികത്വമാണു കാരണം. ഒന്നാമത്; അമിതമായ തടിതന്നെ, ശരീരത്തിന്റെ ലാഘവത്തിനു കോട്ടംവരുത്തി അതിനെ യാന്ത്രികമാക്കിയതിന്റെ ഫലമാണ്. രണ്ടാമതായി, അയാൾ മാർഗ്ഗത്തിനനുസരിച്ചു തന്റെ ഗതിയെ നയിച്ചിരുന്നുവെങ്കിൽ വീഴുകയില്ലായിരുന്നു. അങ്ങനെ നയിക്കാൻ സാധിക്കാതെ വന്നത്, അയാളുടെ സഞ്ചാരക്രമത്തിലുള്ള അശ്രദ്ധ, അതായത് അയാളുടെ ശരീരവ്യാപാരത്തിന്റെ യാന്ത്രികത്വംകൊണ്ടാണ്. ജീവിതത്തിൽ വച്ചുകെട്ടുന്ന ഈ യാന്ത്രികത്വത്തിന്റെ ബഹുമുഖമായ പ്രകടനങ്ങളിൽ നിന്നാണ് ഹാസ്യം ഉദ്ഭവിക്കുന്നത്. മുഖത്ത് ഒരു മാംസഖണ്ഡം ഉരുട്ടി വച്ചതുപോലെയാണ് ഒരാളുടെ മൂക്ക് എങ്കിൽ, അത് അയാളുടെ കുറ്റമല്ല; ശരിതന്നെ. പക്ഷെ പ്രകൃതിതന്നെ ഏതോ ഓർമ്മപ്പിശകുകൊണ്ടെന്നപോലെ അയാളുടെ മുഖഭാവത്തിന്റെ ചൈതന്യത്തെ കെടുത്തുന്ന ഒരു വൈരൂപ്യം കെട്ടിവച്ച് ആ അവയവത്തെ സംബന്ധിച്ചിടത്തോളം അയാളെ യന്ത്രസമാനനാക്കുകയാണ് ചെയ്തിട്ടുള്ളത്. മനുഷ്യന്റെ ഉപകരണമായ ഭാഷയിലും ഈ യാന്ത്രികത്വം കടന്നുകൂടാവുന്നതാണ്. മേൽകാണിച്ച ദൃഷ്ടാന്തത്തിൽ 'അതെ', 'ഞാൻ പറയുന്നു' എന്നും മറ്റും ആവർത്തിക്കുന്ന പ്രസംഗകൻ ഏതോ യന്ത്രത്താൽ നയിക്കപ്പെടുന്ന ഒരു മനുഷ്യപ്പാവയായിത്തീരുകയാണ് ചെയ്യുന്നത്. അയാളുടെ ഭാഷ സജീവമായ ആശയത്തോടൊപ്പം സജീവമാകുന്നതിനു പകരം നിർജ്ജീവവും നിരർത്ഥകവുമായ സാങ്കേതിക ശബ്ദങ്ങൾകൊണ്ട് സ്ഥൂലമായിത്തീരുന്നതു നിമിത്തമാണ് അതു ഹാസ്യത്തിനു വിഷയമാകുന്നത്. ഇങ്ങനെ ഹാസ്യവിഷയകമായ

ഏതു ദൃഷ്ടാന്തം നോക്കിയാലും അതിൽ യാന്ത്രികമായ ഒരംശം കണ്ടെത്താതിരിക്കയില്ല. മൂന്നാമതായി ബെർഗ്സൺ സിദ്ധാന്തിക്കുന്നത്, ഹാസ്യത്തിൻെറ ഉദ്ഭവസ്ഥാനം ഹൃദയമല്ലെന്നും നേരേമറിച്ച് തലച്ചോറുമാത്രമാണെന്നുമത്രെ. വികാരം ഹാസ്യത്തിൻെറ ശത്രുവാണ്. അനുകമ്പ മുതലായ ആർദ്രവികാരങ്ങൾ തൽക്കാലത്തേക്കെങ്കിലും മാറ്റിവച്ചെങ്കിൽ മാത്രമേ ഹാസ്യത്തിന് പ്രത്യക്ഷപ്പെടാൻ അവസരമുണ്ടാകയുള്ളൂ. വികാരമുള്ള ഒരാളുടെ ദൃഷ്ടിയിൽ ജീവിതം ഒരു ശോകപര്യവസായിയായ നാടകമായും വിചാരശീലനായ ഒരാളുടെ ദൃഷ്ടിയിൽ അത് ഒരു പ്രഹസനമായും കാണപ്പെടുന്നു. നാം പരിഹസിക്കുന്ന ഒരാളോട് നമുക്ക് സ്നേഹമുണ്ടെന്നു വന്നേക്കാം. പക്ഷേ പരിഹസിക്കപ്പെടുന്ന ആൾ, സ്നേഹിക്കപ്പെടുന്ന ആൾ, ഇവർ രണ്ടും രണ്ടാണ്. പരിഹസിക്കുന്ന ആൾ, സ്നേഹിക്കുന്ന ആൾ. ഇവരും രണ്ടാണ്. നാം ഒരാളെ പരിഹസിക്കുന്നത് നമ്മുടെ സാമുദായിക ബോധംകൊണ്ടാണ്. നാം അയാളെ സ്നേഹിക്കുന്നതാകട്ടെ, നമ്മുടെ വ്യക്തിപരമായ ബോധം കൊണ്ടാണ്. ഓരോ മനുഷ്യനും ജീവിതത്തിൻെറ പ്രതിനിധിയായിരിക്കെ ആരെങ്കിലും ജീവിതത്തോട്, നേരേ വിരുദ്ധമായ യാന്ത്രികത്വത്തിനു വിധേയനാവുകയാണെങ്കിൽ സമുദായം പരിഹാസമുപയോഗിച്ച് അയാളുടെ മേൽ പ്രതികാരം ചെയ്യുന്നു. ഈ സമുദായം ഏറക്കുറെ പരിമിതമായിരിക്കും. ഒരു വർഗ്ഗത്തിനു ന്യായമായി തോന്നുന്നത് മറ്റൊരു വർഗ്ഗത്തിൻെറ ദൃഷ്ടിയിൽ ഹാസ്യവിഷയമായേക്കാം. എന്നാലും ഹാസ്യം വ്യക്തിപരമായ ഒരു വ്യാപാരമല്ലെന്നും, മറിച്ച് അത് ഏതെങ്കിലുമൊരു സമൂഹത്തിൻെറ പ്രതികാരപ്രചോദിതമായ ഒരു പ്രത്യാഘാതമാണെന്നും ബെർഗ്സൺ സമർത്ഥിക്കുന്നു. ഹാസ്യത്തിൻെറ നാനാവഴികളെ കുറിച്ചാലോചിക്കുമ്പോൾ ഇത്ര സൂക്ഷ്മവും അതേസമയംതന്നെ വിപുലവും ആയ നിർവചനം മറ്റു യാതൊരു ചിന്തകൻെറ ബുദ്ധിയിൽനിന്നും പുറപ്പെട്ടിട്ടില്ലെന്നു തോന്നുന്നു.

സാഹിത്യവിചാരം] [എം. പി. പോൾ

അഭ്യാസം

1. ഹാസ്യത്തിൻെറ നിദാനത്തെപ്പറ്റിയുള്ള വിവിധാഭിപ്രായങ്ങളിൽ ഏതാണ് നിങ്ങൾക്ക് കൂടുതൽ സമഞ്ജസമായി തോന്നുന്നത്? എന്തുകൊണ്ട്?
2. ഹാസ്യത്തിൻെറ ഉത്പത്തിക്കു കാരണങ്ങളായി പറയുന്ന അവസ്ഥാവിശേഷണങ്ങൾക്ക് ഉദാഹരണങ്ങൾ ഈ പുസ്തകത്തിലെ നർമ്മപ്രധാനങ്ങളായ പാഠങ്ങളിൽനിന്നു കണ്ടുപിടിക്കുക.

പാഠം 13

# വിന്ധ്യ ഹിമാലയങ്ങൾക്കിടയിൽ

[ജോസഫ് മുണ്ടശ്ശേരി (1901–1977)—തൃശ്ശൂർ സെൻറ് തോമസ് കോളേജിലെ ഒരു അധ്യാപകനായി ഔദ്യോഗികജീവിതം ആരംഭിച്ചു. കൊച്ചിൻ സർവ്വകലാശാലാ വൈസ്ചാൻസലർ പദവിയിൽ ആണ് അദ്ദേഹം ഒടുവിൽ സേവനം അനുഷ്ഠിച്ചത്. രാഷ്ട്രീയരംഗത്തു പ്രവർത്തിച്ചിരുന്നകാലത്ത് കേരളത്തിലെ വിദ്യാഭ്യാസമന്ത്രിയായി കുറെക്കാലം പ്രവർത്തിച്ചു. സാഹിത്യ വിമർശനം സംബന്ധിച്ച് എഴുതിയിട്ടുള്ള കാവ്യപീഠിക, അന്തരീക്ഷം, മാറ്റൊലി, മനുഷ്യകഥാനുഗായികൾ, മാനദണ്ഡം, രാജരാജൻെറ മാറ്റൊലി, നാടകാന്തം കവിത്വം, കുമാരനാശാൻെറ കവിത—ഒരു പഠനം, വള്ളത്തോൾ കവിത—ഒരു പഠനം, വായനശാലയിൽ എന്നീ കൃതികളും പ്രൊഫസർ, കൊന്തയിൽ നിന്ന് കുരിശിലേക്ക്, പാറപ്പുറത്തു വിതച്ച വിത്ത് എന്നീ നോവലുകളും, കൊഴിഞ്ഞ ഇലകൾ എന്ന ആത്മകഥയുമാണ് പ്രധാന കൃതികൾ. മുണ്ടശ്ശേരിയുടെ ''ഒറ്റനോട്ടത്തിൽ'' എന്ന ഗ്രന്ഥത്തിലുള്ള ഒരുപന്യാസമാണ് 'വിന്ധ്യഹിമാലയങ്ങൾക്കിടയിൽ'.]

ആ യാത്രയിൽവച്ച് ഒരു കാര്യം ബോധ്യമായി—ഇംഗ്ലീഷ് സാഹിത്യത്തിൻെറ പൊരുളറിയാൻ ഇംഗ്ലണ്ടിൽ പോകണമെങ്കിൽ ഇന്ത്യൻ സംസ്കാരത്തിൻെറ വൈചിത്ര്യങ്ങളോരോന്നും യഥായഥം അവധാരണംചെയ്യാൻ ഇന്ത്യയിലങ്ങോളമിങ്ങോളം—വിശേഷിച്ച് വിന്ധ്യഹിമാലയങ്ങൾക്കിടയിൽ ഒന്നു നടന്നുനോക്കുക തന്നെവേണം. ആർക്കായാലും കാര്യങ്ങൾ ഏട്ടിൽകാണുന്നതിലുമധികം സുഗ്രഹമായിത്തീരും, നിശ്ചയം. ഏട്ടിൽ യാതൊന്നും കാണാത്തവരായാലോ? ആ, ശരി, അവരേക്കുറിച്ചോർക്കായ്കയില്ല. ഇന്ത്യയുടെ ഒരറ്റത്തുനിന്നു മറ്റേ അറ്റത്തോളം പാഴ്സൽ പോലെ പോയിവരുന്നവരുണ്ട്. പ്രത്യേകിച്ചിക്കാലത്ത് ഞാനുദ്ദേശിക്കുന്നത് ഇറങ്ങിയാൽ കയറുന്നതുവരെ കണ്ണുമിഴിച്ചു നോക്കാനും കാണുന്നതൊക്കെ കരൾകുളിർമയോടെ ഗ്രഹിക്കാനും കൗതുകമുള്ള യാത്രക്കാരെമാത്രം. അമ്മാതിരി നോട്ടക്കാരിൽനിന്ന് ഒരു ഹിലയർബെല്ലക്കോ, സോമർസെറ്റ് മോമോ, റ്റി. ഇ. ലാറൻസോ മലയാളത്തിൽ ഉണ്ടായെങ്കിൽ!

ഈ രാജ്യത്തിൻെറ വടക്കേ അറ്റത്തു നമ്മുടെ 'നൂലാമാല'കളിൽനിന്നെല്ലാം പിൻവാങ്ങി ഉയർന്നുയർന്നങ്ങനെപോയി മേഘവീഥിയെയും പിന്നിട്ട് മാനസസരസ്സിലെ ഹംസങ്ങളുമായി ബ്രഹ്മാണ്ഡതത്ത്വങ്ങളെക്കുറിച്ചാലോചിച്ചങ്ങനെ നില്ക്കുന്ന ഹിമവാനെക്കാണുമ്പോൾ ഇന്ത്യയുടെ അധ്യാത്മസമ്പത്താകെ ഒരിടത്തു കൂമ്പാരംകൂട്ടിയതുപോലെതോന്നും. അവിടെചെന്നാൽ മതിയാകും കുമാരസംഭവത്തിൻെറയും മറ്റും വ്യംഗ്യചമല്ക്കാരാതിശയം ആസ്വാദ്യമായിത്തീരാൻ. പൗരാണിക

കവിയുടെ ഭാവനയിൽ ഹിമാലയം—ഭയാനകമായ ആ പർവത പംക്തി—ആദിദ്രാവിഡസംസ്കാരത്തിൽ 'ആൻ' (ഈശ്വരൻ) ആയിരുന്ന ശിവന്റെ സമാധിപദമായതിൽ എന്തൊരൗചിത്യം! ഹിമാലയശൃംഗത്തിൽ ഒരു വെള്ളിപ്പൊട്ടെന്നകണക്കുദിച്ചുയരുന്ന പൂന്തിങ്കളിനെയും അതിന്റെ മഞ്ജുളമയൂഖങ്ങൾ തട്ടി ഓളം തുള്ളിക്കുത്തിമറിഞ്ഞൊഴുകിപ്പോകുന്ന ഭാഗീരഥിയെയും ശിവ ശീർഷത്തിന്നലങ്കാരങ്ങളാക്കിയതോ? പറയാനില്ല. എല്ലാം ആ പ്രാചീന കവികല്പനയിൽ ചേരേണ്ടവിധം ചേർന്നവതന്നെ. പോരെങ്കിൽ അതാ ഒരു പാർവ്വതീകല്പന കൂടി ഭൂതധാത്രി യാവുകയാൽ ആദിദ്രാവിഡർ എല്ലാവരുടെയും അമ്മയായെണ്ണി (മാ. അമാ) വലിയൊരു ദേവതയാക്കി പൂജിച്ച ഭൂമിയെ മാമല യുടെ അരുമത്തയ്യലാക്കി കല്പിച്ചതു നന്നായിട്ടുണ്ട്, പിന്നാലെ പാർവ്വതീപരമേശ്വരന്മാർ തമ്മിലൊരു വിവാഹം— ജഗല്പ്പിതാക്കൾ തമ്മിൽ. അതിൽ ഒരു സന്താനം സുബ്ര ഹ്മണ്യൻ. ഈ വിവാഹകഥയും ആര്യപൂർവ്വന്മാരിൽനിന്ന് ആഗതമാണ്. എല്ലാറ്റിനും ആര്യന്മാർ പേരും പരിസരവും കൊണ്ട് ഒരു നൂതനത വരുത്തിയെന്നേയുള്ളൂ. ആ പൊളിച്ചെ ഴുതിയ വിവാഹംകൊണ്ട് ഇന്ത്യയിലെ ആര്യദ്രാവിഡ സങ്കരമല്ലേ ഉദ്ദിഷ്ടം? ആണെങ്കിൽ അങ്ങനെ. ഏതായാലും ആ പഴങ്കഥ യിൽനിന്ന് പരാർത്ഥ്യമായൊരു കാവ്യം സംസ്കൃതത്തിൽ പൊട്ടിവിരിഞ്ഞു—കുമാരസംഭവം. അതിന്റെ യശഃപടഹങ്ങ ളായ ഒന്നും മൂന്നും അഞ്ചും സർഗ്ഗങ്ങൾ ഹിമാലയത്തിൽ ഇന്നുംകാണാം. ''അസ്ത്യുത്തരസ്യാം ദിശിദേവതാത്മാ''എന്നു തൊട്ടു പർവ്വതവർണ്ണനപരങ്ങളായ പതിനേഴു ശ്ലോകങ്ങളിലും തനി 'റിയലിസം' തന്നെ. അതൈലപൂരങ്ങളായ ദീപങ്ങളെ പ്പോലെ ഇരുട്ടിൽ ശോഭിക്കുന്ന ആ ഓഷധിവിശേഷങ്ങൾകൂടി അന്നത്തെപ്പോലെ ഇന്നും അവിടെയുണ്ട്. മൂന്നാംസർഗ്ഗത്തിൽ വസന്തഭൂഷിതമായ ഹൈമവത വനത്തിന്റെ ഒരുഭാഗത്തുനിന്നു സർവാംഗമോഹിനിയായ പാർവതി വനദേവതമാരാൽ അനുപ്ര യാതയായി പുഷ്പങ്ങളുമേന്തി ''സഞ്ചാരിണീ പല്ലവിനീല തേവ'' മന്ദം മന്ദം കൈലാസത്തിലേക്കു ഗമിക്കുന്നതും, ആ ഹിമ ധവളിതമായ ആസ്ഥാനത്തിൽ സമാധിഗതനായി ശിവനങ്ങനെ ഇരിക്കുന്നതും അവർക്കിടയിൽ ഒരു കോണിലൊളിഞ്ഞു മദനൻ വില്ലുകുലച്ചുന്നം നോക്കി നില്ക്കുന്നതും പെട്ടെന്നു ഗൗരവ ക്ഷതി വന്നതായറിയുമ്പോഴേക്കും ശിവന്റെ കണ്ണിൽനിന്നും കോപം അഗ്നിയായി ചൊരിയുന്നതുമൊക്കെ ഹിമാലയത്തിൽ കയറുമ്പോൾ പ്രത്യക്ഷാനുഭ വമാണ്! ലതകളും പൂക്കളും നികുഞ്ജങ്ങളും ദേവതാരുമരങ്ങളും ഇടതിങ്ങി ഒന്നിനുമേൽ

മറ്റൊന്നായി തൊട്ടു തൊട്ടു കിടക്കുന്ന കുന്നുകളുടെ അങ്ങേ അറ്റത്തു മഞ്ഞണിമാമലയിൽ അസ്തമയാർക്കൻെറ അരുണ മരീചികാം കുത്തുമ്പോാം ആ മൂന്നാം സർഗ്ഗത്തിലെ ചിത്രം ആരുടെമുമ്പിലുദിക്കുകയില്ല ! അഞ്ചാം സർഗ്ഗത്തിൽ വർണ്ണിത മായ ഗൗരീശിഖരത്തിലെ തപോരംഗം ഹിമാലയത്തിലെവിടെയും കാണാം. ഉയർന്ന കുന്നുകാംക്കിടയിൽ ഹിംസ്രജന്തുക്കളുടെ ബാധകളേൽക്കാതെ അടങ്ങിയൊതുങ്ങി ജീവിക്കാനുതകുന്ന തരുകദംബങ്ങളായ കുടിയിരുപ്പുകാം എത്രയാണെന്നോ അവിടെ ! ഇന്നും വേണമെങ്കിൽ അവിടങ്ങളിൽ നിർബാധം തപസ്സിനു കൂടാം.

കാളിദാസകൃതിയുടെ സത്തു പിഴിഞ്ഞുണ്ടാക്കിയതാണ് കുമാരനാശാൻെറ നളിനി. ആര്യദ്രാവിഡബന്ധത്തോടു ചുറ്റി പ്പിണഞ്ഞു കിടക്കുന്ന പുരാണത്തിൽനിന്നു നായികാനായകന് മാരുടെ കാമനിവർത്തിതമായ പ്രണയത്തെ മോചിപ്പിച്ചു സാത്വി കതയുടെ പരമകോടിയോളം എത്തിക്കുക എന്നതായിരുന്നു ആശാൻെറ ഉന്നം. അപ്പോഴും ആ പ്രകൃതിസുന്ദരമായ ഹൈമ വതഭൂവിൽനിന്ന് നായികാനായകന്മാരെ കൃത്രിമതകളുടെ നൃത്തക്കളമായ നഗരത്തിലേക്കിറക്കാനിഷ്ടപ്പെട്ടില്ല. ആ പശ്ചാത്തലവും ആ ഭ്രപമവും—രണ്ടും ഒന്നിച്ചിരിക്കണമെന്ന് അദ്ദേഹത്തിനറിയാം.

* * *

സിംലയിലെത്തുമ്പോാം ആ പർവതശിഖരത്തിൽ മധ്യ യൂറോപ്പിനെ പറിച്ചുനട്ടതുപോലെ തോന്നും. എല്ലാംകൊണ്ടും ഒരു സ്വിസ്നഗരം തന്നെ. കുന്നിനുമേൽകുന്ന്; ഓരോന്നി ൻെറയും നെറുകയിൽ ഓരോ തട്ട്; അങ്ങനെ പല തട്ടുകളായി പൊങ്ങിപ്പോയിരിക്കുകയാണ് ആ നഗരം. തലയ്ക്കൽ വൈസ്രോയി മന്ദിരം; കടയ്ക്കൽ ഏഴക്കുടിലുകാം. തീവണ്ടി പോയി നിൽക്കുന്നത് അടിയിലൊരു തട്ടിൽ. അവിടെനിന്ന് മേൽപോട്ട് കയറാൻ ദ്രുതവാഹനങ്ങളൊന്നും ഉപയോഗിച്ചു കൂടാ. പാവങ്ങാം—കഴുതകളെപ്പോലെ ചുമടുമെടുത്ത് നടക്കാൻമാത്രം പഠിച്ച പാവങ്ങാം—അവർ വലിച്ചുകയറ്റും സകലവും—മനുഷ്യരെയും. കുതിരസവാരി വശമാണോ, ശരി, ജവഹരിലാലിനെപ്പോലെ മനുഷ്യരുടെ ശാപമേൽക്കാതെ കയറിപ്പോകാം. മേലോട്ടുമേലോട്ടു കയറുന്തോറും സായിപ്പിൻെറ ലോകമായി. എല്ലാം അയാളുടെ മോഡലിൽത്തന്നെ. അവിടെ

ബ്രിട്ടീഷ് മേൽക്കോയ്മ ഷാജഹാൻ മയൂരസിംഹാസനത്തി ലെന്നപോലെ അകുതോഭയം വാഴ്ചകൊള്ളുകയാണ്.

*　　*　　*　　*

ഹിമാലയത്തിൽ നിന്നിറങ്ങിയാൽ ശാഖോപശാഖകളോടു കൂടിയ നദികളും അവ പർവതശിഖരങ്ങളിൽനിന്ന് വാരിവലി ച്ചെത്തിയ കല്ലും മണ്ണുംകൊണ്ട് തൂർന്ന് നിരപ്പായിത്തീർന്ന വളക്കൂറേറിയ ഭൂഭാഗങ്ങളുമാണ്. അവിടങ്ങളിൽവച്ച് ക്രിസ്ത ബ്ദാൽപൂർവവും പരവുമായി ആര്യദ്രാവിഡർ തമ്മിൽനടന്ന മഹാസമരങ്ങളുടെ ഝണഝണനാദം, രാമായണവും മഹാഭാര തവും ഇന്ത്യൻ സംസ്കാരത്തിൻെറ ചെപ്പേടുകളെന്ന നിലയ്ക്കു പരിശോധിച്ചിട്ടുള്ളവരുടെ ചെവികളിൽ ഇന്നും പ്രതിധ്വനി ക്കാൻ പാടുണ്ട്. ഗംഗാതീരത്തിൽനിന്ന് കിഴക്കോട്ടുനീങ്ങി ബംഗാളിലേക്കു കടന്നാൽ കാണുന്നവർ ഒരുവക. ഗംഗയ്ക്കരിക ത്തായാൽ ആളുകൾക്കു ബ്രാഹ്മണ്യം കൂടി. അവിടെനിന്ന് സൈന്ധവദേശത്തോളം ചെന്നാൽ മിശ്രമേ മിശ്രം. അവിടെക്കാ ണുന്ന വെങ്കലകൂട്ടുകളിൽ എന്തൊക്കെ ചേർന്നിട്ടുണ്ടോ ആവോ? എങ്ങനെയായാലും ക്ഷത്രിയവൈശ്യധർമ്മങ്ങൾക്കാണ് ആ ഭാഗങ്ങളിൽ പ്രാധാന്യം.

ആര്യന്മാർക്കും മുമ്പ് ഉത്തരഭാരതത്തിൽ സംസ്കാര സമ്പന്നരായൊരു വർഗ്ഗക്കാരുണ്ടായിരുന്നുവെന്നും അവർ ദ്രാവിഡരായിരുന്നുവെന്നും ഇപ്പോൾ വിദ്വൽസമ്മതമായിട്ടു ണ്ടല്ലോ. സംസ്കാരവികാസവിഷയകമായി ഉപര്യുപരി ഗവേ ഷണങ്ങൾ നടത്തിയ ചില പണ്ഡിതവര്യന്മാരുടെ അഭിപ്രായ ത്തിൽ ആ ദ്രാവിഡർ—മേൽപ്പറഞ്ഞ നദികളുടെ തീരങ്ങളി ലൊക്കെ നഗരങ്ങൾ കെട്ടി രാഷ്ട്രങ്ങൾ സ്ഥാപിച്ച ദ്രാവിഡർ —രണ്ടു മഹാഗണങ്ങൾ സമ്മേളിച്ചുണ്ടായവരാണ് മരുമക്കത്താ യികളും മക്കത്തായികളും. മരുമക്കത്തായികൾ ഗംഗയ്ക്കു കിഴക്കായിരുന്നുവത്രേ ആദ്യം. പിന്നീടവർ പടിഞ്ഞാറൻഭാഗ ത്തിലേക്കു നീങ്ങി മക്കത്തായികളുമായി കൂടി. ആ ഒഴുക്കിൽ കുറെ കിഴക്കൻ ദ്രാവിഡർ കലർപ്പിനിടയാകാതെ കടൽത്തീര ങ്ങളിലൂടെ തെക്കോട്ടു കടന്നിരിക്കാമെന്നൊരു മതമുണ്ട്. ആ സ്ഥിതിക്കു ബംഗാളികളും മലയാളികളും തമ്മിൽ കൂടുതൽ സാരൂപ്യമുണ്ടാകാൻ പാടില്ലേ? ബംഗാൾ ദ്രാവിഡർ മക്കത്തായി കളായ ആര്യന്മാരുമായിണങ്ങി മേല്ക്കുമേൽ പരിഷ്കാരം പ്രാപിച്ചു കഴിഞ്ഞു. മലയാളികളിൽ മരുമക്കത്തായികൾ പരിഷ്കാരത്തിൻെറ മറുതല കണ്ടിട്ടും തായ്‌വഴിവിട്ടു തന്തവഴി പിടിച്ചു കഴിഞ്ഞിട്ടില്ല. ദ്രാവിഡരിൽ മക്കത്തായികളും തെക്കൻ

ഭാഗങ്ങളിൽ കുടിയേറിയിരിക്കാം. ഇരുകൂട്ടരുടെയും പിന്നാലെ ആര്യന്മാരും. അതിനാൽ ഇരുതായങ്ങളും ഇടമറിഞ്ഞങ്ങനെ കിടക്കുകയാണ് നമ്മുടെ നാട്ടിൽ.

ഇന്ത്യ ഒരു വലിയ ദ്രാവിഡപ്പരപ്പായിരുന്ന യുഗത്തിൽ ഭാഷയുമൊന്നായിരുന്നുവെന്നാണ് അധുനാതനന്മാരുടെ നിഗമനം. മൂലദ്രാവിഡഭാഷതന്നെ അങ്ങനെയെങ്കിൽ ഗംഗയ്ക്കു കിഴക്കുവടക്കായി നേപാളസമീപത്തിൽ കാണുന്ന 'ന്യൂയർ' ദ്രാവിഡരും കേരളത്തിലെ നായന്മാരും ഏകവർഗ്ഗീയരായിരിക്കാമെന്ന് കനകസഭൻ അഭിപ്രായപ്പെട്ടതു ശരിയായിക്കൂടെ? നാഗാരാധന ഇരുകൂട്ടർക്കുമുണ്ട്. പേർതന്നെ ഒന്ന്. ദേശകാല പ്രക്ഷേപത്താൽ ഉച്ചാരണമൊന്ന് ഭേദപ്പെട്ടു—അത്രയല്ലേയുള്ളൂ?

നമ്മുടെ കാര്യത്തിലേക്കു തിരിഞ്ഞപ്പോഠം അല്പം അതിവിസ്താരമായിപ്പോയി. വീണ്ടും വടക്കോട്ടു പോകുകതന്നെ, ഗംഗാതീരത്തിൽ ആധിപത്യമുറപ്പിച്ച ആര്യന്മാർ ഇതരദേശീയരെക്കാളധികം ബ്രാഹ്മണ്യം പുലർത്തിയതായി തോന്നുന്നു. അവിടെനിന്നാണല്ലോ രാമായണത്തിൻെറ പുറപ്പാട്. തദ്ദേശീയാര്യൻമാർ വിന്ധ്യൻെറ കിഴക്കേപ്പഴുതിൽക്കൂടി ദക്ഷിണഭാരതത്തിലേക്കു കുതിച്ചു തമിഴകത്തൂടെ ലങ്കവരേക്കെത്തിയതിൻെറ തെളിവാണല്ലോ രാമായണം. രാമായണകഥയെ മുൻനിർത്തി എത്രയെത്ര ഉൽകൃഷ്ടകൃതികഠം സംസ്കൃത സാഹിത്യത്തിൽ തലപൊക്കി! അവയെല്ലാം ഗംഗേയാര്യൻമാരുടെ വൈജയന്തികഠംതന്നെ. അവരുടെ ബ്രാഹ്മണ്യത്തോടായിരുന്നല്ലോ ബൗദ്ധൻമാരുടേയും ഒടുവിൽ മഹമ്മദീയരുടേയും കയ്യേറ്റം. മഹാഭാരതതരംഗങ്ങളാകട്ടേ — ക്ഷാത്രത്തിൻെറ കളരികളാണ്. ആദ്യം ആര്യന്മാരും ദ്രാവിഡരും തമ്മിൽ പടവെട്ട്. പിന്നെ ആര്യദ്രാവിഡരിൽ പല പല ഗണക്കാർ തമ്മിൽ; ഇടയ്ക്കിടയ്ക്ക് സൈന്ധവദേശത്തൂടെ പ്രവഹിച്ച വൈദേശികരായിട്ടും. ഒടുവിൽ എല്ലാം കലങ്ങിക്കൂടി. അങ്ങനെ ഒരവിയൽ സംസ്കാരമാണ് മഹാഭാരതത്തിൽ കാണുന്നതെന്നു പറയാം.

ഇന്ത്യൻ ജനതയെ ആയാലും കേരളീയ ജനതയെ ആയാലും ഏകീകരിക്കുവാനുദ്ദേശിക്കുന്നവർ ഇപ്പറഞ്ഞ പശ്ചാദ്ഭൂമിയും അതിൽനടന്ന ചിത്രരചനാകോലാഹലവും അനുസ്മരിച്ചേ മതിയാവൂ. അപ്പോഠം ഒരു ജനസമുദായത്തിനോ ഒരു സംസ്കാരത്തിനോ നമ്മുടെ നാട്ടിൽ വിശേഷിച്ചു നിലകിട്ടണമെന്നും വാദിക്കുകയില്ല. രാഷ്ട്രഘടകങ്ങളശേഷം സമശീർഷങ്ങളെന്നൊരു ധാരണ എല്ലാവർക്കും ഉണ്ടാവുകയും ചെയ്യും.

*　　　　*　　　　*

ആര്യദ്രാവിഡ സംഘട്ടനങ്ങൾ കഴിഞ്ഞു മധ്യയുഗങ്ങളിലെ ത്തുമ്പോൾ അതാ മറ്റൊരു സംസ്കാരകലാപം—ഇസ്ലാമിക സംസ്കാരത്തിന്റെ ഇരച്ചുകയറലിലുണ്ടായ കലാപംതന്നെ. ആ വേലിയേറ്റത്തിന്റെ അടയാളങ്ങൾ ഇന്നും കാണാം—ആഗ്ര മുതൽ ദില്ലിവരെയും അതിനപ്പുറവും. ശ്ലക്ഷ്ണശിലാവിനിബദ്ധങ്ങളായ എത്രയെത്ര കലാശില്പങ്ങൾ കാലത്തിന്റെ കരിതേപ്പിനെ കൂട്ടാക്കാതെ ഉത്കന്ധരങ്ങളായങ്ങനെ നിലകൊള്ളുന്നു. ആ 'റെഡ് ഫോർട്ടി'ലൊന്നു കയറൂ—അധിരാജവാഴ്ചയെ എന്നേക്കുമായി രൂപപ്പെടുത്തിനിറുത്താൻ സുകുമാരകലകൾ എങ്ങനെയെല്ലാം ഉപകരിച്ചിരിക്കുന്നു! രണ്ടറ്റത്തും കൊട്ടാരക്കെട്ടുകൾ; അവയെ തമ്മിലിണക്കുന്ന കമനീയമായൊരു ഹാൾ, അങ്ങനെ കിടക്കുന്നു ഒരു ഫർലോങ്ങിൽപ്പരം നീളത്തിൽ; ഇരുഭാഗത്തും നിന്നെത്തി ആശ്ലേഷിക്കുന്നതു രാജസദസ്സിന്റെ മഹാമണ്ഡപത്തിൽ. ഹാളിൽ നേർമധ്യത്തിൽ നിലത്തിന്നടിയിലൂടെ യമുനാജലം ഒരു കൊച്ചരുവിയായി ഒഴുകിക്കൊണ്ടിരിക്കുകയാണ്. മീതെപ്പടുത്തെത്തിച്ചിട്ടുള്ള സ്ഫടികഫലകത്തിലൂടെ ആ ജലം കൊച്ചലകളിട്ടു മറിഞ്ഞുപോകുന്നതു കാണാം. നിലവും ഭിത്തികളുമെല്ലാം ശ്ലക്ഷ്ണശിലാമയങ്ങൾ; ചിത്രവേലകൾ—അഹോ! യഥാർത്ഥത്തിൽ വർണ്ണനാതീതങ്ങൾ തന്നെ. ബ്രിട്ടീഷ് സാമ്രാജ്യത്തലവന്മാർ ആ കൊട്ടാരങ്ങളിലും ഹാളിലും മന്ത്രമണ്ഡപത്തിലും നിന്നത്യാർത്തിയോടെ അടർത്തിയെടുത്ത രത്നങ്ങളുടെയും പൊൻവെള്ളിക്കുമിളകളുടെയും കൊച്ചുകുഴികൾ നടന്നെണ്ണിനോക്കൂ—അസ്തമിച്ചുപോയ മുഗളൈശ്വര്യം അപ്പോളേതാണ്ടൂഹിക്കാം. ഈ അരക്ഷിതാവസ്ഥയിലും അവയുടെ ആ കൂസലില്ലാത്ത നില കാണുമ്പോൾ തങ്ങളുടെ പൊയ്പോയ സുവർണ്ണദശ അടുത്തെങ്ങാനും തിരിച്ചുകിട്ടുമെന്ന് അവ ദൃഢമായി വിശ്വസിക്കുംപോലെ തോന്നും. എന്തായാലും അവ മിശ്രണത്താൽ മെച്ചം നേടിപ്പോന്ന ഭാരതീയ സംസ്കാരത്തിന്റെ വളർച്ചയിൽ ഒരു പ്രധാനദശയെ പ്രഘോഷണം ചെയ്യുന്നുണ്ടെന്നു സമ്മതിച്ചേ തീരൂ. ആഗ്രയിൽ പോവൂ, ആ യമുനാജലപ്പരപ്പിൽ രാവും പകലും ആത്മാർപ്പണം ചെയ്തു വിളങ്ങുന്ന താജ്മഹാൾ കാണുമ്പോൾ ആർ അതോർക്കയില്ല ?

* * * *

ദില്ലിപ്പരിസരങ്ങളിൽനിന്നു തിരിയുമ്പോൾ വീണ്ടും സാഹിത്യം കൂടെക്കയറി ഓരോന്നും ചൂണ്ടിക്കാണിക്കുന്നു. മട്ര (Muttra) അഥവാ ഉത്തരമഥുര—ആ സ്റ്റേഷനിൽ

ഒരു വിശേഷം—കാപ്പിയല്ല, പാലാണവിടെ സുലഭം. ഭാഗവതത്തിൽ കീർത്തിതമായ ആ ഗോപപ്പരിഷയുടെ നാട്ടിൽ പാലിനുണ്ടോ ക്ഷാമം ?

*　　*　　*　　*

'പാലാഴിമങ്കതൻ പര്യായഭേദങ്ങൾ—
പോലെഴും ഗോപാലപ്പെൺകൊടിമാർ'

*　　*　　*　　*

'ത്വംഗൻമണിമയ കങ്കണക്വാണമാം
മംഗല്യസംഗീതം പൊങ്ങും വണ്ണം
നാക്കിനാൽ കുട്ടിയെ നക്കിമിനുക്കുന്ന
പൈക്കളെ സൈ്വരം . . . .'

കറക്കുന്നുണ്ടാകാം അവിടെ ഇന്നും.

ആ സ്റ്റേഷനിൽനിന്നു നാലുപാടുമൊന്നു കണ്ണോടിച്ചാൽ കാണാം, ബലഭദ്രൻ കലപ്പകൊണ്ടുഴുതുമറിച്ചു വിത്തിറക്കിയ വളക്കൂറുറ്റ നിലങ്ങൾ പരന്നുകിടക്കുന്നതായിട്ട്. അവിടെ പ്രഭാതംതൊട്ടു പ്രദോഷത്തോളം കൃഷിപ്പണിചെയ്തു കുടുകുടെ വിയർത്തൊലിച്ചു വീട്ടിൽ തിരിച്ചെത്തിയ ഹലായുധൻ 'അഭിമതരസവും' 'രേവതീലോചനാങ്ക'വുമായ ഹാലായൂഷം ആകണ്ഠം പാനംചെയ്തുല്ലസിച്ചത് കാളിദാസൻെറ കണ്ണാടിയിൽക്കൂടി കാണാൻ എന്തൊരു കൗതുകം !

ഇനി വിന്ധ്യനിലേക്ക്. സംസ്കൃതസാഹിത്യത്തിലെ ഏറ്റവും വിലപിടിച്ച രത്നങ്ങൾക്കിവിടമാണാകരം. കുമാരസംഭവവും രഘുവംശവുമൊഴിച്ച് കാളിദാസകൃതികളശേഷം വിന്ധ്യാവനങ്ങളോടു ബന്ധപ്പെട്ടവയാണ്. ആ കൊച്ചുകൊച്ചു കുന്നുകളും അവയുടെ തടങ്ങളിൽ ജനവിഹാരാർഹങ്ങളായിക്കിടക്കുന്ന രമ്യവനങ്ങളും തീരത്തിൽ ഉടനീളം കൺകുളിർപ്പിക്കുന്ന കേദാരങ്ങളെ നിർമ്മിച്ചുകൊണ്ടൊഴുകുന്ന നദികളും ഒക്കെക്കൂടി ആ മഹാകവിയെ കോൾമയിർക്കൊള്ളിച്ചിരിക്കണം. രാമഗിര്യാശ്രമത്തിൽ വിരഹവിധുരനായി വിശാലമായ ആകാശത്തിലേക്കു നോക്കിക്കൊണ്ടിരിക്കെ യദൃച്ഛയാ കാണുന്ന മേഘത്തെ സ്വാഗതം ചെയ്തു അതിനെക്കൊണ്ടു തൻെറ പ്രിയതമയ്ക്കു സന്ദേശമെത്തിക്കാനാശിക്കുന്ന യക്ഷനെ ആ പരിസരത്തിലാരും ഓർമ്മിച്ചുപോകും. സന്ദേശവാഹകനു മാർഗ്ഗം നിർദ്ദേശിക്കുന്നതിനിടയിൽ യക്ഷൻ ചെയ്യുന്ന ജനപദവർണ്ണനകളെ ആ പ്രദേശങ്ങളുമായി ഇടതട്ടിച്ചുനോക്കുമ്പോൾ യക്ഷൻ കാളിദാസൻ തന്നെയോ എന്നൊരു സന്ദേഹമുദിക്കാം. തന്മയീഭാവം അത്രയ്ക്കുണ്ട്.

ത്വയ്യായത്തം കൃഷിഫലമിതി ഭൂവിലാസാനഭിജ്ഞൈഃ
പ്രീതി സ്നിഗ്ദ്ധൈർജനപദവധൂലോചനൈഃപീയമാനഃ
സദ്യഃ സീരോൽകഷണസുരഭിക്ഷേത്രമാരുഹ്യമാലം
കിംചത് പശ്ചാത് വ്രജലഘുഗതിർ ഭൂയ ഏവോത്തരേണ.

എന്നതിന്റെ സ്വാരസ്യം, നദീതീരോപരി ഇന്നും കർഷകപ്പെണ്ണുങ്ങളുടെ ''കടാക്ഷശാസ്ത്രപ്പഠിപ്പു നേടാത്ത വിടർന്ന കണ്ണാൽ'' മുകരപ്പെട്ടുംകൊണ്ടു പ്രയാണംചെയ്യുന്ന മേഘങ്ങളെ കണ്ടാൽ മതി സമ്മതമാകാൻ.

'രേവാം ദ്രക്ഷ്യസ്യുപല വിഷമേ വിന്ധ്യപാദേ വിശീർണ്ണാം'

എന്നതിലടങ്ങിയ സ്വഭാവോക്തി എത്ര രസികൻ! ആ കൽക്കൂട്ടത്തിൽ വെള്ളം വീണു തകരൽ ഇപ്പോഴും പതിവാണ്. ഇങ്ങനെ മിക്ക ശ്ലോകങ്ങളുടെയും താദാത്മ്യം എടുത്തുവച്ചോണം കാണാം. വിന്ധ്യാതടങ്ങളിലെ സൗഭാഗ്യാതിശയത്തെ ഇത്ര മോഹനമായി വർണ്ണിച്ചു പദാൽപദം ശൃംഗാരത്തിന് ആലംബനവിഭാവമാക്കിയിട്ടുള്ള നായികാസൗന്ദര്യത്തിനുദ്ദീപകമാക്കിത്തീർത്ത പ്രതിഭയുടെ സന്നിധിയിൽ ദണ്ഡനമസ്കാരം തന്നെ ചെയ്യണം. പദാവലിയും ആശയങ്ങളും കെട്ടിപ്പുണർന്നങ്ങനെ പോകുന്ന ആ കാവ്യത്തിന്റെ മധുരിമ മലയാളത്തിൽ പകർന്നുകൊടുക്കാനാരെക്കൊണ്ടാവും?

നമ്മുടെ സാഹിത്യത്തിനുമുണ്ട് ആ പ്രദേശങ്ങളുമായൊരു ബന്ധം. കുമാരനാശാന്റെ ലീലയുടെ നാടു കാണണമെങ്കിൽ അവിടെപ്പോകണം. മധ്യത്തിൽക്കൂടി രേവാനദിയൊഴുകുന്ന ആ മനോജ്ഞവനങ്ങളിൽക്കൂടി മദനപരവശയായ നായിക ബഹുദൂരം സഖിയൊന്നിച്ചു ചുറ്റിനടന്നുവെന്നു സങ്കല്പിച്ചതിൽ ഒരു തരക്കേടും തോന്നുന്നില്ല. അതിനൊക്കെ പറ്റിയ ദിക്കാണ്. ആ 'കപോത ഹൂതഘോഷ'വും മറ്റും ഇന്നും അവിടെ കേൾക്കാം. വണ്ടിയിലിരുന്ന് 'ഇട്ടാർസി'ക്കരികേവച്ചു കേൾക്കാനിടയായ 'കുഹു കുഹു നിനാദം' ഇപ്പോഴുമോർക്കുന്നു. എന്നല്ല, ബാല്യത്തിൽ അച്ഛനുമൊന്നിച്ച് ഒട്ടകപ്പുറമേറി യാത്രയാരംഭിച്ച ലീലയെ അവിടെയെങ്ങോവച്ചു കണ്ടതായിത്തോന്നുകയും ചെയ്യുന്നു.

ഒറ്റനോട്ടത്തിൽ] [മുണ്ടശ്ശേരി

### അഭ്യാസം

1. കുമാരസംഭവകാരന്റെ കവിഭാവനയും ഹിമാലയപർവ്വത പ്രദേശവും തമ്മിലുള്ള ബന്ധത്തെ ആസ്പദമാക്കി ഉപന്യസിക്കുക.
2. അങ്ങനെ ഒരവിയൽ സംസ്കാരമാണ് മഹാഭാരതത്തിൽ കാണുന്നതെന്നു പറയാം—വിവരിക്കുക.

3. വിന്ധ്യാതടങ്ങളിലെ സൗഭാഗ്യാതിശയം സാഹിത്യത്തിൽ എത്രകണ്ടു പ്രതിഫലിച്ചിട്ടുണ്ട്?

4. യഥായഥം, ഏട്ടിൽ കാണുന്നത്, നൂലാമാല, ഉപര്യുപരി—വാക്യത്തിൽ പ്രയോഗിക്കുക.

5. ''നിരാർദ്രമായ വസ്തുസ്ഥിതിവിവരണത്തിന് പകരം ചരിത്രവും ഭൂമിശാസ്ത്രവും സാഹിത്യവും സംസ്കാരവുമെല്ലാം കൂടിക്കുഴഞ്ഞ് ആസ്വാദനീയമായ വാങ്മയചിത്രങ്ങളായി പരിണമിക്കുന്ന കാഴ്ചയാണ് ഈ പാഠത്തിൽ കാണുന്നത്''—ദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാണിച്ചു സമർത്ഥിക്കുക.

---

## പാഠം 14

# അർജ്ജുന വിഷാദയോഗം

[കുട്ടിക്കൃഷ്ണമാരാർ (1900–1973)—മലയാളത്തിലെ സാഹിത്യവിമർശ പ്രസ്ഥാനത്തിനു നേതൃത്വം നല്കിക്കൊണ്ടിരുന്ന പണ്ഡിതൻമാരുടെ മുൻപന്തിയിലായിരുന്നു ശ്രീ. കുട്ടിക്കൃഷ്ണമാരാർ. കാളിദാസകൃതികൾക്ക് അദ്ദേഹം എഴുതിയിട്ടുള്ള വിശിഷ്ട വ്യാഖ്യാനങ്ങളും, രാജാങ്കണം, സാഹിത്യസല്ലാപം, ചർച്ചായോഗം, കൈവിളക്ക്, മലയാളശൈലി, വൃത്തശില്പം, കല ജീവിതംതന്നെ, അങ്ങുനിന്നിങ്ങോളം, ഭാരതപര്യടനം തുടങ്ങിയ സ്വതന്ത്ര ഗ്രന്ഥങ്ങളുമാണ് അദ്ദേഹത്തിൻെറ പ്രധാന വാങ്മയങ്ങൾ. അദ്ദേഹത്തിൻെറ 'കല ജീവിതംതന്നെ' എന്ന ഗ്രന്ഥം കേന്ദ്ര സാഹിത്യ അക്കാദമിയാൽ സമ്മാനിതമായിട്ടുണ്ട്. 1950-ൽ പ്രസിദ്ധീകരിച്ച ഭാരതപര്യടനം വ്യാസഭാരതത്തിലെ വിവിധ സന്ദർഭങ്ങളെയും കഥാപാത്രങ്ങളെയും ആധാരമാക്കി രചിച്ചിട്ടുള്ള പഠനാത്മകങ്ങളായ പ്രബന്ധങ്ങൾ ഉൾക്കൊള്ളുന്നു. അവയിലൊന്നാണ് 'അർജ്ജുനവിഷാദയോഗം'.]

പാണ്ഡവന്മാർക്ക് നിഷ്കണ്ടകമായ രാജാധിപത്യം കൈവന്നു. അഭിമന്യുപുത്രനായി ഒരു വംശാങ്കുരവും, ഒരു വിധം ചത്തുജീവിച്ചുംകൊണ്ടു, ജനിച്ചു. ജ്ഞാതിവധവിഷണ്ണനായ യുധിഷ്ഠിരൻ വ്യാസോപദേശമനുസരിച്ച് പാപപരിഹാരാർത്ഥം അശ്വമേധം യജിപ്പാൻ നിശ്ചയിച്ചു. ഇനിയും രാജാക്കന്മാരെ കടന്നാക്രമിച്ച് ധനം സമ്പാദിച്ചുകൂടാ എന്നു വച്ച്, പണ്ട് മരുത്തൻ നിക്ഷേപിച്ചുവച്ചിരുന്ന ധനമെടുത്താണ് ഒരുക്കം കൂട്ടിയത്. വിധിപ്രകാരം മേധ്യാശ്വത്തെ ഭൂപ്രദക്ഷിണത്തിനു വിട്ടു. വ്യാസൻ നിർദ്ദേശിച്ചതനുസരിച്ച് അഭിമന്യുപിതാവായ അർജ്ജുനനാണ് അശ്വരക്ഷിതാവായി പുറപ്പെട്ടത്. വമ്പിച്ചൊരു ക്ഷത്രഹിംസ കഴിഞ്ഞിരിക്കയാൽ, ഇനി ഈ അശ്വത്തെ തടഞ്ഞേക്കാവുന്ന ക്ഷത്രിയന്മാരെ ഹിംസിക്കാതെതന്നെ വഴിപ്പെടുത്താൻ നോക്കണമെന്നു യുധിഷ്ഠിരൻ

അർജ്ജുനനെ ഏല്പ്പിച്ചിരുന്നു. എങ്കിലും, ഭാരതയുദ്ധത്തിൽ വധിക്കപ്പെട്ട രാജാക്കന്മാരുടെ പുത്രപൗത്രന്മാർ പലരും അതാതു നാട്ടിൽവച്ചു തീവ്രമായെതിർത്തതിനാൽ അർജ്ജുനനു കുറെയൊക്കെ ഹിംസചെയ്യേണ്ടിത്തന്നെ വന്നു.

അങ്ങനെ, യജ്ഞാശ്വം സൈന്ധവരാജ്യത്തെത്തി. നൂറ്റുവരുടെ സഹോദരിയായ ദുശ്ശളയെ വേട്ട ജയദ്രഥന്റെ രാജ്യമാണത്. ആ ജയദ്രഥൻ അർജ്ജുനപുത്രനായ അഭിമന്യുവിന്റെ കൊടുംകൊലയ്ക്കു സഹായിച്ചതും, പകരം അർജ്ജുനൻ 'നാളെ സൂര്യാസ്തമയത്തിനുമുമ്പു ഞാനവനെ കൊല്ലു'മെന്നു പ്രതിജ്ഞചെയ്തു് അന്നു സൂര്യാസ്തമയത്തിനുമുമ്പുതന്നെ കൊന്നതും ഭാരതയുദ്ധത്തിലെ രോമഹർഷണമായ സന്ദർഭങ്ങളിലൊന്നത്രേ. ആ ജയദ്രഥന്റെ മകനായ സുരഥനാണ് അപ്പോൾ അവിടെ നാടുവാണിരുന്നത്. ആ രോമഹർഷണമായ പിതൃവധംകേട്ട് വിഷണ്ണനായിരുന്ന അയാൾ ആ പിതൃഘാതി ഇപ്പോൾ യജ്ഞാശ്വവുമായി തന്റെ നാട്ടിൽ വന്നുകേറിയിരിക്കുന്നു എന്നു കേട്ട നടുക്കത്തിൽ പെട്ടെന്നു വീണു മരിച്ചുപോയി. സർവഥാ പകമുഴുത്ത സൈന്ധവ വീരന്മാർ അർജ്ജുനനെ വീറോടെ എതിർത്തു. അവർ പലവട്ടം അർജ്ജുനനാൽ തോല്പ്പിക്കപ്പെട്ടു പിൻവാങ്ങുകയും, വീണ്ടും കോലാഹലത്തോടെ ഏറ്റെതിർക്കുകയും ചെയ്തു. അർജ്ജുനൻ തുലോം അവശനായിപ്പോയി. ഒടുക്കം ദേവന്മാരും ഋഷിമാരും ചെയ്ത ശാന്തിജപങ്ങൾകൊണ്ട് ഗാണ്ഡീവധന്വാവുതന്നെ ജയം നേടി.

അങ്ങനെ വിജയിച്ചരുളുന്ന അർജ്ജുനന്റെ അടുക്കലേക്കതാ—പെരുമുറെ കരഞ്ഞുംകൊണ്ട് ഒരു സ്ത്രീ വരുന്നു—ദുശ്ശള—നൂറ്റുവരുടെ ഏക സഹോദരി. അവളുടെ കയ്യിൽ ഒരു പിഞ്ചുകുട്ടിയുമുണ്ട്—അവളുടെ പേരക്കുട്ടി, സുരഥന്റെ സീമന്തപുത്രൻ. അർജ്ജുനൻ വില്ലുവച്ചു ദൈന്യത്താൽ തല കുനിച്ചു; സഹോദരിയോടു 'എന്തുവേണ'മെന്നു ചോദിച്ചു. അവൾ തന്റെ ആ പിഞ്ചുപൈതലിന്—മുത്തച്ഛനും അച്ഛനും മരിച്ചുപോയ ആ അനാഥാത്മാവിന് അഭയം യാചിപ്പാൻ വന്നിരിക്കുകയാണ്. തന്റെ സഹോദരന്മാരെയും, ഭർത്താവിനെയും കൊന്നതിനെപ്പറ്റി അവൾക്കൊന്നും മറുത്തു പറയാനില്ല. അനാര്യരും അപനയക്കാരുമായ അവരുടെ അപരാധമെല്ലാം മറന്ന്, തന്നോടും അപ്പോൾ മരിച്ചുപോയ തന്റെ പുത്രനോടും ദയതോന്നി, ആ കൈക്കുഞ്ഞിന്റെ നേർക്ക്, ആയിടെ ജനിച്ച അഭിമന്യുപുത്രന്റെ നേർക്കെന്നപോലെ, മനസ്സു തെളിയണമേ എന്ന് അവൾ കേണപേക്ഷിച്ചു.

ഈ ഘട്ടത്തിൽ, മുള്ളിലവിൻതടിപോലെ അനേകം കൂരാണികൾ എഴുന്നുനില്ക്കുന്ന ഒരായുധംകൊണ്ടു നെഞ്ചിൽ ആഞ്ഞ ടിക്കപ്പെട്ടാലത്തെപ്പോലെ, അർജ്ജുനൻെറ ഹൃദയത്തിലുണ്ടാകുന്ന ചിന്താവ്യഥകളെപ്പറ്റി ആലോചിച്ചുനോക്കൂ.

ഏതൊരു മനുഷ്യനും, തൻെറതിനെക്കാൾ എളിയ സ്ഥിതിയിലായിപ്പോയ ഒരു സഹോദരിയെ, അതും സ്ത്രീത്വത്തിൻെറ ഏകഭൂഷണമായ ഒരിളംകുഞ്ഞിനോടുകൂടി, കണ്ടുമുട്ടേണ്ടിവരിക എന്നതു ഹൃദയഭേദകമാണ്. അവൾക്ക് ആ നില വന്നുപെട്ടതു തൻെറ കൈകൊണ്ടുകൂടിയാണെങ്കിലോ! ഇവിടെ തങ്ങൾ (പാണ്ഡവർ) ക്ഷത്രിയർക്കു പ്രാപിക്കാവുന്ന പരമോന്നത പദവിയിൽ എത്തിയിരിക്കുന്നു. അതിലെത്തുവാൻവേണ്ടി തങ്ങൾ ചെയ്ത 'വീരകർമ്മ'ങ്ങളുടെ ഫലമാണ് ഇന്ന് ഈ സഹോദരി കേവലം അനാഥയായി വെറും പിച്ചക്കാരിയെപ്പോലെ തൻെറ മുമ്പിൽനിന്നു കേഴുന്നത്.

ഇവളോ, തങ്ങളുൾപ്പെടെ നൂറ്റഞ്ചു കൗരവസഹോദരന്മാർക്കെല്ലാംകൂടിയുള്ള ഒരേയൊരു സഹോദരി; ചെറുപ്പത്തിലേ അച്ഛൻ മരിച്ചുപോയ തങ്ങൾക്കു പിന്നീടുവേണ്ട എല്ലാ പിതൃകർത്തവ്യവും വാത്സല്യത്തോടുകൂടിത്തന്നെ അനുഷ്ഠിച്ചുപോന്ന ധൃതരാഷ്ട്രരുടെ ഏകപുത്രി. സ്വന്തം ഔരസപുത്രന്മാരോട്—അവർ ദുർബുദ്ധികളായാലും—കുറച്ചധികം വാത്സല്യം കൊള്ളുക എന്ന മനുഷ്യസാധാരണമായ ഒരു പ്രമാദം മാത്രമേ ആ അന്ധവൃദ്ധനു പറ്റിപ്പോയിട്ടുള്ളൂ. ഇവളുടെ അമ്മയായ ഗാന്ധാരിയെയാകട്ടെ, ആ അന്ധമായ വാത്സല്യംപോലും തീണ്ടിയിരുന്നില്ലതാനും.

ഐശ്വര്യലോഭത്താൽ അധർമ്മംചെയ്ത് അപായമടഞ്ഞ ആ നൂറു സഹോദരന്മാരിൽ ഒരുവനെങ്കിലും ഇന്നു ജീവനോടുകൂടി ഉണ്ടായിരുന്നുവെങ്കിൽ, അവൻ സ്വസഹോദരിയുടെ ഈ നിലകണ്ടു പൊറുക്കുമായിരുന്നുവോ? ഇല്ലെങ്കിൽ അവരെ ഒന്നൊഴിയാതെ കൊന്നൊടുക്കി തങ്ങളിപ്പോൾ നേടിയ ഈ ഐശ്വര്യമാകെ ഇവളുടെ കാൽക്കൽ അടിയറവച്ചാൽക്കൂടി, ഈ അധർമ്മത്തിനു പരിഹാരമാകുമോ?

ഇവളുടെ ചില ആങ്ങളമാർ അവരുടെ ഒരു സഹോദരിയെ—തങ്ങളുടെ ധർമ്മപത്നിയായ പാഞ്ചാലിയെ—നിറഞ്ഞ രാജസദസ്സിലേക്കു വലിച്ചിഴച്ച് അവമാനിക്കുകയുണ്ടായി. അന്നതു നടന്നതു ലോകൈകവീരരായ തങ്ങളുടെ കൺമുമ്പിൽവച്ചാണ്. വേണമെങ്കിൽ, തങ്ങൾക്കതിനെ പെട്ടെന്നു തടയാമായിരുന്നു.

ഇന്ന് ഈ സഹോദരിയെ തങ്ങൾ വരുത്തിവച്ച ഈ ദീനാവസ്ഥ യിൽനിന്നു കരകേറ്റുവാൻ ആ നൂറ്റുവരെവിടെ? ജയദ്രഥനെവിടെ? സുരഥനെവിടെ? അന്ന് ആ സദസ്സിൽവച്ചു സുയോധനനും തൽപക്ഷപാതികൾക്കും തോന്നേണ്ടിയിരുന്ന ലജ്ജ ഇന്നിപ്പോൾ തനിക്കും തോന്നാതെ പോകാമോ?

ഇവളുടെ ഭർത്താവ് തൻെറ പ്രേമഭാജനമായ സുഭദ്രയിലുണ്ടായ ഏകപുത്രൻെറ, ആ ആത്മാനുരൂപനായ കൊച്ചുവീരൻെറ, കൊടുംകൊലയിൽ പങ്കുകൊണ്ടവനാണ്; അതിനു താൻ വീരോചിതമായി പകരംവീട്ടുകയും ചെയ്തു. അതിനുമേൽ അയാളുടെ പുത്രനെച്ചെന്നു പേടിപ്പിച്ചുകൊല്ലുക എന്നത് ആർക്കുചിതമാണ്? താൻ സ്വപ്നേപി വിചാരിക്കാതെയാണെങ്കിലും തൻെറ പ്രവൃത്തിയുടെ ഫലം ഒടുവിൽ അങ്ങനെയാണല്ലോ വന്നുകൂടിയത്. അമ്മാവനെപ്പേടിച്ചു മരിച്ചുപോയ ആ മരുമകൻെറ അമ്മയാണ് ഇപ്പോൾ ഒരപേക്ഷയുമായി ആങ്ങളയായ തൻെറ മുമ്പിൽ വന്നു നില്ക്കുന്നത്.

എന്തപേക്ഷ! ഒന്നും തിരിയാറായിട്ടില്ലാത്ത, മുലകുടി മാറാത്ത, ഒരോമനക്കിടാവിൻെറ — സർവസ്വവും നശിച്ച ഒരു സ്ത്രീയുടെ ഒരേ ഒരാശാങ്കുരത്തിൻെറ—ജീവനെ വിട്ടുതരണേ എന്ന്. നേരിട്ടുനിന്നു പടവെട്ടുന്ന ശത്രുവിനു വല്ല ക്ഷീണവും തട്ടിയതായിക്കണ്ടാൽ അയാളെ അനുകമ്പാപൂർവം വിട്ടയക്കുന്ന വീരധർമ്മത്തിനുമുമ്പിൽ ഇങ്ങനെ ഒരെളിയ അപേക്ഷ വരാനിടയായി എന്നതിനേക്കാൾ അവമാനകരമായി ലോകത്തിൽ മറ്റെന്തുണ്ട്?

ഇതിൻവിധം അർജ്ജുനനുണ്ടാകാവുന്ന വിഷാദചിന്തകളെ ഓരോന്നായി കാര്യകാരണസഹിതം വിടർത്തിപ്പറയുമ്പോൾ ആ സന്ദർഭഗൗരവം ശിഥിലമായിപ്പോകുന്നു. ഈ പേർത്തു കാണിച്ച ചിന്തകളെല്ലാംകൂടി ഇടതിങ്ങി ഒറ്റയടിക്ക് ഒരാളുടെ ഹൃദയത്തിലേക്കു തള്ളിക്കയറിയാലത്തെ ഭയങ്കരത ഓർത്തുനോക്കൂ. മനുഷ്യനു നേരിടുന്ന ഇത്തരം ഉത്ക്കടക്ഷോഭങ്ങളുടെ മുമ്പിൽ പെട്ടാൽ അവൻെറ സുവിദഗ്ദ്ധമായ ഭാഷ എത്രമാത്രം തുച്ഛമാണെന്ന് നാം ഇവിടെ കാണുന്നു. ഭാഷയിൽ വരാവുന്ന ഈ ശിഥിലീഭാവത്തെ കണ്ടറിഞ്ഞിട്ടുതന്നെയാവണം, വ്യാസൻ അർജ്ജുനൻെറ അപ്പോഴത്തെ ഹൃദയാവസ്ഥയെ അർത്ഥഗർഭമായ ആറേഴു വാക്കുകൊണ്ട് സൂചിപ്പിക്കുകയേ ചെയ്തിട്ടുള്ളൂ.

''ഏവം ബ്രുവത്യാം കരുണം ദുശ്ശളായാം ധനഞ്ജയഃ
സംസ്മൃത്യ ദേവീം ഗാന്ധാരീം ധൃതരാഷ്ട്രംച
പാർത്ഥിവം

ഉവാച ദുഃഖശോകാർത്തഃ ക്ഷത്രധർമ്മം വിഗർഹയൻ,
ധിക്ത്വം ദുര്യോധനം ക്ഷുദ്രം രാജ്യലുബ്ധംച മാനിനം
യൽകൃതേ ബാന്ധവാഃ സർവേ മയേ നീതാ യമക്ഷയം''

ഓരോ സന്ദർഭത്തിലും കഥാപാത്രങ്ങളെക്കൊണ്ട് വേണ്ടുവോളവും വേണ്ടതിലധികവും സംസാരിപ്പിക്കുന്ന ആ ഋഷികവി ഇവിടെ അർജ്ജുനൻ ദുശ്ശളയോടു സാന്ത്വനം പറഞ്ഞതെങ്ങനെ എന്നു വിസ്തരിക്കാതെ ''ബഹു സാന്ത്വ്യ=പലപാടാശ്വസിപ്പിച്ചിട്ട്, പരിഷ്വജ്യ=ആലിംഗനംചെയ്തിട്ട്'' എന്നു സംക്ഷേപിച്ചു. മേൽക്കാണിച്ചവിധം വിഷാദദന്തുരമായ ഒരു ഘട്ടമാണ് താൻ സൃഷ്ടിച്ചുവച്ചതെന്ന ഭാവമേ ഇല്ലാതെ കഥാന്തരത്തിലേക്കു പ്രവേശിച്ചിരിക്കയാണ്.

അർജ്ജുനനെ ഈ വിഷാദക്കയത്തിൽനിന്നു കരകേറ്റുവാൻ താൻ പണ്ടുകേട്ട ഭഗവദ്ഗീതോപനിഷത്തിലെ വല്ല സൂക്തങ്ങളും സഹായിച്ചിരിക്കുമോ? ഇല്ല, ഗീതോപദേശങ്ങളുടെ പരാജയ സ്ഥാനമാണിത്. അതുപോലെതന്നെ ഇതു ഗീതാകർത്താവിൻെറ വിജയസ്ഥാനവുമാണ്. ഏതു ഭഗവദ്വചനാമൃതത്താലും പരിഹരിക്കപ്പെടാവുന്നവയല്ല ജീവിതമേൽപ്പിക്കുന്ന യാതനകൾ എന്ന പരമാർത്ഥത്തെ ഉദാഹരിക്കയാണല്ലോ അദ്ദേഹം ഇവിടെ ചെയ്തത്.

ഭാരതകഥയുടെ അവസാനം അഗാധമായ വിഷാദത്തിലാണ്. യുദ്ധത്തിനുശേഷമുള്ള എല്ലാ സംഭവങ്ങളും അതിനെ വളർത്തിക്കൊണ്ടുവരികയേ ചെയ്തിട്ടുള്ളൂ. പടക്കളത്തിൽ ഒടുക്കം വീഴ്ത്തപ്പെട്ട ദുര്യോധനന് അവിടെവച്ചുതന്നെ ദേവലോകപൂജ ലഭിച്ചതു കണ്ടപ്പോൾതൊട്ടു തുടങ്ങിയതാണത്. തുടർന്നു താൻ മിനക്കെട്ടു കൊല്ലിച്ച കർണ്ണൻ തൻെറ മൂത്ത സഹോദരനായിരുന്നു എന്നറിഞ്ഞതുമുതൽ യുധിഷ്ഠിരനെ സംബന്ധിച്ചിടത്തോളം വിഷാദാത്മകത വളർന്നു വളർന്നു വന്നു. കൃഷ്ണൻ ഒരിക്കൽ യുധിഷ്ഠിരനോടുതന്നെ പറഞ്ഞതുപോലെ, ''അമ്പുകൾക്കോ ഭൃത്യന്മാർക്കോ ബന്ധുക്കൾക്കോ ഒന്നും ചെയ്യാനില്ലാത്ത, താൻ ഒറ്റക്കുതന്നെ നിന്നു പൊരുതേണ്ടുന്ന, ഒരു യുദ്ധമാണ്'', അദ്ദേഹത്തിനപ്പോൾ ആരംഭിച്ചത്. പിന്നീടു, പ്രസ്തുതമായ അശ്വമേധം കെങ്കേമമായി നിറവേറ്റിയതിനു ശേഷം ഒരു കീരി വന്നു പറഞ്ഞ കഥ—ഒരു ദരിദ്രകുടുംബം ഒരു നേരത്തെ കൂടുതൽ പട്ടിണികൊണ്ട് ഒരതിഥിയെ തൃപ്തിപ്പെടുത്തിയയച്ചതിലെ പുണ്യംപോലും ഇതിനില്ലെന്നു തെളിയിച്ച കഥ—യുധിഷ്ഠിരനെ എത്രമേൽ ലജ്ജിപ്പിച്ചിരിക്കില്ല!

തത്തുല്യമായ ഒരു വിഷാദാത്മകത മേൽവിവരിച്ച സന്ദർഭത്തിൽ അർജ്ജുനനെയും ബാധിച്ചിരിക്കണം. എന്നാൽ, അന്നദ്ദേഹം തൻെറ ആ ദിവ്യമായ ഗാണ്ഡീവത്തിൻെറയും അമ്പൊടുങ്ങാത്ത ആവനാഴികളുടെയും, ദുഷ്പരിണാമം കണ്ടറിഞ്ഞിട്ടേ ഉള്ളൂ; തുടർന്ന് അത്യാവശ്യമായ ഒരു ഘട്ടത്തിൽ അവ നിഷ്ഫലങ്ങളുമാണെന്ന് കാണാനിരിക്കുന്നു; ദ്വാരകയിൽ ഭോജവൃഷ്ണ്യന്ധകവീരന്മാരെല്ലാം തമ്മിൽത്തല്ലി ചത്തൊടുങ്ങുകയും രാമകൃഷ്ണന്മാർ കാലഗതിയടയുകയും ചെയ്തതിനു ശേഷം, ദ്വാരകയെ കടലാക്രമിക്കുന്നതിനു മുമ്പ്, അവിടെനിന്നു ഭഗവാൻെറ ചില ഭാര്യമാരുൾപ്പെടെയുള്ള യാദവസ്ത്രീകളെയും കുട്ടികളെയും വൃദ്ധന്മാരെയും കൂട്ടി അർജ്ജുനൻ സ്വന്തം രക്ഷയിൽ ഇന്ദ്രപ്രസ്ഥത്തിലേക്കു കൊണ്ടുപോരുമ്പോൾ പഞ്ചനദത്തിൽവച്ചു കുറെ തട്ടിപ്പറിക്കാരായ കാട്ടാളന്മാർ വന്നെതിർത്ത് അതിലെ പെണ്ണുങ്ങളെ പിടിച്ചുകൊണ്ടുപോയ ഘട്ടത്തിലാണ് ആ ദിവ്യോപകരണങ്ങളുടെ നിഷ്പ്രയോജനത വെളിപ്പെട്ടത്. ആ ആത്യന്തികാവസ്ഥയിൽ അദ്ദേഹത്തിനു ഗാണ്ഡീവം കുലയേറ്റാൻ പണിപ്പാടായി. അസ്ത്രവിദ്യകളൊന്നും ഓർമ്മവന്നില്ല. അക്ഷയമായ ആവനാഴിയിൽ അമ്പുമൊടുങ്ങി. കാട്ടാളന്മാർ പിടിച്ചുകൊണ്ടുപോയതിൽ ബാക്കിയായവരെമാത്രമേ അദ്ദേഹത്തിന് ഇന്ദ്രപ്രസ്ഥത്തിലെത്തിപ്പാൻ സാധിച്ചുള്ളൂ.

എന്നിട്ടും അർജ്ജുനന് ആ ഗാണ്ഡീവത്തിലും, ആ ആവനാഴികളിലുമുള്ള മമതാഭിമാനം—അവ തനിക്കുണ്ടെന്ന ഊറ്റം—ഉപേക്ഷിക്കാൻ സാധിച്ചില്ലെന്നതാണ് ഈ വിഷാദകഥയുടെ അങ്ങേഅറ്റം: പാണ്ഡവന്മാർ സർവ്വവും പരിത്യജിച്ച് വൽക്കലമാത്രധാരികളായി മഹാപ്രസ്ഥാനത്തിനു പുറപ്പെട്ടപ്പോൾ അർജ്ജുനൻ രത്നലോഭംമൂലം ആ വില്ലും ആവനാഴികളും ധരിച്ചുകൊണ്ടാണ് നടന്നത്. അങ്ങനെ പോകുമ്പോൾ, പണ്ടു ഖാണ്ഡവദാഹത്തിനുവേണ്ടി ആ ദിവ്യവസ്തുക്കളെ അദ്ദേഹത്തിനു സമ്മാനിച്ച അഗ്നിദേവൻ പ്രത്യക്ഷനായി വന്നു വഴിതടഞ്ഞ് അവരോടരുളിച്ചെയ്തു. ''കുരുശ്രേഷ്ഠരേ, അർജ്ജുനൻ ഈ ഗാണ്ഡീവം കയ്യൊഴിച്ചിട്ടുമതി കാട്ടിലേക്കു പോവുക; ഇതുകൊണ്ട് ഇനി ഒരാവശ്യവുമില്ല. ഞാനിത് അർജ്ജുനനുവേണ്ടി വരുണനോടു വാങ്ങിയതാണ്! അതു വരുണനുതന്നെ തിരിച്ചുകൊടുത്തേക്കട്ടെ. ഇതു കേട്ടു മറ്റു സഹോദരന്മാർ പ്രേരിപ്പിച്ചപ്പോഴാണ് അർജ്ജുനൻ അവയെല്ലാം വെള്ളത്തിലിട്ടത്. ''ഒരാൾ തൻെറ സർവ്വാതിശായിയായ

നേട്ടമെന്നെണ്ണുന്ന കാര്യം വേണ്ടസമയത്ത് അയാളെ തെല്ലും സഹായിക്കുന്നില്ലെന്നു കണ്ടിട്ടുപോലും അയാൾക്ക് അതിന്മേ ലുള്ള പിടി അയഞ്ഞുപോകുന്നില്ലല്ലോ'' എന്ന് ഋഷി ഇവിടെ വിഷാദിക്കുന്നു.

ഭാരതപര്യടനം] [കുട്ടിക്കൃഷ്ണമാരാര്

അഭ്യാസം

1. ഈ പാഠത്തിൽ വിവരിക്കുന്ന അർജ്ജുനവിഷാദത്തിനു കാരണ മായ സന്ദർഭം വർണ്ണിക്കുക.
2. ''ഭാരതകഥയുടെ അവസാനം അഗാധമായ വിഷാദത്തിലാണ്'' സംഭവങ്ങൾ ചൂണ്ടിക്കാട്ടി സമർത്ഥിക്കുക.
3. ഗാണ്ഡീവത്തിലും മറ്റുമുള്ള മമതാഭിമാനം അർജ്ജുനൻ ഉപേ ക്ഷിച്ചതെപ്പോൾ?
4. കുരുക്ഷേത്രയുദ്ധത്തിന്റെ പരിണാമം വിജയികൾക്കു സന്തോ ഷമല്ല, വിഷാദമാണുണ്ടാക്കിയത്—ചർച്ചചെയ്യുക.

---

## പാഠം 15

# കുറുക്കുവഴികൾ

[കൈനിക്കര കുമാരപിള്ള—സുപ്രസിദ്ധ നാടകകൃത്തായ ഇദ്ദേഹം വിചാരരമണീയങ്ങളായ പല പ്രബന്ധങ്ങളുടെയും കർത്താവുകൂടിയാണ്. ഹരിശ്ചന്ദ്രൻ, മോഹവും മുക്തിയും, വേഷങ്ങൾ, മണിമംഗലം, യന്ത്ര മനുഷ്യൻ തുടങ്ങിയവയാണ് നാടകങ്ങൾ. വിചാരമാധുരി, കെടാവിളക്കു കൾ, വിചാരവീചികൾ എന്നീ ഗ്രന്ഥങ്ങളിൽ പ്രബന്ധങ്ങൾ സമാഹ രിച്ചിരിക്കുന്നു. ഷേക്സ്പിയറുടെ ആൻറണി ആൻറ് ക്ലിയോപാട്രാ എന്ന നാടകം മലയാളത്തിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. വിചാരമാധുരിയിലുള്ള ഒരു ഉപന്യാസമാണ് കുറുക്കുവഴികൾ.]

കുറുക്കുവഴികളോടു നമുക്കൊക്കെ വലിയ പ്രതിപത്തി യാണ്. ഒരു സ്ഥലത്തേക്കു തിരിക്കുന്ന ഒരുവൻ രണ്ടുചുവടു വയ്ക്കുന്നതിനുമുമ്പ് അന്വേഷിക്കുന്നത് അങ്ങോട്ടു വല്ല കുറു ക്കുവഴിയുമുണ്ടോ എന്നാണ്. ഉണ്ടെന്നുകേട്ടാൽ എന്തൊരാശ്വാസ മാണ് അയാൾക്കു തോന്നുന്നത്; എന്തൊരു മാറ്റമാണ് അയാൾക്ക് സംഭവിക്കുന്നത്! ജീവിതയാതനയുടെ താങ്ങാൻ വയ്യാത്ത കൊടും ചുമടിനടിയിൽ നട്ടെല്ലുഞെരിഞ്ഞ്, പരിക്ഷീണനായി മുട ന്തിയും വലിഞ്ഞും മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്ന ആ

പരാജയമൂർത്തി ഒരു നിമിഷാർദ്ധംകൊണ്ട് ശക്തനും ധീരനും ആശാപൂർണ്ണനും ആകുന്നു. ആത്മവിശ്വാസപൂർവം വിജയത്തിലേക്ക് കാലൂന്നുന്നു; അവകാശപൂർവം ആനന്ദത്തിനായി ക്കൊണ്ടു കൈനീട്ടുന്നു !

എന്തൊരു മായികശക്തിയാണ് ആ കുറുക്കുവഴി മന്ത്രത്തിനുള്ളത് ! വഴിപോക്കന്റെ വിജയമന്ത്രമാണത്. വഴി നടന്നു തളർന്ന രാമലക്ഷ്മണന്മാരുടെ വിശപ്പും ദാഹവും ഇല്ലാതാക്കുന്നതിന് അവരുടെ ചെവിയിൽ വിശ്വാമിത്രമഹർഷി മന്ത്രിച്ച ബലയും അതിബലയും ആ പഞ്ചാക്ഷരിതന്നെ ആയിരുന്നിരിക്കുകയില്ലേ എന്നാണ് എന്റെ ബലമായ സംശയം.

ക്ലേശബഹുലമായ ലോകജീവിതത്തിൽ കുറുക്കുവഴി മനുഷ്യന്റെ മഹാനുഗ്രഹങ്ങളിൽ ഒന്നല്ല; ഒന്നാമത്തേതാണ്. ജീവിതം സഹനീയവും ചിലപ്പോൾ ആസ്വാദ്യവും ആക്കുന്നതു കുറുക്കുവഴിയാണ്, അതുമാത്രമാണ്. ആ പേര് കാതിൽ സംഗീതം പകരുന്നു; മനസ്സിൽ പ്രകാശം ചൊരിയുന്നു. കുറുക്കുവഴികളില്ലാത്ത ലോകം കലർപ്പില്ലാത്ത കഷ്ടപ്പാടിന്റെ കേദാരമാണ്. അതാണു സാക്ഷാൽ നരകം !

ഒരു കുറുക്കുവഴി യഥാർത്ഥമായി കണ്ടെത്തുമ്പോഴാണ് മോക്ഷത്തിന്റെ രുചി മനുഷ്യൻ ആദ്യമായി അറിയുന്നത്. എന്തുകൊണ്ടെന്നാൽ അതിൽക്കൂടി പ്രാപഞ്ചികദുഃഖം അകന്നു മറയുന്നു. ലക്ഷ്യപ്രാപ്തി അതിദ്രുതം സമീപിക്കുന്നു. മനുഷ്യന് അതിൽക്കവിഞ്ഞ് എന്താണൊരനുഗ്രഹം? കഷ്ടപ്പാടുകൂടാതെ കാര്യലാഭം—അതാണ് കുറുക്കുവഴിയുടെ വൈശിഷ്ട്യം.

മനുഷ്യസംസ്കാരത്തിന്റെ ചരിത്രം പ്രായേണ ജീവിതക്ലേശങ്ങളെ നിവാരണം ചെയ്യാൻ മനുഷ്യൻ ചെയ്തിട്ടുള്ള തീവ്രയത്നങ്ങളുടെ ഒരു പരമ്പരയാണ്. അഥവാ കുറുക്കുവഴികൾ കണ്ടെത്താനുള്ള കഠിനശ്രമങ്ങളുടെ ഒരു ശൃംഖലയാണ്.

സ്ഥലകാലങ്ങൾ നിർമ്മിക്കുന്ന ക്ലേശങ്ങൾ ഒഴിവാക്കാൻ അവൻ എത്ര ശതവർഷങ്ങളായി എത്ര കഠിനമായി ക്ലേശിക്കുന്നു ! ആ ഒടുങ്ങാത്ത പ്രതിബന്ധങ്ങളുടെമേൽ എത്ര സമുജ്ജ്വലങ്ങളായ വിജയങ്ങളാണ് അവൻ സമ്പാദിച്ചിട്ടുള്ളത് ! എന്നിട്ടും അവൻ സംതൃപ്തനായിട്ടില്ല. മണിക്കൂറിൽ മൂന്നൂറിൽപ്പരം കിലോമീറ്റർ സഞ്ചരിച്ചാൽപോരാ; ഒരിടത്തിരുന്നു സംസാരിക്കുന്നത് ഏതാനും നിമിഷങ്ങൾക്കുള്ളിൽ ലോകം മുഴുവൻ കേൾപ്പിക്കാൻ കഴിഞ്ഞാലും മതിയായില്ല.

ജീവിതത്തിൻെറ സകല മണ്ഡലങ്ങളിലും മനുഷ്യൻ കുറുക്കുവഴികഠം ഏർപ്പെടുത്തിയിട്ടുണ്ട്. ശരീരപോഷണ ത്തിനും ആരോഗ്യപരിപാലനത്തിനും കുറുക്കുവഴികളുണ്ട്. പണ്ഡിതനാകാനും, ധനികനാകാനും, പ്രമാണിയാകാനും, പ്രസിദ്ധനാകാനും, മരിക്കാനും, കൊല്ലാനും കുറുക്കുവഴിക ളുണ്ട്. എന്തിനധികം പറയുന്നു — ഈശ്വരസാക്ഷാത്ക്കാര ത്തിനുപോലും അസംഖ്യം കുറുക്കുവഴികഠം മനുഷ്യൻ കണ്ടു പിടിച്ചിട്ടുണ്ട്.

എല്ലാവർക്കും കുറുക്കുവഴികഠം ഒരുപോലെ വശമല്ല. കുറു ക്കുവഴികഠം കണ്ടുപിടിക്കുവാനും നിർമ്മിക്കുവാനും ചിലർ ക്കുള്ള പാടവം അദ്ഭുതാവഹമാണ്; ആരാധനീയമാണ്. ദക്ഷിണോത്തരധ്രുവങ്ങഠം ഒരു ചാൺ നീളമുള്ള ഒരു കുറുക്കു വഴികൊണ്ട് അവർ കൂട്ടിക്കെട്ടും.

ജീവിതത്തിൽനിന്ന് ക്ലേശങ്ങളും ദുരിതങ്ങളും നിർമ്മാർ ജ്ജനം ചെയ്യാനാണ് അവരുടെ ശ്രമം. അതിനാണ് അവർ നിര ന്തരം അധ്വാനിക്കുന്നത്; അനേകകോടി കൂലിക്കാരെക്കൊണ്ട് അനുദിനം അവിശ്രമം അധ്വാനിപ്പിക്കുന്നത്. അവരാണ് ഇന്നു ലോകത്തെ നയിക്കുന്നത്; ഭരിക്കുന്നത്. കുറുക്കുവഴികളുടെ സ്രഷ്ടാക്കഠം, പ്രവാചകൻമാർ, പ്രചാരകൻമാർ—ലോകം ഇന്ന് അവരുടെ കയ്യിലാണ്, സഹായത്തിന് ക്ലേശവിമോചന ത്തിന്, ദുരിതനിവാരണത്തിന്, അശക്തരായ നാം പ്രാർത്ഥ നാപൂർവം കൈനീട്ടുന്നത് അവരുടെ നേർക്കാണ്. അവരുടെ ആജ്ഞകളും ഉപദേശങ്ങളുമാണ് നമ്മുടെ വേദം. അവരുടെ കാരുണ്യത്തിലാണ് നമ്മുടെ മോക്ഷം. അവരാണ് യഥാർത്ഥ സമുദായസേവകന്മാർ, ലോകസംരക്ഷകന്മാർ—സ്വർഗ്ഗരാജ്യ ത്തിന് ആർക്കെങ്കിലും അവകാശമുണ്ടെങ്കിൽ അത് അവർക്കാണ്.

അതുകൊണ്ട് കുറുക്കുവഴികളും അവയുടെ സ്രഷ്ടാ ക്കളും, ഉപജ്ഞാതാക്കളും സർവോത്ക്കർഷേണ വർത്തിക്കട്ടെ എന്നത്രെ എല്ലാവരുടേയും ആശംസ.

എല്ലാവരുടെയും എന്നുപറഞ്ഞതിൽ അല്പം അതിശ യോക്തി കണ്ടേക്കും. ആ ലോകാനുഗ്രഹദായകന്മാരെ ആരാധി ക്കാത്ത ചില ബുദ്ധിശൂന്യന്മാർ കണ്ടേക്കും. 'കണ്ടേക്കും' എന്നല്ല, ഉണ്ട്. ഉദാഹരണമായി ഈ ഞാൻ തന്നെ. എനിക്ക് ആ മഹാന്മാരുടെ അസാധാരണകഴിവുകളെപ്പറ്റി, അവരുടെ അനി ഷേധ്യമായ സാമർത്ഥ്യത്തെപ്പറ്റി, വലിയ ബഹുമാനമാണ്.

പക്ഷേ, അവർ ഉപദേശിച്ചിരുന്ന കുറുക്കുവഴികളെസ്സംബന്ധിച്ചിടത്തോളം ഞാൻ ഒരു അവിശ്വാസിയാണ്.

എനിക്ക് അനേകം പരാതികളാണ് അവയെപ്പറ്റിയുള്ളത്.

ആദ്യത്തെ പരാതി, അവയിൽ അമ്പതു ശതമാനം യഥാർത്ഥത്തിൽ കുറുക്കുവഴികളല്ല എന്നുള്ളതാണ്. അളന്നുനോക്കിയാൽ അവ നീണ്ടവഴികളെക്കാൾ നീണ്ടവയാണെന്നു ബോധ്യപ്പെടും. അവ കുറുക്കുവഴികളാണെന്നുള്ളത് ഒരു മിഥ്യയാണ്. കുറുക്കുവഴികളെപ്പറ്റി പൊതുവെയും, അവയുടെ ഉപദേഷ്ടാക്കളെപ്പറ്റി പ്രത്യേകിച്ചും, നമുക്കുള്ള അന്ധവിശ്വാസത്തിൻെറ സന്താനമാണത്.

രണ്ടാമത്തെ പരാതി അവ നൂറു ശതമാനവും സഞ്ചാരയോഗ്യമല്ല എന്നുള്ളതാണ്; വൃത്തിഹീനമല്ലാത്ത ഒരൊററ കുറുക്കുവഴി ഞാൻ ഇന്നേവരെ കണ്ടിട്ടില്ല. രാജദൂതൻമാരുടെയും നിയമപാലകൻമാരുടെയും ആരോഗ്യസംരക്ഷകൻമാരുടെയും അധികാരപരിധിക്കും അറിവിനും വെളിയിലാണ് അവയുടെ സ്ഥാനം. ജീവിതത്തിൻെറ ദുഷ്ടുമുഴുവൻ കുമിയുന്നത് അവയിലാണ്. മനംമടുപ്പിക്കുന്ന ആ മാലിന്യധോരണിയുടെ ഗണ്യമായ ഒരു പങ്കുകൂടെ കൊണ്ടുപോരാതെ അവയെ തരണം ചെയ്യാൻ സാധ്യമല്ല.

കൂടാതെ കുറുക്കുവഴികൾ എല്ലാംതന്നെ അപകടബഹുലങ്ങളുമാണ്. ഇതു കേവലം ഭീരുത്വം ഉയർത്തുന്ന പരാതിയാണെന്നു നേരത്തെ കയറി വിധിച്ചുകളയരുത്. സധൈര്യം നേരിട്ടുവന്ന് എതിർക്കുന്ന ശത്രുക്കൾ ആരുമല്ല അവിടെ നിങ്ങളെ പ്രതിബന്ധിക്കുന്നത്. പുറകെ പതുങ്ങിപ്പതുങ്ങിവന്നു കടിച്ചിട്ട് ഓടിക്കളയുന്ന ശ്വാനൻമാർ, ഒളിഞ്ഞുകിടന്ന് ഉള്ളം കാലുകീഴിക്കുന്ന കുപ്പിച്ചില്ലുകൾ, മുകളിൽനിന്ന് തലയ്ക്കു തല്ലുന്ന മരക്കൊമ്പുകൾ, വശത്തുനിന്നു വസ്ത്രങ്ങൾ വലിച്ചു കീറുന്ന മുള്ളുവേലികൾ, താഴെനിന്നും മുകളിൽനിന്നും നാനാവശങ്ങളിൽനിന്നും നിരന്തരം ആക്രമിക്കുന്ന അദൃശ്യങ്ങളായ രോഗാണുകോടികൾ—ഇങ്ങനെയുള്ള അസംഖ്യം കുടിലശത്രുക്കളുടെ വിഹാരരംഗങ്ങളാണ് കുറുക്കുവഴികൾ.

മൂന്നാമത്തെ പരാതി, കുറുക്കുവഴികൾ, അവ യഥാർത്ഥത്തിൽ കുറുക്കുവഴികളാണെങ്കിൽ, വല്ലവൻെറയും പുരയിടത്തിൽക്കൂടിയല്ലാതെ കുറുകുകയില്ല എന്നുള്ളതാണ്. അവയെ ആശ്രയിക്കുന്നവൻ മര്യാദക്കാരനാണെങ്കിൽ പുരയിടം

ഉടമസ്ഥൻെറ കാരുണ്യമർത്ഥിക്കുവാൻ കടപ്പെട്ടവനാണ്. ആ മഹാനുഭാവൻ സഹതാപശൂന്യനാണെങ്കിൽ വഴിയാത്രക്കാരൻെറ കുറുക്കുവഴിപ്രേമം അവനെക്കൊണ്ട് ശരിവഴിയുടെ ഇരട്ടിദൂരം ചവിട്ടിക്കും. യാത്രക്കാരനു മര്യാദയുമായി വലിയ മമതയില്ല. കണ്ടവൻെറ പുരയിടം വിലങ്ങാൻ പ്രത്യേകാനുവാദം ആവശ്യമാണെന്നുള്ള അബദ്ധവിശ്വാസം അയാളെ അലട്ടുന്നില്ല എന്നുവന്നാൽ, പിന്നെ അവിടെ നടക്കുന്നത് അയാളും ഉടമസ്ഥനും തമ്മിൽ വാചികമോ, അഥവാ കായികമോ, ആയ ഒരു ബലപരീക്ഷയാണ്. അയാൾ ലക്ഷ്യസ്ഥാനം പ്രാപിച്ചെന്നും പ്രാപിച്ചില്ലെന്നും വരാം. പ്രാപിച്ചാൽത്തന്നെയും, പ്രാപിക്കുന്നതുവരെയും പിന്നെ കുറെക്കാലത്തേക്കും അയാൾക്കു സിദ്ധിച്ച ആ ദുർവഹമായ അതിഥിപൂജയുടെ സ്മാരകങ്ങളും സ്മരണകളും അയാൾ ചുമന്നേ മതിയാകൂ.

നാലാമത്തെ പരാതി, സ്നേഹപൂർവം, മിത്രങ്ങളെപ്പോലെ രണ്ടുപേർക്കുപോലും തോളോടുതോൾചേർന്ന് അവയിൽക്കൂടി സഞ്ചരിക്കുക സാധ്യമല്ല എന്നുള്ളതാണ്. ഒന്നുകിൽ കൂട്ടുകാരനെ ബലംപ്രയോഗിച്ചു പുറംതള്ളണം; അല്ലെങ്കിൽ അയാളാൽ പുറംതള്ളപ്പെടണം; അതുമല്ലെങ്കിൽ അയാളെ നിർമത്സരം നിശ്ശബ്ദം പിൻതുടർന്നുകൊള്ളണം. അയാൾ നിൽക്കുമ്പോൾ നിൽക്കണം; അയാൾ മെല്ലെ നടന്നാൽ നിങ്ങളും മെല്ലെ നടക്കണം; അയാൾ തിരിഞ്ഞുനടന്നാൽ നിങ്ങളും തിരിഞ്ഞു നടന്നുകൊള്ളണം.

എതിരേ ഒരാൾ വന്നുപോയാൽ കഥ ഇതിലും പരുങ്ങലിലാണ്. ഒരാൾ സ്വമനസ്സാലെയോ അപരൻെറ നിർബന്ധപൂർവമായ സഹായത്താലോ വേലിയെയോ, കയ്യാലയെയോ ഗാഢഗാഢം പുണരാതെ ആ ദുർഘടസന്ധി തരണം ചെയ്യാൻ സാധ്യമല്ല. കുറുക്കുവഴികളിൽ സ്നേഹത്തിനും സാഹോദര്യത്തിനും, സേവനത്തിനും സഹകരണത്തിനും സ്ഥാനമില്ല.

ഇതിനൊക്കെ പുറമെ, ഇതിനൊക്കെ ഉപരിയായി എനിക്കുള്ള പരാതി, കുറുക്കുവഴികൾ അവയെ വിജയപൂർവം തരണം ചെയ്താൽതന്നെയും ലക്ഷ്യസ്ഥാനത്തിൻെറ പരിസരങ്ങളിലല്ലാതെ അതിൻെറ പ്രധാനപ്പെട്ട പ്രവേശനദ്വാരത്തിൽ ഒരുവനെ എത്തിക്കുകയില്ല എന്നുള്ളതാണ്. വടക്കുപുറത്തെ എച്ചിൽക്കുഴിയുടെ വക്കിൽ, തെക്കുപുറത്തെ കന്നുകാലിത്തൊഴുത്തിൻെറ പിന്നിൽ, പുറകുവശത്തെ മതിൽക്കെട്ടിനുവെളിയിൽ—ഇവിടെയൊക്കെയാണു കുറുക്കുവഴികൾ ചെന്നുനില്ക്കുന്നത്. അവിടെ

നിന്നു അപകടവും അലോക്യവും കൂടാതെ മുൻവശത്തെത്തുന്ന പാടാണ് പാട്. എത്ര വടക്കിനിപ്രഭുികളെ പൂവിട്ടു പൂജിക്കണം. എത്ര കഠിനഹൃദയന്മാരായ കിങ്കരന്മാരെ കോഴകൊടുത്തു പ്രീതിപ്പിക്കണം, അനവസരത്തിൽ അസ്ഥാനത്തു പ്രത്യക്ഷപ്പെട്ട് അസൗകര്യങ്ങളുണ്ടാക്കാൻ പ്രത്യേക വിരുതുള്ള എത്ര പേപിടിച്ച പൈതങ്ങളെ മധുരപദാർത്ഥങ്ങൾ കൊടുത്തു പ്രസാദിപ്പിക്കണം! ഇനി ഇതൊക്കെ എങ്ങനെയെങ്കിലും സാധിച്ച് ഒരു കണക്കിനു മുൻവശത്തെത്തിയാൽതന്നെയും സൈ്വരമുണ്ടോ? അവിടെ നേരത്തെ കയറി സ്ഥാനംപിടിച്ചിട്ടുള്ളവർ അവരും വന്നവഴി ഇതൊക്കെത്തന്നെയായിരിക്കും. പക്ഷേ ആ സത്യം ഈ ഭാഗ്യദോഷിക്കറിയാമോ? അവർ അവൻെറമേൽ തറയ്ക്കുന്ന നിന്ദാഗർഭമായ നിശിതവീക്ഷണങ്ങൾ, അവനെപ്പറ്റി അന്യോന്യം മന്ത്രിക്കുന്ന ആക്ഷേപവാക്കുകൾ! ഭയങ്കരസ്വപ്നങ്ങൾ നിറഞ്ഞ എത്രയെത്ര നെടുനെടുകൻ രാത്രികൾ കഴിയണം അതൊക്കെ ഒന്നു മറക്കുവാൻ.

ശരീരക്ലേശമോ സമയവ്യയമോ ലാഭിക്കാൻവേണ്ടി കുറുക്കുവഴി അവലംബിച്ചാൽ സംഭവിക്കുന്നതു കൂടുതലും കൂടുതൽ തരത്തിലുള്ളതുമായ ശാരീരികവും മാനസികവുമായ ക്ലേശങ്ങളാണെങ്കിൽ, അവയുടെ പരിഹാരത്തിനുവേണ്ടിവരുന്നതു കഷ്ടപ്പെട്ടു സമ്പാദിച്ച സമയലാഭത്തിൻെറ പത്തിരട്ടി സമയനഷ്ടമാണെങ്കിൽ, കുറുക്കുവഴി അനുഗ്രഹമല്ല, അതുപദേശിച്ചുകൊടുക്കുന്നവൻ അനുഗ്രഹദാതാവല്ല, അത് അവലംബിക്കുന്നവൻ അനുഗ്രഹഭോക്താവുമല്ല.

കുറുക്കുവഴികൾ പ്രലോഭനങ്ങളാണ്. അനുഗ്രഹം നീട്ടി മഹോപദ്രവം സമ്മാനിക്കുന്ന വൻചതികളാണ്. മനുഷ്യൻെറ ആരോഗ്യത്തെയും സുഖത്തെയും സമാധാനത്തെയും അഭിമാനത്തെയും നിർദ്ദയം ഭഞ്ജിക്കുന്ന കുടിലശത്രുക്കളാണ്. അവ നിശ്ശേഷം വർജ്ജനീയങ്ങളാണ്.

സമയദൗർലഭ്യംകൊണ്ടു വിഷമിച്ചുവലയുന്ന ഈ ലോകത്തിൽ, ഭാരിച്ച ജീവിതക്ലേശങ്ങളുടെ സമ്മർദ്ദത്തിൽപ്പെട്ടു ഞെരുങ്ങി ശ്വാസംമുട്ടുന്ന ഈ ലോകത്തിൽ, കുറുക്കുവഴികളുടെ മഹാനുഗ്രഹങ്ങൾ വർജ്ജനീയങ്ങളെന്നു വിധിക്കുന്നത് ബുദ്ധിശൂന്യതയല്ലേ? ദ്രോഹമല്ലേ?

അല്ലതന്നെ. കുറുക്കുവഴികളുടെമേൽ ഞാൻ ആരോപിച്ചിട്ടുള്ള കുറ്റങ്ങൾക്കു ന്യായമായ ഒരു സമാധാനവും ഇന്നേവരെ ആരും പറഞ്ഞുകേട്ടിട്ടില്ല. കുറുക്കുവഴിപ്രണയികൾ ആകെക്കൂടി

പറയുന്ന സമാധാനം ഇതാണ്. ''അതൊന്നും സാരമില്ല. ഏറ്റവും എളുപ്പത്തിൽ ലക്ഷ്യം പ്രാപിക്കുന്നതല്ലേ കാര്യം? അതിനുവേണ്ടി അല്പം വൃത്തികേടോ ചില്ലറപരുക്കുകളോ, തെല്ല് അഭിമാനക്ഷയംതന്നെയോ വന്നുപോയാൽ അത്ര കാര്യമായി വിചാരിക്കാനില്ല. ലക്ഷ്യം പ്രാപിച്ചുകഴിയുമ്പോഠം അതെല്ലാം മറക്കും; നാമും മറക്കും. ലോകരും മറക്കും. എന്നു മാത്രമല്ല; മനുഷ്യനായാൽ അല്പം ധൈര്യം വേണ്ടേ? കുറെ കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും സഹിക്കാനുള്ള സന്നദ്ധതയും കരളുറപ്പും വേണ്ടേ?''

ഈ കരളുറപ്പുള്ള ധീരന്മാർ കുറുക്കുവഴികളെ വാഴ്ത്തുന്നത് രാജപാതയിൽക്കൂടിയുള്ള സഞ്ചാരം അവർക്ക് അല്പം കൂടി ശരീരക്ലേശം നല്കും എന്നുള്ള ഒറ്റഭയംകൊണ്ടാണ്. അഥവാ ലക്ഷ്യപ്രാപ്തിയിൽ നേരിട്ടേക്കാവുന്ന അല്പമായ കാലവിളംബം സഹിക്കാൻ കരളുറപ്പില്ലാഞ്ഞിട്ടാണ്. കേവലം ഭീരുത്വത്തിൻെറയും പരിദീനമായ ദൗർബല്യത്തിൻെറയും മൂർത്തികളാണവർ. അവരാണ് ധൈര്യവും ശക്തിയും ഉപദേശിക്കുന്നത്! അവരുടെ ശിഷ്യത്വം അഭികാമ്യമല്ല.

മാർഗ്ഗവും ലക്ഷ്യവും രണ്ടല്ല. രാജപാതകളുടെയും കുറുക്കുവഴികളുടെയും ലക്ഷ്യങ്ങഠം ഒന്നല്ല; ഒന്നാകാൻ സാധ്യമല്ല. അവ എപ്പോഴും എവിടെയും ഭിന്നങ്ങളാണ്. നമ്മുടെ അധൈര്യവും ദൗർബല്യവും ക്ലേശപരാങ്മുഖത്വവുമാണ് നമ്മെ കുറുക്കുവഴികളുടെ ആരാധകന്മാരും ദാസന്മാരുമാക്കി അധഃപതിപ്പിക്കുന്നത്. ഈ ദയനീയമായ ദാസ്യം, ഈ നാശകരമായ ചെയ്ത്താൻസേവ, നമ്മെ എവിടേക്കാണു തള്ളിക്കൊണ്ടുപോകുന്നത്? — കാപട്യത്തിലേക്ക്, ചൂഷണത്തിലേക്ക്, മോഷണത്തിലേക്ക്, കൊലപാതകത്തിലേക്ക്.

അനേകായിരം ആളുകഠംക്ക് ഒരുമിച്ച് നിർബാധം സഞ്ചരിക്കാവുന്ന രാജപാതകഠം ഇന്ന് ജനശൂന്യങ്ങളാണ്. രണ്ടുപേർക്കു കൂട്ടിമുട്ടാതെ നടക്കാൻ കഴിയാത്ത കുറുക്കുവഴികളിൽ മനുഷ്യകോടികഠം ഇന്നു തിങ്ങിക്കൂടുകയാണ്. അനുനിമിഷം ആഞ്ഞു കൂട്ടിമുട്ടുകയാണ്. ആ ഭയങ്കരസംഘട്ടനങ്ങളാണ് മനുഷ്യസംസ്കാരത്തെ ഇന്ന് ആമൂലാഗ്രം വിറപ്പിക്കുന്നത്. അവിടെനിന്നുയരുന്ന അട്ടഹാസങ്ങളും ആക്രന്ദനങ്ങളുമാണ് ഇന്നു ലോകമെങ്ങും മാറ്റൊലിക്കൊള്ളുന്നത്. മനുഷ്യൻെറ കുറുക്കുവഴിപ്രേമത്തിൻെറ പരിണതഫലം!

എത്രതന്നെ സമയം ലഭിച്ചാലും ചെയ്യാനാഗ്രഹമുള്ളതെല്ലാമോ, അവശ്യം ചെയ്യേണ്ടതെല്ലാംപോലുമോ, ചെയ്തു

തീർത്തിട്ട് ഇവിടംവിട്ടുപോകുവാനൊക്കും എന്നു നാം വ്യാമോഹിക്കരുത്. സഹ്യങ്ങളും സഹനാർഹങ്ങളും മനുഷ്യജന്മമെടുത്തവന് അനുപേക്ഷണീയങ്ങളുമായ ക്ലേശങ്ങൾ ഒഴിവാക്കുവാൻ ക്ലേശിക്കുന്നത് ബുദ്ധിശൂന്യതയാണ്.

അതുകൊണ്ടു രാജപാതയോടായിരിക്കണം നമുക്കു മമത. അതു തരണംചെയ്യുന്നതിൽ നേരിടുന്ന ക്ലേശത്തിന് ഏതോ പ്രത്യേകമായ മാന്യതയുണ്ട്, ശുദ്ധിയുണ്ട്, ആരോഗ്യദായകത്വമുണ്ട്. അതു തരണംചെയ്യുന്നതിൽ ചെലവാകുന്ന സമയം ഒരു നഷ്ടമല്ല. ഓരോ കാൽവയ്പിലും ലക്ഷ്യപ്രാപണം നാം നിർവഹിക്കുന്നുണ്ട്. ലക്ഷ്യത്തിന്റെ പൂർണ്ണമായ പ്രാപ്തി ഉണ്ടായില്ലെന്ന് വരാം, അതിനുമുമ്പു പരിക്ഷീണരായി വീണുപോയേക്കാം. നമുക്ക് അതിൽ അശേഷം കുണ്ഠിതത്തിന് അവകാശമില്ല. നാം വീഴുന്നത് രാജപാതയിലാണ്—നമ്മുടെ തമ്പുരാന്റെ അരമനയിലേക്കുള്ള വിശുദ്ധവും വിശാലവും മനോഹരവുമായ മാർഗ്ഗത്തിലാണ്. അവിടത്തെ ദൂതന്മാർ നമ്മെ താങ്ങിയെടുത്തു തിരുമുമ്പിൽ എത്തിച്ചുകൊള്ളും.

വിചാരമാധുരി] [കൈനിക്കര കുമാരപിള്ള

അഭ്യാസം

1. കുറുക്കുവഴികളെപ്പറ്റി ലേഖകന് അവിശ്വാസം തോന്നുന്നതിന് എന്താണു കാരണങ്ങൾ?
2. 'ലക്ഷ്യംപോലെതന്നെ മാർഗ്ഗവും ശുദ്ധമായിരിക്കണമെന്നുണ്ടോ?' എന്ന ചോദ്യത്തിന് ഈ ലേഖനത്തിൽ ഉന്നയിച്ചിട്ടുള്ള ഉത്തരം എഴുതുക.
3. ആശയം വിശദമാക്കി രണ്ടു ഖണ്ഡിക വീതം എഴുതുക.
   (1) കുറുക്കുവഴികളില്ലാത്ത ലോകം കലർപ്പില്ലാത്ത കഷ്ടപ്പാടിന്റെ കേദാരമാണ്. അതാണു സാക്ഷാൽ നരകം.
   (2) വടക്കുപുറത്തെ എച്ചിൽക്കുഴിയുടെ വക്കിൽ, തെക്കുപുറത്തെ കന്നുകാലിത്തൊഴുത്തിന്റെ പിന്നിൽ, പുറകുവശത്തെ മതിൽക്കെട്ടിനു വെളിയിൽ,—ഇവിടെയൊക്കെയാണ് കുറുക്കുവഴികൾ ചെന്നുനില്ക്കുന്നത്.
   (3) അനേകായിരം ആളുകൾക്ക് ഒരുമിച്ച് നിർബാധം സഞ്ചരിക്കാവുന്ന രാജപാതകൾ ഇന്ന് ജനശൂന്യങ്ങളാണ്. രണ്ടു പേർക്കു കൂട്ടിമുട്ടാതെ നടക്കാൻ കഴിയാത്ത കുറുക്കുവഴികളിൽ മനുഷ്യകോടികൾ ഇന്നു തിങ്ങിക്കിടക്കുകയാണ്.
   (4) നാം വീഴുന്നതു രാജപാതയിലാണ്—നമ്മുടെ തമ്പുരാന്റെ അരമനയിലേക്കുള്ള വിശുദ്ധവും മനോഹരവുമായ മാർഗ്ഗത്തിലാണ്. അവിടത്തെ ദൂതന്മാർ നമ്മെ താങ്ങിയെടുത്തു തിരുമുമ്പിൽ എത്തിച്ചുകൊള്ളും.

പാഠം 16

# ഒരു ദിവസം

[കെ.പി. കേശവമേനോൻ (1886–1978)—'മാതൃഭൂമി'യുടെ പ്രധാന പത്രാധിപരായിരുന്ന ഇദ്ദേഹം ഒട്ടധികം ഗ്രന്ഥങ്ങളുടെ കർത്താവാണ്. ബിലാത്തിവിശേഷം, ജീവിതചിന്തകൾ, ദാനഭൂമി, നവഭാരതശില്പികൾ, ഭൂതവും ഭാവിയും, ബന്ധനത്തിൽ നിന്ന്, മഹാത്മാഗാന്ധി, ജവഹർലാൽ നെഹ്റു. യേശുദേവൻ, കഴിഞ്ഞകാലം എന്നിവയാണ് പ്രമുഖ കൃതികൾ. 'ജീവിത ചിന്തകളിൽ' നിന്നാണ് 'ഒരു ദിവസം' എന്ന ഉപന്യാസം എടുത്തിട്ടുള്ളത്.]

ഒരുദിവസം ജനിക്കുന്നു. ഒരുദിവസം മരിക്കുന്നു. ജനനത്തിനും മരണത്തിനും ഇടയിലുള്ള കാലം ഓരോദിവസമായി കഴിയുന്നു. ഒരു സൂര്യോദയം കഴിഞ്ഞു മറ്റൊരു സൂര്യോദയത്തിനിടയിലുള്ള ആ ഇരുപത്തിനാലുമണിക്കൂറാണ് ഒരു ദിവസം. നമ്മുടെ ജീവിതത്തെ കെട്ടിപ്പടുക്കുവാനുള്ള ഒരു ഇഷ്ടിക. ഓരോ ഇഷ്ടികയുടെയും ഉറപ്പിനും ഭംഗിക്കും, ആകൃതിക്കും അനുസരിച്ചിരിക്കും എടുപ്പിൻെറ ഒട്ടാകെയുള്ള ഗുണവും ഭംഗിയും. ചില ഇഷ്ടികകൾ വളഞ്ഞും, മുറിഞ്ഞും, ഉറപ്പു കുറഞ്ഞും ഉള്ളവയായാൽ എടുപ്പിൻെറ ഉറപ്പും, ആകൃതിയും അത്രകണ്ടു മോശമായിത്തീരും. ഓരോ ഇഷ്ടികയും സൂക്ഷ്മമായി പരിശോധിച്ചെടുത്താൽ പിന്നെ എടുപ്പിൻെറ ഉറപ്പിനെക്കുറിച്ച് ആശങ്കയ്ക്ക് അവകാശമില്ല. അതുപോലെതന്നെ ഓരോ ദിവസവും വേണ്ടപ്രകാരം ഉപയോഗപ്പെടുത്തിയാൽ ജീവിതവിജയത്തെപ്പറ്റി ഒട്ടും ഭയപ്പെടേണ്ടതില്ല.

ഒരു ദിവസത്തെ ആലോചനകളും പ്രവൃത്തികളും നിയന്ത്രിക്കുന്നതിന് നമുക്കു സാധിക്കയില്ലേ? അതു സാധിച്ചാൽ ജീവിതത്തെ നിയന്ത്രിക്കുവാനും സാധിക്കും. നമ്മുടെ ജീവിതത്തിലെ പലഭാഗങ്ങളാണ് ഓരോ ദിവസവും—രണ്ടു സൂര്യോദയത്തിനിടയിലുള്ള ആ ഇരുപത്തിനാലുമണിക്കൂർനേരം. അതിൽ മൂന്നിൽ ഒരുഭാഗം ഉറക്കത്തിനായി പോകുന്നു. ആ സമയം നാം ശരിയായി ജീവിക്കുന്നുണ്ടെന്നു പറഞ്ഞുകൂടാ. യാതൊരു കർമ്മവും അപ്പോൾ സാധ്യമല്ല, ഭക്ഷണത്തിനും ദേഹസൗകര്യങ്ങൾക്കാവശ്യമായ മറ്റുകാര്യങ്ങൾക്കുമായി ആ ഇരുപത്തിനാലുമണിക്കൂറിൻെറ മറ്റൊരുഭാഗം വിനിയോഗിക്കുന്നു. അതു മൂന്നു മണിക്കൂറാകുമെന്നു കണക്കുവയ്ക്കുക. ഇത് എല്ലാപേർക്കും ഒരുപോലെ ആയിരിക്കുമെന്നു പറഞ്ഞുകൂടാ, ചിലർക്ക് അതിൽ ഇരട്ടി വേണ്ടിവരും. ചിലർക്ക് അതിൻെറ പകുതിയുണ്ടായാൽ മതി കുളിക്കുവാൻ ഒരുമണിക്കൂറിലധികം സമയമെടുക്കുന്ന ഒരാളെ

ഈ ലേഖകൻ അറിയും. ഭക്ഷണത്തിന് ആ സമയം വേണ്ടി വരുന്ന മറ്റൊരു സുഖിയനെയും പരിചയമാണ്. അങ്ങനെയുള്ള വരെപ്പറ്റിയല്ല ഇവിടെ പറയുന്നത്, സാധാരണക്കാരനെപ്പറ്റി യാണ്. ഉറക്കത്തിനുവേണ്ടിവരുന്ന സമയമൊഴിച്ച് ദേഹസം ബന്ധമായ ആവശ്യങ്ങൾക്കെല്ലാംകൂടി മൂന്നുമണിക്കൂർ മതി യെന്നാണു കരുതേണ്ടത്. അങ്ങനെ കണക്കാക്കിയാൽ ഒട്ടാകെ യുള്ള ഇരുപത്തിനാലുമണിക്കൂറിൽ പതിനൊന്നു മണിക്കൂറും പൊയ്ക്കഴിഞ്ഞു. ബാക്കിയുള്ളത് പതിമൂന്നുമണിക്കൂർ മാത്ര മാണ്. അതു വേണ്ടുംപ്രകാരം വിനിയോഗിക്കുന്നതിനനുസരി ച്ചിരിക്കും ജീവിതത്തിലെ സുഖവും ദുഃഖവും, ജയവും അപ ജയവും, ലാഭവും നഷ്ടവും.

നമ്മുടെ മാസംതോറുമുള്ള വരവ് ഒരു ക്ലിപ്തസംഖ്യയാ ണെന്നു കരുതുക. അതുകൊണ്ട് ആവശ്യമായ ചെലവുകളെല്ലാം നിവർത്തിക്കണമെങ്കിൽ നാം എന്തുചെയ്യണം? അത്യാവശ്യങ്ങളായ ചെലവുകൾ ആദ്യം കണക്കാക്കണം. അതിനുള്ള പണം ഒന്നാമ തായി നീക്കിവയ്ക്കണം. ബാക്കിയുള്ളതുകൊണ്ട് അവശ്യ ത്തിൻെറ തിടുക്കത്തിനനുസരിച്ച് ചെലവുകൾ നിയന്ത്രിച്ചു ചെയ്യണം. എന്നാൽ മാത്രമേ വരവുകൊണ്ടു ചെലവുനടത്താൻ സാധിക്കയുള്ളൂ. സമയത്തിൻെറ കഥയും അതുപോലെതന്നെ യാണ്. ഇത്രസമയമേ ഉള്ളുവെന്നറിഞ്ഞാൽ അതിൽനിന്ന് ഏറ്റവും ഗുണമുണ്ടാകത്തക്കവിധത്തിൽ അതിനെ എങ്ങനെയാണ് ഉപയോഗപ്പെടുത്തേണ്ടതെന്ന് ആലോചിച്ചു തീർച്ചപ്പെടുത്തണം. 'സമയം പണമാണ്' എന്നു പറയാറുണ്ടല്ലോ. എന്നാൽ സമയവും പണവും തമ്മിൽ വലിയൊരു വ്യത്യാസമുണ്ട്. പണത്തിൻെറ വരവ് ചിലപ്പോൾ കൂടിയെന്നുവരാം. ചിലപ്പോൾ കുറഞ്ഞു എന്നുവരാം. സമയത്തെ സംബന്ധിച്ചിടത്തോളം അതിനു തര മില്ല. അത് എന്നും ഒരുപോലെയാണ്. ഒരു ദിവസത്തിൽ ഇരുപത്തിനാലു മണിക്കൂറിൽ അധികം ഒരിക്കലും കിട്ടുകയില്ല. പണം തൽക്കാലം ഇല്ലെങ്കിൽ കടം വാങ്ങാം; ജാസ്തിയുണ്ടെങ്കിൽ മേലിൽ ആവശ്യത്തിനായി സൂക്ഷിച്ചുവയ്ക്കാം. സമയത്തെ അങ്ങനെ ചെയ്യുവാൻ തരമില്ല. നാളത്തെ സമയത്തിലെ ഒരു ഭാഗം ഇന്നത്തെ ആവശ്യത്തിനു കടംവാങ്ങുവാൻ തരമില്ല. ഇന്നത്തെ സമയം നാളത്തെ ആവശ്യത്തിനായി സൂക്ഷിച്ചു വയ്ക്കാനും തരമില്ല. അന്നന്നു കിട്ടുന്ന സമയം അന്നന്ന് ഉപയോഗപ്പെടുത്തണം. പണം ചെലവുചെയ്യുന്നതിനെക്കാൾ അധികം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു സമയം ചെലവുചെയ്യുന്ന കാര്യത്തിൽ.

പതിമൂന്നു മണിക്കൂറാണ് മറ്റ് ആവശ്യങ്ങൾ കഴിച്ചു ബാക്കിയുള്ളതെന്നു കണ്ടുവല്ലോ. ഈ പതിമൂന്നു മണിക്കൂറും അവനവൻെറ ഇഷ്ടത്തിനനുസരിച്ചു ചെലവു ചെയ്യാനുള്ള സ്വാതന്ത്ര്യം നമുക്കുണ്ടോ? ചിലർക്ക് ഉണ്ടായി എന്നു വന്നേക്കാം. അവരുടെ എണ്ണം എത്രയും ചുരുങ്ങിയിരിക്കും. അധികം ആളുകൾക്കും അതു സാധിക്കുകയില്ല. അവർക്ക് ഉപജീവനത്തിനുള്ള മാർഗ്ഗങ്ങൾ തേടണം; കുടുംബത്തെ പുലർത്തണം. അതിനു വല്ല ജോലിയും എടുക്കണം. ആ ജോലി അവർക്ക് ഇഷ്ടമുള്ളതായിരിക്കാം. ഒരുപക്ഷേ തീരെ ഇഷ്ടമില്ലാത്തതാവാനും മതി. ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും അത് എടുക്കാതെ നിവൃത്തിയില്ല. ജോലി എടുക്കാതിരുന്നാൽ ചെലവുനടത്താൻ വഴിയില്ല. അതുകൊണ്ട് ഇഷ്ടമില്ലാത്ത പണി എടുക്കുന്നതിന് അവർ നിർബദ്ധരാവും. ഒരാൾക്കു സംഗീതത്തിലായിരിക്കും വാസന. ആ വാസനയ്ക്കനുസരിച്ചു ജോലി അയാൾക്കു കിട്ടിയില്ലെന്നു വരാം. കിട്ടിയത് ഒരു ക്ലാർക്കിൻെറ ജോലിയായിരിക്കും. തനിക്കിഷ്ടമില്ലെങ്കിൽകൂടി അതു സ്വീകരിക്കുന്നതിന് അയാൾ നിർബന്ധിതനാകുന്നു. മറ്റൊരാൾക്കു പുതിയ യന്ത്രങ്ങളെ സംബന്ധിച്ചു ഗവേഷണങ്ങൾ നടത്തുക ഇഷ്ടമായിരിക്കും. ഊണും ഉറക്കവുമില്ലാതെ അതിൽ പ്രവർത്തിക്കുന്നതിന് അയാൾക്ക് യാതൊരു മടിയും ഇല്ല; വളരെ സന്തോഷമാണുതാനും. എന്നാൽ ഉപജീവനത്തിനു വേറെ മാർഗ്ഗം കാണാത്തതുകൊണ്ട് അയാൾ ഒരു ടിക്കറ്റ് കലക്ടരുടെ ഉദ്യോഗം നോക്കേണ്ടിവരുന്നു. ഇഷ്ടത്തിനനുസരിച്ചു ജോലി എടുക്കുന്നതിനുള്ള സൗകര്യം ചിലർക്കു ലഭിച്ചു എന്നുവരാം. എന്നാൽ അധികം ആളുകളും ഏർപ്പെട്ടിരിക്കുന്നത് തങ്ങൾക്കിഷ്ടമില്ലാത്ത പണിയിലായിരിക്കും. ഇഷ്ടമില്ലെങ്കിൽക്കൂടി അത് എടുക്കാതെ തരമില്ല. മറ്റൊരാളുടെ ചൊൽപ്പടിക്കോ, ആവശ്യത്തിനോ, ഇഷ്ടപ്രകാരമോ ആ സമയം ഉപയോഗിക്കേണ്ടിവരും. ഇങ്ങനെ ഉപജീവനത്തിനുവേണ്ടി പണിയെടുക്കുന്ന സമയം മുഴുവനും അവരുടേതാണെന്നു പറഞ്ഞുകൂടാ. അതിന് ഏഴു മണിക്കൂറെങ്കിലും വേണം. ഇരുപത്തിനാലു മണിക്കൂറിൽനിന്ന് അതുകൂടി കിഴിച്ചാൽ ബാക്കിയുള്ളത് ആറു മണിക്കൂർ മാത്രമാണ്. ഒരു ദിവസത്തിൽ ആറുമണിക്കൂർ മാത്രമേ നമുക്ക് ഇഷ്ടപ്രകാരം ചെലവുചെയ്യുവാൻ കിട്ടുന്നുള്ളു എന്നു വിചാരിക്കുമ്പോൾ ആശ്ചര്യം തോന്നിപ്പോകും. അതാണ് വാസ്തവം. അതുകൂടി പലർക്കും കിട്ടിയെന്നുവരില്ല. ആറുമണിക്കൂർ നേരം നമ്മുടെ ഇഷ്ടപ്രകാരം ചെലവുചെയ്യുന്നതിനു

സൗകര്യമുണ്ടെങ്കിൽ അത് ഉപയോഗപ്പെടുത്തേണ്ട സമ്പ്രദായ ത്തെപ്പറ്റി നമുക്കൊന്ന് ആലോചിച്ചുനോക്കുക.

എന്താണ് മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്നത് ? ജ്ഞാനമല്ലേ? ജ്ഞാനസമ്പാദനത്തിനുള്ള ഏതു മാർഗ്ഗവും, ഏതുസമയവും പാഴാക്കിക്കളയുവാൻ തരമുണ്ടോ? കഴിഞ്ഞ കാൽനൂറ്റാണ്ടിനുള്ളിൽ നാനാവിഷയങ്ങളിലും മനുഷ്യനു സമ്പാ ദിക്കുവാൻ സാധിച്ച അറിവിനെപ്പറ്റി ആലോചിക്കുമ്പോൾ അദ്ഭുതം തോന്നിപ്പോകും. ശാസ്ത്രം, സാഹിത്യം, ചരിത്രം, കല എന്നിങ്ങനെ ഏതു വിഷയം എടുത്തുനോക്കിയാലും നമുക്കു വായിച്ചറിവാനുള്ള പുസ്തകങ്ങൾ എത്രയെങ്കിലുമുണ്ട്. മല യാളത്തിൽ അവ ഇപ്പോൾ ചുരുക്കമാണ്. എങ്കിലും ക്രമേണ വർദ്ധിച്ചുവരുന്നുണ്ട്. ചില വിഷയങ്ങളിൽ നമുക്ക് പ്രത്യേക താത്പര്യമുണ്ടായിരിക്കാൻമതി. അവയെസ്സംബന്ധിച്ചു പുസ്തകങ്ങൾ വായിക്കുന്നതിനു നമുക്കു വലിയ ഇഷ്ടമാ യിരിക്കും. ഏതെങ്കിലും ഒരു വിഷയത്തിൽ പൂർണ്ണമായ ജ്ഞാനം സമ്പാദിക്കുവാൻ ശ്രമിക്കണം. മിക്കവിഷയങ്ങളിലും സാമാന്യമായ അറിവും ഉണ്ടായിരിക്കണം. വിദ്യാലയം വിട്ടതു കൊണ്ടു വിദ്യാസമ്പാദനം അവസാനിച്ചിട്ടില്ല. അത് ജീവിത കാലം മുഴുവനും തുടർന്നുപോവുകതന്നെ വേണം. അതു കൊണ്ടു നമുക്ക് സ്വന്തമായി കിട്ടുന്ന ആറുമണിക്കൂറിലെ ഒരു ഭാഗമെങ്കിലും—ഒരു മണിക്കൂറെങ്കിലും നല്ല പുസ്തകങ്ങൾ വായിക്കുന്നതിന് ഉപയോഗപ്പെടുത്തണം. കയ്യിൽ കിട്ടുന്ന തൊക്കെ എടുത്തു വായിക്കുകയല്ല വേണ്ടത്. അറിഞ്ഞിരിക്കേ ണ്ടതായ വിഷയങ്ങളെ പ്രതിപാദിക്കുന്ന വിശേഷപുസ്തകങ്ങൾ തേടിപ്പിടിക്കണം. ഒരു കൊല്ലത്തിനിടയ്ക്കു വായിച്ചുതീർ ക്കേണ്ട പുസ്തകങ്ങളുടെ ഒരു പട്ടിക മുൻകൂട്ടി തയ്യാറാക്കാൻ കഴിഞ്ഞാൽ അത്രയും നന്ന്. വായിക്കാൻ സമയം കിട്ടുകയില്ല എന്ന ആവലാതി അസ്ഥാനത്താണ്. സമയം ഉണ്ട്. അത് നിങ്ങൾ ഉപയോഗപ്പെടുത്താതിരിക്കയാണ്. ദിവസം ഒരു മണി ക്കൂർ, മാസത്തിൽ മുപ്പതു മണിക്കൂർ, കൊല്ലത്തിൽ മുന്നൂറ്റി യറുപതു മണിക്കൂർ—സുഖക്കേടുകൊണ്ടോ മറ്റു കാരണങ്ങൾ കൊണ്ടോ ചില ദിവസങ്ങളിൽ വായിക്കാൻ സൗകര്യം കിട്ടിയി ല്ലെങ്കിൽക്കൂടി കൊല്ലത്തിൽ മുന്നൂറു മണിക്കൂറെങ്കിലും—അതി ന്നായി നീക്കിവയ്ക്കാൻ സാധിക്കുമെന്നതു തീർച്ചയാണ്. എന്താശ്ചര്യം! എത്ര നല്ല പുസ്തകങ്ങൾ ആ സമയത്തി നുള്ളിൽ വായിച്ചുതീർക്കാം!

ഒന്നാമത്തെ ലോകമഹായുദ്ധകാലത്ത് ബ്രിട്ടനിലെപ്രധാന മന്ത്രിയായിരുന്ന അസ്കിത്ത് ഉറങ്ങുവാൻ പോകുന്നതിനു മുമ്പ് അരമണിക്കൂർനേരം വല്ല നല്ലപുസ്തകങ്ങളും പതിവായി വായിച്ചിരുന്നുവത്രെ. യുദ്ധക്കളത്തിൽ കൂടാരമടിച്ചു പാർത്തിരുന്നകാലത്തും ജൂലിയസ്സീസർ തന്റെ പതിവുപോലെയുള്ള ഗ്രന്ഥപാരായണത്തിനു യാതൊരു മുടക്കവും വരുത്തിയിരുന്നില്ല. ഇങ്ങനെ കുറേശ്ശയായി സമ്പാദിക്കുന്ന അറിവ് പലപ്പോഴും വിഷമഘട്ടങ്ങളിൽ നമുക്കു സഹായകമായിത്തീരും. കൂട്ടിവച്ച ആ കലവറയിൽ നിന്നു തിടുക്കമായ ആവശ്യങ്ങൾ നിവർത്തിക്കുന്നതിനുള്ള സാധനങ്ങൾ നമുക്ക് എടുക്കുവാൻ സാധിക്കും. ഒരു മണിക്കൂർ നേരമെങ്കിലും ദിവസേന നല്ല പുസ്തകങ്ങൾ വായിക്കുന്നതിനു നീക്കിവയ്ക്കണം. വർത്തമാനപ്പത്രങ്ങളും മാസികകളും വായിക്കുന്നതിന് ഉപയോഗപ്പെടുത്തുന്ന സമയം ഇതിൽ ഉൾപ്പെടുത്തിയിട്ടില്ല. അതിനെപ്പറ്റി വേറെ പറയാം.

അറിവു സമ്പാദിച്ചതുകൊണ്ടുമാത്രം മതിയാകുന്നതല്ലല്ലോ. മനുഷ്യനു വിനോദം വേണ്ടേ? വ്യായാമം വേണ്ടേ? അതു രണ്ടും കൂടി ഒന്നിച്ചാകുമ്പോൾ സാധിച്ചാൽ അത്രയും നല്ലതുതന്നെ. ആപ്പീസിൽനിന്നു വന്നാൽ ഒരിടത്തു വെറുതെ ഇരിക്കുവാനാണ് പലർക്കും താത്പര്യം. ഉദ്യോഗകാലം കഴിയുമ്പോഴേയ്ക്കു വൃദ്ധന്മാരായിപ്പോകുന്നു നമ്മുടെ പഠിപ്പുകാരിൽ പലരും. പെൻഷൻപറ്റി പിരിഞ്ഞാൽ പിന്നെ അവർക്ക് യാതൊന്നും ചെയ്യുവാൻ വയ്യ.

ഇതു ചെറുപ്പകാലത്തെ പരിചയത്തിന്റെ ഫലമാണ്. ജോലിസ്ഥലത്തുനിന്നു മടങ്ങിയെത്തിയാൽ കുറെ നേരം തുറന്ന സ്ഥലത്തിരുന്ന് എന്തെങ്കിലും ചെയ്യുവാൻ ഉണ്ടാകണം. ആപ്പീസിലെ കാര്യമെല്ലാം അപ്പോൾ മറക്കണം. തോട്ടത്തിൽ പണി ചെയ്യുവാൻ ഇഷ്ടമാണോ? അതിന് ഒരുങ്ങുക. എത്ര ഭംഗിയുള്ള തോട്ടം മറ്റാരുടെ സഹായവും കൂടാതെ നിങ്ങൾക്കുണ്ടാക്കാം —മനോഹരമായ പുഷ്പങ്ങളും വിശേഷപ്പെട്ട ഫലങ്ങളുമുള്ള ഒരു നല്ല തോട്ടം. ദിവസേന ജോലിസ്ഥലത്തുനിന്നു മടങ്ങുമ്പോളൊക്കെ തോട്ടത്തിൽ പണിയെടുക്കാൻ ഉന്മേഷംതോന്നണം. പലതരത്തിലുള്ള കോഴികളെ വളർത്തിയിരുന്ന ഒരു ഉദ്യോഗസ്ഥനെ ഈ ലേഖകൻ അറിയും. അതിൽ അദ്ദേഹത്തിനു വലിയ ഭ്രാന്തായിരുന്നു. രണ്ടാമത്തെ മഹായുദ്ധ കാലത്ത് ബ്രിട്ടനിലെ പ്രധാനമന്ത്രിയായിരുന്ന വിൻസ്റ്റൻചർച്ചിൽ ഒരു ഭരണതന്ത്രജ്ഞൻ എന്ന നിലയിൽ ലോകപ്രസിദ്ധനാണ്.

ബ്രിട്ടീഷ് മന്ത്രിസഭയിലെ പല വകുപ്പുകളും ഓരോ കാലത്ത് അദ്ദേഹം നോക്കിയിട്ടുണ്ട്. ഭരണസംബന്ധമായ കാര്യങ്ങളിൽ അധ്വാനിച്ചു പ്രവർത്തിച്ചിരുന്ന അദ്ദേഹം വിശേഷപ്പെട്ട പല പുസ്തകങ്ങളും എഴുതിയിട്ടുണ്ട്. ചിത്രമെഴുത്തിലും അസാമാന്യമായ പാടവം അദ്ദേഹത്തിനുണ്ട്. ഇഷ്ടികയും കുമ്മായവും എടുത്ത് ചെറിയ വീടുകൾ പണിയാനും അദ്ദേഹത്തിന്നറിയാം. എത്ര തിരക്കുള്ള ദിവസങ്ങളിലും ഇങ്ങനെ വല്ലതും കുറെ നേരമെങ്കിലും ചെയ്തുകൊണ്ടിരിക്കുന്നത് അദ്ദേഹത്തിൻെറ പതിവായിത്തീർന്നിട്ടുണ്ട്. ഇതൊന്നും നിങ്ങൾക്ക് ഇഷ്ടമില്ലെങ്കിൽ ഉൾനാട്ടിലോ സമുദ്രക്കരയിലോ നടന്ന് പ്രകൃതിയുടെ മാഹാത്മ്യത്തെ അല്പനേരമെങ്കിലും ആസ്വദിച്ചുകൂടെ? കുന്നുകളുടെ ആകൃതിയും, പുഴകളുടെ ഒഴുക്കും, പക്ഷികളുടെ പാട്ടും, കന്നുകാലികളുടെ മേയലും, അസ്തമയ സൂര്യൻെറ അളവറ്റ മാഹാത്മ്യവും—ഇതെല്ലാം കണ്ട് നമുക്ക് ആനന്ദിച്ചുകൂടെ? അതിനു വല്ല ചെലവും ആവശ്യമാണോ? ഒരു മണിക്കൂർനേരം നമുക്ക് അതിനു നീക്കിവയ്ക്കാം. പോരാ, ഒന്നര മണിക്കൂറെങ്കിലും വേണമെന്നു ചിലർ ശഠിക്കാതിരിക്കയില്ല. ആട്ടെ, അങ്ങനെ ആയിക്കൊള്ളട്ടെ. ഒന്നര മണിക്കൂർനേരം അതിന് അനുവദിച്ചേക്കാം. പക്ഷേ ഒന്നോർക്കേണ്ടതുണ്ട്. ആറു മണിക്കൂറിൽ രണ്ടര മണിക്കൂർ കഴിഞ്ഞു. ഇനി മൂന്നര മണിക്കൂർ മാത്രമേ ബാക്കിയുള്ളൂ. ചെയ്യേണ്ട കാര്യങ്ങൾ ഇനിയുമുണ്ട്. അതിനു സമയമില്ലെന്നു വാദിച്ചിട്ടു പ്രയോജനമില്ല. എങ്കിലും നോക്കാം.

നമുക്കു കുടുംബവും, ബന്ധുക്കളും, സ്നേഹിതന്മാരും, പരിചയക്കാരും ഉണ്ടല്ലോ. അവരെ കാണുന്നതിനും അവരുമായി വർത്തമാനം പറയുന്നതിനും സമയം കാണേണ്ടേ? കുടുംബജീവിയായ മനുഷ്യന് അത് ഒഴിച്ചുകൂടാത്ത ബാധ്യതയല്ലേ? ഗൃഹഭരണത്തെ സംബന്ധിച്ചുള്ള വിവരങ്ങൾ അന്വേഷിക്കുക, കുട്ടികളുടെ പഠിപ്പിനെപ്പറ്റി അറിയുക, സുഹൃത്തുക്കളെ ചെന്നുകാണുക, ഇതെല്ലാം ഒരാൾ സാധാരണ ചെയ്യുന്നതാണ്. അതിനും സമയം കാണണമല്ലോ. അടുത്ത ബന്ധുക്കളെയോ ഒരു പ്രിയസുഹൃത്തിനെയോ ചെന്നു കാണാതിരുന്നാൽ അവർ പരിഭവിക്കും. ഈ ലേഖകൻെറ ഒരടുത്ത ബന്ധു കുറെനാൾ രോഗത്തിൽ കിടന്നിരുന്നു. ഓരോരോ തിരക്കുകളാൽ അദ്ദേഹത്തെ ചെന്നു കാണുന്നതിനു സാധിച്ചില്ല. വളരെനാൾ കഴിഞ്ഞതിനു ശേഷമാണ് ഒരു ദിവസം അദ്ദേഹത്തെ കാണുവാൻ തരമായത്. രോഗശയ്യയിൽ കിടന്നിരുന്ന ആ ബന്ധു കാൽ

മണിക്കൂർ നേരം എൻെറമേൽ ശകാരം വർഷിച്ചു. ''ഇത്രദിവസം ദീനംപിടിച്ചു കിടന്ന എന്നെ ഒന്നു വന്നുകാണുവാൻ സമയം കിട്ടിയില്ല അല്ലേ?'' എന്നു ചോദിച്ചപ്പോൾ മറുപടി പറയുവാൻ ഒന്നും ഞാൻ കണ്ടില്ല. പണിത്തിരക്കുണ്ടായിരുന്നതു വാസ്തവം തന്നെ. എന്നാൽ ആ രോഗിയെ ചെന്നു കാണേണ്ടത് എൻെറ കടമ യായിരുന്നു. അതു ഞാൻ ചെയ്തില്ല. അതിൽ ലജ്ജയോടെ പശ്ചാത്തപിക്കുവാനേ എനിക്കു നിവൃത്തിയുണ്ടായുള്ളൂ.

അതുകൊണ്ട് ആറുമണിക്കൂറിൽ മതിയായ ഒരു ഭാഗം ഈവക കാര്യങ്ങൾക്കു നീക്കിവയ്ക്കണം. വൈകുന്നേരം കുടുംബാംഗങ്ങളൊന്നിച്ചിരിക്കുമ്പോൾ പത്രവായനയും കഴിക്കാം. അതിലെ വർത്തമാനങ്ങൾ അവർക്കും പറഞ്ഞുകൊടുക്കാം. എന്നാൽ പത്രവായനയ്ക്കായി പ്രത്യേകമൊരു സമയം വേണ്ടി വരില്ല. ഒരു മണിക്കൂർ അതിനെല്ലാമായി എടുത്താൽ പിന്നെ ബാക്കിയുള്ളത് ഒന്നര മണിക്കൂറാണ്. ജ്ഞാനസമ്പാദനത്തിനും കുടുംബാംഗങ്ങളോട് ഒന്നിച്ചിരിക്കുന്നതിനും നാം സമയം കണ്ടു. നമുക്കു നമ്മുടെ സമുദായത്തോടും രാജ്യത്തോടും ചില കടമ കളില്ലേ? നാം ഇന്നനുഭവിക്കുന്ന സുഖസൗകര്യങ്ങളെല്ലാം സ്വാർത്ഥം വിചാരിക്കാതെ ഓരോരുത്തർ മറ്റുള്ളവർക്കുവേണ്ടി പ്രയത്നിച്ചതിൻെറ ഫലമല്ലേ? വായിക്കുന്ന പുസ്തകങ്ങളും, സഞ്ചരിക്കുന്ന തീവണ്ടികളും, പഠിച്ചിരുന്ന വിദ്യാലയവും, കിട ന്നിരുന്ന ആസ്പത്രിയും എല്ലാം ഓരോരുത്തരുടെ പ്രയത്ന ത്തിൻെറ ഫലമല്ലേ? എല്ലാവരും അവനവൻെറ കാര്യം മാത്രം നോക്കിയിരുന്നെങ്കിൽ ഇന്നു ലോകത്തിൽ കാണുന്ന രക്ഷയും സുഖവും സൗകര്യങ്ങളും സാധ്യമാണോ? ഈ സുഖസൗകര്യങ്ങളെ നിലനിറുത്തുവാനും വർദ്ധിപ്പിക്കുവാനും നാം ഓരോരുത്തരും ചില പ്രവൃത്തികൾ ചേയ്യേണ്ടതില്ലേ? പൊതുജീവിതത്തിലേക്ക് ഒരു എളിയ സംഭാവനയെങ്കിലും ചെയ്യുവാനുള്ള ബാധ്യത നമുക്കില്ലേ? ഗ്രാമത്തിലെ ലൈബ്രറി നന്നാക്കുന്നതിനും, ശുചീകരണം നടത്തുന്നതിനും, കുട്ടികൾക്കു വിനോദമുണ്ടാക്കു ന്നതിനും, ഏതെങ്കിലും തരത്തിൽ പൊതുസേവനം ചെയ്യുന്ന തിനും കുറെ സമയം നീക്കിവയ്ക്കേണ്ടതില്ലേ? എന്താണു ചെയ്യേണ്ടതെന്ന് തങ്ങളുടെ പ്രാപ്തിക്കും വാസനയ്ക്കും അനു സരിച്ച് ഓരോരുത്തർക്കും തീർച്ചപ്പെടുത്താം. പക്ഷേ പൊതു ജനങ്ങളെ സേവിക്കാൻ എന്തെങ്കിലും ചെയ്യേണ്ടതാണെന്നു തീർച്ച യാണ്. അതിന് ഒരു മണിക്കൂറെങ്കിലും വേണം. ആറിൽ ഒരു ഭാഗം മാത്രമാണ് അതിനായി ഉപയോഗപ്പെടുത്തുന്നത്. അതും കഴിഞ്ഞാൽ ബാക്കിയുള്ളത് അരമണിക്കൂറാണ്.

എല്ലാറ്റിലും പ്രധാനമായ ഒരു കാര്യത്തിനാണ് അത് ഉപയോഗപ്പെടുത്തുന്നത്. നാമും ലോകമഹാശക്തിയുമായുള്ള ബന്ധത്തെ ബലപ്പെടുത്തുവാൻ അര മണിക്കൂറെങ്കിലും നീക്കിവയ്ക്കണം. ജോലിയെയും, കുടുംബത്തെയും, സ്വത്തിനെയും, സുഹൃത്തുക്കളെയുമെല്ലാം മറന്ന് ആ മഹാശക്തിയുമായുള്ള ബന്ധത്തെപ്പറ്റി ചിന്തിക്കുവാൻ മാത്രം ആ സമയത്തെ വിനിയോഗിക്കുക. അതിനു ധ്യാനമെന്നോ, പ്രാർത്ഥനയെന്നോ, നാമംചൊല്ലലെന്നോ എന്തുവേണമെങ്കിലും പറയാം. അതിൻെറ ഉദ്ദേശ്യം ആ ശക്തിയുമായുള്ള നമ്മുടെ ഐക്യത്തെ അറിയുകയാണ്; ആസ്വദിക്കുകയാണ്. വെറും ദുരാഗ്രഹവും ദുഃഖവും നിരാശതയും എല്ലാം മനസ്സിൽനിന്ന് സ്വല്പനേരമെങ്കിലും നീക്കി ''ആരാണ് ഈ ഞാൻ? എന്താണ് ഈ ജീവിതത്തിൻെറ അർത്ഥം?'' എന്ന പരിശോധന ഇടയ്ക്കിടയ്ക്കു നടത്തുന്നത് ആവശ്യമായിരിക്കും, ആനന്ദകരമായിരിക്കും. അതിനുള്ള സമയത്തെ രണ്ടാക്കി ഭാഗിക്കുന്നത് നന്ന്. കാലത്ത് കാൽ മണിക്കൂറും രാത്രി കാൽമണിക്കൂറും ശബ്ദമില്ലാത്ത ഒരു സ്ഥലത്തിരുന്ന് ധ്യാനം നടത്തുന്നത് ദിനചര്യയിൽ ഒഴിച്ചുകൂടാത്ത ഒന്നായിരിക്കണം. അതിനിരിക്കുമ്പോഠം നമ്മെ ദ്രോഹിച്ച ഒരാളോടു പകരംവീട്ടുവാനുള്ള ആലോചന വരും. പണത്തിനുള്ള കുഴപ്പങ്ങളെപ്പറ്റി ഓർക്കും. പുരപ്പണിക്കുള്ള മാർഗ്ഗങ്ങളെപ്പറ്റി ചിന്തിക്കും. കേസിനു സാക്ഷികളെ ഉണ്ടാക്കേണ്ട കാര്യവും ഓർമ്മയിൽവരും. അതിനിടയിലായിരിക്കാം നാമം ജപിക്കുക. അതുകൊണ്ട് കാര്യമില്ല. അങ്ങനെയുള്ള ഒന്നിനെയും അപ്പോഠം മനസ്സിൽ കടക്കാൻ അനുവദിക്കരുത്. ഒരു ചെറിയ സൂചിയിൽ നൂൽകോർക്കുവാൻ ശ്രമിച്ചു നോക്കിയിട്ടുണ്ടോ? അതിനു പല പ്രാവശ്യം ശ്രമിക്കേണ്ടി വരും. അതിൽത്തന്നെയായിരിക്കും നമ്മുടെ ശ്രദ്ധ. നമ്മുടെ ആത്മാവിനെ ആ പരമാത്മാവുമായി ബന്ധിപ്പിക്കുവാനുള്ള പരിശ്രമം അതുപോലെയായിരിക്കണം. മറ്റെല്ലാ കാര്യങ്ങളും മനസ്സിൽനിന്നു നീക്കിവച്ചാലേ അതിനു സാധിക്കയുള്ളൂ. നിത്യാഭ്യാസംകൊണ്ടേ അതു സാധ്യമാകയുള്ളൂ. ആ ആനന്ദാനുഭവത്തിന് അര മണിക്കൂറെങ്കിലും നീക്കിവച്ചുകൂടേ? പ്രഭാതത്തിലും കിടക്കാൻപോകുന്നതിനു മുമ്പും ദിവസത്തിൽ രണ്ടു പ്രാവശ്യം, അതാവശ്യമാണ്, ആത്മപോഷണത്തിന് അത് ഒഴിച്ചുകൂടാത്തതാണ്.

സമയമെല്ലാം കഴിഞ്ഞു. ഇരുപത്തിനാലു മണിക്കൂറിൻെറ കണക്കും വായനക്കാരൻെറ മുമ്പിൽവച്ചു. ഓരോരുത്തരുടെ

ഇഷ്ടത്തിനും സൗകര്യത്തിനുമനുസരിച്ച് ഏറക്കുറെ മാറ്റങ്ങൾ സമയം വീതിക്കുന്നതിൽ വരുത്തേണ്ടിവരും. എന്തുതന്നെയായാലും അതിനൊരു കണക്കുവേണം, ചിട്ടവേണം. നിശ്ചയം വേണം.

''നിർഭയരായി ജീവിക്കുക, ഉദ്ദേശ്യത്തോടെ പ്രയത്നിക്കുക, നേട്ടത്തിനായി ആഗ്രഹിക്കുക'' എന്ന് ഒരു തത്ത്വജ്ഞാനി ലോകരെ ഉപദേശിക്കുന്നു. ജീവിതം സഫലമാക്കുന്നത് ആവശ്യംതന്നെ. എന്നാൽ അതു സാധിക്കുന്നതിന് സമയം ശരിയായി വിനിയോഗിക്കാൻ ശീലിക്കുകയാണ് ആദ്യമായി വേണ്ടത്.

സമയം ശരിയായി ഉപയോഗപ്പെടുത്തുന്ന ആൾക്ക് എല്ലാറ്റിനും സമയമുണ്ടാകും. ഓരോ ദിവസത്തിൻെറയും അവസാനത്തിൽ അന്നത്തെ നേട്ടങ്ങളെക്കുറിച്ച് നമുക്ക് അഭിമാനം തോന്നണം; തൃപ്തിയുണ്ടാകണം. കുറെക്കാലം ശ്രദ്ധിച്ചു പരിശ്രമിച്ചാൽ അത് അനായാസേന സാധ്യമാകും.

ജീവിതചിന്തകൾ] [കെ.പി. കേശവമേനോൻ

അഭ്യാസം

1. ''സമയം പണമാണ്'' എന്ന ചൊല്ലു ശരിയോ? സമയവും പണവും തമ്മിൽ വ്യത്യാസമില്ലേ? ഉള്ളത് ഏതേതംശങ്ങളിൽ?
2. നമുക്കു സ്വതന്ത്രമായി ഉപയോഗിക്കാൻ കിട്ടുന്ന ആറു മണിക്കൂർ സമയം ഒരു വ്യക്തി, കുടുംബാംഗം, സമുദായജീവി എന്നീ നിലകളിൽ നമുക്ക് അനുഷ്ഠിക്കേണ്ട കർത്തവ്യങ്ങൾക്കായി എങ്ങനെ ഫലപ്രദമായി ചെലവാക്കാം?
3. നിങ്ങൾ ഇന്നു സമയം ചെലവാക്കുന്ന രീതിയെപ്പറ്റി ഉപന്യസിച്ച് അതിൽ യാതൊരു പ്രയോജനവുമില്ലാതെ ഉപയോഗിക്കുന്ന സമയം എന്തുമാത്രം വരുമെന്നു തിട്ടപ്പെടുത്തുകയും മേലാൽ ഒരു മിനിട്ടുപോലും നിഷ്പ്രയോജനമാകാത്ത രീതിയിൽ ഒരു ദൈനംദിന പരിപാടി ആസൂത്രണം ചെയ്യുകയും വേണം.

---

## പാഠം 17

# ബാഹ്യാകാശം

[ഡോക്ടർ കെ. ഭാസ്കരൻ നായർ—ശാസ്ത്രം, സംസ്കാരം, സാഹിത്യം എന്നീ വിഷയങ്ങളെ സംബന്ധിച്ച് പ്രൗഢങ്ങളായ അനേകം പ്രബന്ധങ്ങൾ രചിച്ചിട്ടുണ്ട്. പ്രകൃതിപാഠങ്ങൾ, ശാസ്ത്രദീപിക, പരിണാമം, ആധുനികശാസ്ത്രം, ശാസ്ത്രത്തിൻെറ ഗതി, ധന്യവാദം, പുതുമയുടെ ലോകം, സംസ്കാരലോചനം, താരാപഥം, ഉപഹാരം, ദൈവനീതിക്കു ദാക്ഷിണ്യമില്ല, കലയും കാലവും, ഏതുമാർഗ്ഗം, ചിന്താതീർത്ഥം, മാനത്തുകണ്ണി എന്നീ ഗ്രന്ഥങ്ങളിലാണ് അവയിലധികവും സഞ്ചയിച്ചിട്ടുള്ളത്. 'ബാഹ്യാകാശം' 'മാനത്തുകണ്ണി'യിലുള്ള ഒരു പ്രബന്ധമാകുന്നു.]

ബാഹ്യാകാശം എന്നാൽ എന്തെന്ന് ഒരു നിർവ്വചനം നല്കുവാൻ വളരെ പ്രയാസമുണ്ട്. ഒന്നാമത്തെ പ്രയാസം അത് ബാഹ്യം—വെളിയിലുള്ളത് അല്ലെന്നുള്ളതാണ്. ആകാശം സർവ്വവ്യാപിയാണ്. അത് എവിടെയുമുണ്ട്. നമ്മുടെ വെളിയിലുള്ളതുപോലെ നമ്മുടെ ഉള്ളിലുമുണ്ട്. നാം സ്ഥലം എന്നു പറയുന്നതുതന്നെയാണ് ആകാശം. പക്ഷേ, ഇങ്ങനെ നിർവ്വചിച്ചതുകൊണ്ടു പ്രയോജനമില്ല. എന്തെന്നാൽ സ്ഥലം എന്നാൽ എന്തെന്നുള്ളതാകും അടുത്ത പ്രശ്നം. അതുകൊണ്ട് കാലം എന്നതുപോലെ സ്ഥലവും ഈ പ്രപഞ്ചത്തിൻെറ ഒരു അടിസ്ഥാന ലക്ഷണമാണെന്നു പറയുകയേ നിവൃത്തിയുള്ളൂ.

സാധാരണഗതിയിൽ നാം സ്ഥലം എന്നു പറയുമ്പോഠം ഭൂമിയുടെ ഉപരിതലത്തിൽ ജീവിക്കുന്ന മനുഷ്യന് അനുഭവപ്പെടുന്ന നീളവും വീതിയും ആഴം അല്ലെങ്കിൽ ഉയരവുമുള്ള, വ്യാപ്തി എന്ന ലക്ഷണമുള്ള, ഉൺമ എന്നാണ് അർത്ഥമാക്കുന്നത്. പക്ഷേ, ഈ സ്ഥലം അല്ലെങ്കിൽ ആകാശം, ഓരോരോ സാധനങ്ങളാൽ നിറയപ്പെട്ടതാണ്. ഒന്നുകിൽ മണ്ണും കല്ലും, ചട്ടിയും കലവും, മേശയും കസേരയുംപോലുള്ള ഘനപദാർത്ഥങ്ങഠം. അല്ലെങ്കിൽ വെള്ളംപോലെയുള്ള ദ്രവപദാർത്ഥങ്ങഠം, അതുമല്ലെങ്കിൽ നമുക്കു കാണുവാൻ കഴിയാത്ത വായുപോലുള്ള വാതകങ്ങഠം. നാം കൺമുമ്പിൽ കാണുന്ന പാറക്കഷണം അതിൻെറ അത്രയും വലിപ്പമുള്ള, അല്ലെങ്കിൽ വ്യാപ്തിയുള്ള ആകാശത്തിൽ നിറഞ്ഞിരിക്കുകയാണ്. അതിനെ തള്ളിമാറ്റിയാൽ അതിരുന്ന സ്ഥാനത്ത് വായു നിറയും. ഇങ്ങനെ ഭൂമിയുമായി ബന്ധപ്പെട്ട ആകാശത്തെക്കുറിച്ച് മാത്രമേ നമുക്ക് അനുഭവമുള്ളൂ. പക്ഷേ 8,000 മൈൽ വ്യാസമുള്ള ഈ ഭൂഗോളവും അതിനുചുറ്റും ചേർന്നുനില്ക്കുന്ന നൂറുമൈലോളം ഘനമുള്ള വായുമണ്ഡലവും വിട്ടാലും ആകാശമുണ്ട്. അതങ്ങനെ മുകളിലേയ്ക്കും താഴേയ്ക്കും എല്ലാ വശങ്ങളിലേക്കും വ്യാപിച്ചു കിടക്കുകയാണ്. ഇന്ത്യാക്കാരൻ തൻെറ തലയ്ക്കു മുകളിൽ നക്ഷത്രഖചിതമായ ആകാശം കാണുന്നതുപോലെ, ഭൂഗോളത്തിൻെറ മറുപുറത്തു നില്ക്കുന്ന അമേരിക്കക്കാരനും അവൻെറ തലയ്ക്കു മുകളിൽ ആകാശം കാണുന്നുണ്ട്. നമ്മെ അപേക്ഷിച്ചുനോക്കുമ്പോഠം അവൻ തലകുത്തി നില്ക്കുകയാണെന്നു പറയാം. പക്ഷേ അവൻെറ ദൃഷ്ടിയിൽ നാമാണു തലകുത്തി നില്ക്കുന്നത്. ചന്ദ്രനും ഗ്രഹങ്ങളും സൂര്യനും നക്ഷത്രങ്ങളുമെല്ലാം ആകാശത്തിലാണു സ്ഥിതിചെയ്യുന്നത്. സ്ഥിതി ചെയ്യുന്നത് എന്നു പറഞ്ഞാലും ശരിയായില്ല.

എന്തെന്നാൽ അവ നിന്നനിലയിൽ നില്ക്കുകയല്ല. ഭൂമിയെപ്പോലെ സഞ്ചരിക്കുകയാണ്. ഭൂമി സ്വന്തം അച്ചുതണ്ടിൽ കറങ്ങുന്നതുകൂടാതെ സൂര്യനു ചുറ്റും പ്രദക്ഷിണംവയ്ക്കുന്നുമുണ്ട്. പതുക്കെയൊന്നുമല്ല; സെക്കൻഡിൽ പതിനെട്ടു മൈൽ വേഗത്തിൽ ഭൂമി കറങ്ങുമ്പോഴും പ്രദക്ഷിണംവയ്ക്കുമ്പോഴും അതിൻെറ ചുറ്റിനുമുള്ള വായുമണ്ഡലവും അതിനെ പറ്റി നില്ക്കുന്നു. ഭൂഗോളത്തിൻെറ ഗുരുത്വാകർഷണമാണ് ഇതിനു കാരണം. വായുമണ്ഡലത്തിനു വെളിയിലുള്ള ആകാശത്തിനാണ് ബാഹ്യാകാശം എന്നു പറയുന്നത്.

ഈ പ്രപഞ്ചഭാഗത്തെപ്പറ്റി നമുക്കു യാതൊരു ഊഹവുമില്ല. ഭൂമിയിൽനിന്നു കാണുന്ന നീലമേലാപ്പ് അവിടെയില്ല. സൂര്യപ്രകാശം വായുമണ്ഡലത്തിലൂടെ കടന്നുവരുമ്പോൾ ഉണ്ടാകുന്ന പ്രതീതിയാണത്—വെറും തോന്നൽ. വായുമണ്ഡലത്തിനു വെളിയിൽ കടന്നാൽ നല്ല കറുപ്പുനിറമാണ് കാണുന്നത്; ഇടയ്ക്കിടയ്ക്കു നക്ഷത്രങ്ങളുടെ നിശ്ചലദ്യുതിയും. അവ തിളങ്ങിയും മങ്ങിയും മിന്നുന്നതായി തോന്നുന്നത് വായുമണ്ഡലത്തിൻെറ അടിയിൽനിന്നു നോക്കുമ്പോൾ മാത്രമാണ്.

ബാഹ്യാകാശം ശുദ്ധശൂന്യമാണ്. ശ്വാസോച്ഛ്വാസം ചെയ്യാൻ അവിടെ നിവൃത്തിയുമില്ല. ആഹാരവും ജലവും മാത്രമല്ല, പ്രാണവായുവും കൊണ്ടുപോയെങ്കിലേ ജീവികൾക്ക് അവിടെ കഴിയുവാൻ നിവൃത്തിയുള്ളൂ. സൂര്യൻെറ നേരിട്ടുള്ള പ്രകാശം തട്ടുമ്പോൾ നല്ല ചൂടുണ്ടെങ്കിലും, ചന്ദ്രൻെറയോ ഭൂമിയുടെയോ നിഴലിൽ ആയിപ്പോയാൽ കൊടുംതണുപ്പാണ്. ഇത് സൂര്യൻെറ ചുറ്റുപാടുമുള്ള കഥ. അവിടംവിട്ടാൽ, അതായത് സൗരയൂഥം കടന്നുപോയാൽ ആ ചൂടുമില്ല. സൂര്യൻ തന്നെയും വെറുമൊരു നക്ഷത്രംപോലെ അകന്ന്, സ്ഫുലിംഗരൂപത്തിൽ മാത്രം പ്രകാശിക്കും. അത്ര അകലെയുള്ള കാര്യങ്ങളെപ്പറ്റി നമുക്ക് ഇപ്പോൾ ചിന്തിക്കേണ്ടതില്ല. ഭൂമിയുടെ അടുത്ത ചുറ്റുപാടുകളെക്കുറിച്ച് ആലോചിക്കാം.

എല്ലാ ഗോളങ്ങളുടെയും ഗുരുത്വാകർഷണശക്തി ബാഹ്യാകാശത്തിൽ പ്രവർത്തിക്കുന്നുണ്ട്. പ്രപഞ്ചത്തിലുള്ള ഓരോ പദാർത്ഥകണികയും മറ്റുള്ള പദാർത്ഥ കണികകളെ ആകർഷിക്കുമെന്നാണല്ലോ ന്യൂട്ടൺ കണ്ടുപിടിച്ച നിയമം. വലിയ ഗോളങ്ങളുടെ ആകർഷണം ശക്തി കൂടിയതും ചെറിയവയുടേത് ശക്തി കുറഞ്ഞതും ആയിരിക്കും. ആകർഷണത്തിൻെറ സ്വാധീനം അകലം കൂടുന്തോറും കുറഞ്ഞുവരികയും ചെയ്യും. പക്ഷെ ഒരു വസ്തുവിനും ബാഹ്യാകാശത്തിൽ നിശ്ചലമായി

നില്ക്കുവാൻ സാധ്യമല്ല. അത് ഏതെങ്കിലും ഒരു ഗോളത്തിന്റെ ആകർഷണത്തിനു വിധേയമായിരിക്കും—ഒന്നുകിൽ ഭൂമിയുടെ അല്ലെങ്കിൽ ചന്ദ്രന്റെ അതുമല്ലെങ്കിൽ സൂര്യന്റെ. ഇത് ഓരോ സ്ഥാനങ്ങളിൽ ഈ ആകർഷണശക്തികളുടെ ബലാബലങ്ങൾ അനുസരിച്ചാണ് അനുഭവപ്പെടുന്നത്. സഞ്ചരിക്കുന്ന വസ്തുവിന്റെ ഗതിവേഗവും ഇതിനെ ബാധിക്കും. ബാഹ്യാകാശത്തിൽ നിന്നു വരുന്ന ഒരു പദാർത്ഥം ഭൂമിക്ക് ഇരുനൂറു മൈൽ അകലെക്കൂടി കടന്നുപോകുന്നു എന്നു വിചാരിക്കുക. അതിന്റെ ഗതിവേഗത്തിന്റെ ആയം ഭൂമിയുടെ ആകർഷണശക്തിയെക്കാൾ കൂടുതലാണെങ്കിൽ അത് ഭൂമിയുടെനേർക്ക് അല്പമൊന്നു ചരിഞ്ഞിട്ട് വന്ന വഴിക്കു യാത്ര തുടരും. ആയവും ആകർഷണവും സമനിലയിലാണെങ്കിൽ അത് ഭൂമിയെ പ്രദക്ഷിണംചെയ്യും. ആകർഷണത്തെക്കാൾ കുറവാണ് ആയമെങ്കിൽ അത് ഭൂമിയുടെ കേന്ദ്രത്തിന്റെനേർക്കു വീണുപോകും. ഈ വീഴ്ചയിൽ അതിനു വായുമണ്ഡലത്തിൽക്കൂടി കടന്നു വരണമെന്നു പറയേണ്ടതില്ലല്ലോ. വായുവിന്റെ അണുക്കളുമായി ഉരയുമ്പോൾ വളരെയധികം ചൂടുണ്ടാവുകയും അതിനു തീപിടിക്കുകയും ചെയ്യും. ബാഹ്യാകാശത്തു നിന്നു വന്ന പദാർത്ഥം വളരെ വലുതല്ലെങ്കിൽ അതു താഴെ ഭൂമിയുടെ തറനിരപ്പിൽ എത്തുന്നതിനു മുമ്പുതന്നെ ദഹിച്ചുപോകും. രാത്രികാലത്തു ആകാശത്തിൽ പലപ്പോഴും കാണാറുള്ള ഉല്ക്ക, അല്ലെങ്കിൽ കൊള്ളിമീൻ എന്ന പ്രകാശങ്ങൾ ഇങ്ങനെ ഉണ്ടാകുന്നവയാണ്. വളരെ ഉയരത്തിൽനിന്ന് എന്തോ കത്തിവീഴുന്നതുപോലെയാണ് അവ കാണപ്പെടുന്നത്.

ഭൂമിയുടെ ആകർഷണശക്തിയെ അതിക്രമിച്ചു ബാഹ്യാകാശത്തിലേക്ക് അകന്നുപോകുന്ന വസ്തുക്കൾക്ക് ഭാരമില്ലായ്മ എന്ന അനുഭവം ഉണ്ടാകുന്നു. ഭാരം എന്നു പറയുന്നത് ഓരോ വസ്തുവിന്റെയും പിണ്ഡത്തിന്മേൽ ഗുരുത്വാകർഷണം നടത്തുന്ന വലിയല്ലാതെ മറ്റൊന്നുമല്ല. ഭാരമില്ലായ്മയെക്കുറിച്ച് വലിയ ഭീതിയോടെയാണ് നിരീക്ഷകന്മാർ കഴിഞ്ഞിരുന്നത്. പക്ഷെ, ഉപഗ്രഹങ്ങളിൽ പോയ വ്യോമചാരികൾക്ക് അത് രസകരമായ ഒരു അനുഭവമായിട്ടാണ് കലാശിച്ചത്. വളരെവേഗം ഈ അവസ്ഥാവിശേഷവുമായി പൊരുത്തപ്പെട്ടു ജീവിക്കാൻ അവർക്കു കഴിഞ്ഞു. താങ്ങറ്റ സാധനങ്ങൾ താഴെ വീഴുകയില്ല; കൈവിട്ട സ്ഥാനത്തു താങ്ങില്ലാതെ നില്ക്കും. വെള്ളവും ദ്രാവകങ്ങളും ഒഴിക്കുവാൻ സാധിക്കുകയില്ല. പാത്രത്തിൽനിന്നു വേർപെടുത്തിയാൽ വെള്ളം ഉരുണ്ടുകൂടി ഒരു

ഗോളമായി പൊങ്ങിനില്ക്കും. ഉപഗ്രഹത്തിനുള്ളിൽ വായു നിറച്ചിരിക്കുന്നതുകൊണ്ട് വെള്ളം മാത്രമല്ല, ആഹാരസാധനങ്ങൾ നിറച്ച ടിന്നുകളും ഉപകരണങ്ങളും ഇരുമ്പുകട്ടയുമെല്ലാം വായുവിൽ പറന്നുകളിക്കുന്നതു കാണാം. മനുഷ്യനു തല കീഴായി നില്ക്കുന്നതിനും കുട്ടിക്കരണം മറിയുന്നതിനും ഒന്നും പ്രയാസമില്ല.

ഉപഗ്രഹപേടകത്തിൽനിന്നു വെളിക്കു കടന്ന് ശൂന്യാകാശത്തിൽ നടക്കുക എന്ന അഭ്യാസവും വ്യോമചാരികൾ സാധിച്ചിട്ടുണ്ട്. നീണ്ട ഒരു കയറുകൊണ്ട് പേടകത്തോട് ശരീരത്തെ ബന്ധിച്ചശേഷം പ്രത്യേകതരത്തിലുള്ള ഉടുപ്പുകൾ അണിഞ്ഞ് വ്യോമചാരി വാഹനത്തിനു വെളിയിലേക്കു നൂഴ്ന്നിറങ്ങി ശുദ്ധശൂന്യതയിൽ പ്രവേശിക്കുന്നു. വാഹനത്തിൻെറ ആയം ആയാൾക്കു താനേ ലഭിക്കുന്നതുകൊണ്ട് അയാൾ അതിനോടൊപ്പം നീങ്ങിക്കൊണ്ടിരിക്കും. പക്ഷെ, കാല് ഊന്നുവാൻ തറയില്ലാത്തതുകൊണ്ടും തിരിയുകയോ മറിയുകയോ ചെയ്യുവാൻ വിഷമമുണ്ട്. . അതിനുവേണ്ടി പ്രത്യേകമൊരു ഉപകരണം കൈയിൽ അയാൾ പിടിച്ചിരിക്കും. അതിൻെറ ബട്ടൺ അമർത്തിയാൽ അതിൽനിന്നും വാതകം ചീറ്റിപ്പായുകയും തന്മൂലം കിട്ടുന്ന ആയംകൊണ്ട് ഗതിഭേദം വരുത്തുവാൻ സാധിക്കുകയുംചെയ്യും.

ഭൂമിയിൽനിന്നു ചന്ദ്രനിലേക്കു പോകുന്ന ആകാശപേടകം അതിൻെറ യാത്രയിൽ ഒരു പ്രത്യേക സ്ഥാനത്ത് എത്തുമ്പോൾ ഭൂമിയുടെ ആകർഷണത്തിൽനിന്നുവിട്ട് ചന്ദ്രൻെറ ആകർഷണവലയത്തിൽ പ്രവേശിക്കും. ഇതിൻെറ ഫലമായി അടിക്കടി വേഗം കുറഞ്ഞുവന്ന പേടകത്തിനു വീണ്ടും വേഗം കൂടുന്നതു കാണാം. നേരെ എതിരെയുള്ള യാത്രയിലും ഇങ്ങനെ സംഭവിക്കും. ഭൂമി ചന്ദ്രനെക്കാൾ വളരെ വലിയ ഗോളമാകയാൽ ഭൂമിയുടെ ആകർഷണവലയം കൂടുതൽ വ്യാപ്തിയുള്ളതാണ്. മേൽപ്പറഞ്ഞ അതിർത്തിരേഖ കടന്നാൽ മടക്കയാത്ര അത്യന്തം ശീഘ്രതരമാകുന്നു—വേലിയിറക്കത്തിൽ അഴിമുഖത്തേയ്ക്കു സഞ്ചരിക്കുന്ന വള്ളക്കാരന് അനുഭവപ്പെടുമ്പോലെ.

ബാഹ്യാകാശത്തിൽ സഞ്ചരിക്കുവാൻ യന്ത്രശക്തിയുടെ ആവശ്യമില്ല. ഭൂമിയുടെ ആകർഷണത്തെ മറികടക്കുവാൻ ആദ്യം കിട്ടിയ ആയംകൊണ്ടുതന്നെ ഉപഗ്രഹം നീങ്ങിക്കൊള്ളും. പ്രദക്ഷിണപഥത്തിലെ കഥയും ഇതുതന്നെയാണ്. ചന്ദ്രനും ഭൂമിയും യന്ത്രങ്ങൾ ഘടിപ്പിച്ചിട്ടുള്ളതുകൊണ്ടോ, ആരെങ്കിലും തള്ളുന്നതുകൊണ്ടോ അല്ല ഇത്ര വളരെ വേഗത്തിൽ ആകാശത്തിലൂടെ സഞ്ചരിക്കുന്നതെന്നു പറയേണ്ടതില്ലല്ലോ. മറ്റു ഗോള

ങ്ങളുടെ ആകർഷണശക്തിയല്ലാതെ അവയുടെ ഗതിയെ മന്ദീഭവിപ്പിക്കുവാൻ വായുവിൻെറയോ തറയുടെയോ ഉരസലോ മറ്റു പ്രതിബന്ധങ്ങളോ ഇല്ല. ഈ ഗോളങ്ങളുടെ ഉദ്ഭവകാലത്തു കിട്ടിയ ആയംകൊണ്ടുതന്നെ അവ നീങ്ങിക്കൊണ്ടിരിക്കുകയാണ്. ഇത് കൃത്രിമോപഗ്രഹങ്ങളുടെ കാര്യത്തിലും ശരിയായിരിക്കുന്നു. ആദ്യംകിട്ടിയ ആയംകൊണ്ടുതന്നെ അവ സഞ്ചരിച്ചുകൊള്ളും.

മാനത്തുകണ്ണി] [ഡോ. കെ. ഭാസ്കരൻനായർ

### അഭ്യാസം

1. വായുമണ്ഡലത്തിലുള്ള ആകാശവും അതിനു പുറത്തുള്ള ആകാശവും തമ്മിൽ എന്തെല്ലാമാണ് വ്യത്യാസങ്ങൾ?
2. ബാഹ്യലോകത്തിലേയ്ക്കു അകന്നു പോകുന്ന വസ്തുക്കൾക്കു ഭാരമില്ലായ്മ എന്ന അനുഭവം ഉണ്ടാകുന്നു—വിശദീകരിക്കുക.
3. ബാഹ്യാകാശത്തിൽ സഞ്ചരിക്കുവാൻ യന്ത്രശക്തിയുടെ ആവശ്യമില്ല. എന്തുകൊണ്ട്?

---

## പാഠം 18

# സിംഹം

[എസ്. കെ. പൊറ്റെക്കാട്—നിരവധി കഥകളും നോവലുകളും എഴുതി സുപ്രസിദ്ധനായിത്തീർന്ന ഇദ്ദേഹത്തിൻെറ മറ്റൊരു രചനാസരണിയാണ് സഞ്ചാരസാഹിത്യം. വിഷകന്യക, ഒരു തെരുവിൻെറ കഥ, ഒരു ദേശത്തിൻെറ കഥ മുതലായ നോവലുകൾക്കും അനേകം ഗ്രന്ഥങ്ങളിൽ സമാഹരിച്ചിട്ടുള്ള ഒട്ടേറെ ചെറുകഥകൾക്കും, ഏതാനും കവിതകൾക്കും അച്ഛൻ എന്ന നാടകത്തിനും പുറമെ യാത്രാസ്മരണകൾ, കാശ്മീർ, ഇന്നത്തെ യൂറോപ്പ്, കാപ്പിരികളുടെ നാട്ടിൽ, നൈൽഡയറി, മലയാനാടുകളിൽ, ഇൻഡോനേഷ്യൻഡയറി, സോവിയറ്റു ഡയറി, പാതിരാസൂര്യൻെറ നാട്ടിൽ, ബാലിദ്വീപ്, സിംഹഭൂമി എന്നീ യാത്രാവിവരണ ഗ്രന്ഥങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്. 'സിംഹഭൂമി'യിൽ വച്ചുകണ്ട സിംഹങ്ങളുടെ കഥയാണ് താഴെകാണുന്ന ലേഖനത്തിൽ വിവരിച്ചിട്ടുള്ളത്.]

ആഫ്രിക്കയിലെ മൃഗരാജൻ ആനയോ, കാട്ടിയോ, കാണ്ടാമൃഗമോ, സിംഹമോ ഏതാണെന്നുള്ള കാര്യം ശിക്കാരികളുടെ ഇടയിൽത്തന്നെ ഒരു തർക്കവിഷയമത്രെ. ഇവയിൽ ഓരോന്നും താന്താങ്ങളുടെ ബലവും വ്യക്തിപ്രഭാവവും ആക്രമണരീതിയും വച്ചുപുലർത്തിക്കൊണ്ട് അജയ്യഭാവത്തിൽ കഴിഞ്ഞുവരികയാണ്. ഈ നാലുകൂട്ടരിൽ സിംഹമൊഴികെ മറ്റു മൂന്നും സസ്യഭുക്കുകളാണ്. ഇവ തമ്മിൽ പൊരുതാറില്ല. പൊരുതിക്കൂടെന്നുമില്ല:

വഴി വിട്ടുകൊടുക്കാൻ അന്യോന്യം കൂട്ടാക്കാത്ത കാട്ടിയും ആനയും തമ്മിൽ, അല്ലെങ്കിൽ കാണ്ടാമൃഗവും ആനയും തമ്മിൽ, ചില ദ്വന്ദ്വയുദ്ധങ്ങൾ നടക്കാറുണ്ട്. ജയം ആർക്കാണെന്നു മുൻകൂട്ടി പറഞ്ഞുകൂടാ. ചിലപ്പോൾ രണ്ടും ചത്തു വീണു വെന്നുവരും. പക്ഷേ ഇത്തരം വഴിത്തർക്കങ്ങൾ, ആഫ്രിക്കൻ വനങ്ങൾ വളരെ വിശാലമായി കിടക്കുന്നതിനാൽ, വളരെച്ചുരുക്കമായേ സംഭവിക്കാറുള്ളൂ.

ദേഹസൗന്ദര്യം, ഗാംഭീര്യം എന്നീ കാര്യങ്ങളിൽ സിംഹത്തിനുതന്നെയാണ് പ്രഥമസ്ഥാനം. സിംഹത്തിന് ആകപ്പാടെ ഒരു തറവാടിത്തമുണ്ട്. ആനയുടെ ബാലിശമായ കുസൃതിത്തരങ്ങളോ, പോത്തിൻെറ പൈശാചികമായ പകയോ, കാണ്ടാമൃഗത്തിൻെറ മുൻശുണ്ഠിയോ കോമാളിത്തരങ്ങളോ സിംഹത്തിൽ കാണുകയില്ല.

ആഫ്രിക്കൻവൻകരയിൽ വടക്കു നൈജർനദിമുതൽ തെക്കു സാംബസിനദിവരെയുള്ള പ്രദേശങ്ങളിൽ—മധ്യ കോംഗോ പ്രദേശങ്ങളിലൊഴികെ—സിംഹങ്ങളെ കണ്ടുവരുന്നുണ്ട്. ഇടതിങ്ങിയ വൻകാടുകളിൽ സിംഹം താമസിക്കുകയില്ല. ഇരയെ ഓടിച്ചു പിടിക്കാൻ ഇത്തരം പ്രദേശങ്ങളിൽ അവയ്ക്കു സൗകര്യം കിട്ടുകയില്ലല്ലോ. അതിനാൽ മരുഭൂവിൻെറ മണം കലർന്ന മൈതാനപ്രദേശങ്ങളിലും കുറ്റിക്കാടുകളും വെളിമ്പുറങ്ങളും ഇടകലർന്ന മലയോരപ്രദേശങ്ങളിലുമാണ് സിംഹങ്ങൾ സാധാരണയായി പാർത്തുവരുന്നത്.

വിലയേറിയ ദന്തങ്ങൾക്കുവേണ്ടി ആനയെയും കാണ്ടാമൃഗത്തെയും ശിക്കാരികളും നാട്ടുകാരും കൊന്നൊടുക്കിവരുന്നുണ്ട്. സിംഹത്തെ കൊല്ലുന്നതുകൊണ്ട്, അങ്ങനെയൊന്നും കിട്ടാനില്ല. സിംഹചർമ്മത്തിന് റാത്തലിനു 13 ക. തോതിൽ വില കിട്ടിവന്നിരുന്നു, പഴയകാലത്ത്. ഇപ്പോൾ ആ വിലയും കിട്ടുകയില്ല. പൗരുഷവിനോദമെന്ന നിലയ്ക്കുമാത്രമാണ് വെള്ളക്കാർ ഇക്കാലത്തു സിംഹവേട്ട നടത്തുന്നത്. വെടിവച്ചുകൊന്ന സിംഹത്തിൻെറ തലയും തോലും തങ്ങളുടെ വീരസാഹസികതാസ്മാരകമായി അവർ വെട്ടിയെടുത്തുകൊണ്ടുപോവുകയും ചെയ്യും. തങ്ങളുടെ കാലികളെ കൊന്നൊടുക്കുന്ന പഹയൻ എന്ന നിലയ്ക്കാണ് ശൂരൻമാരായ മസായിവർഗ്ഗക്കാർ സിംഹത്തെ വേട്ടയാടുന്നത്. അതിൻെറ കുഞ്ചിരോമത്തെ അവർ തങ്ങളുടെ കുന്തത്തിനു തൊങ്ങൽചാർത്താൻ ഉപയോഗിക്കുകയും ചെയ്യും.

ആഫ്രിക്കൻ ഗവൺമെൻറുകൾ സിംഹത്തെ ഒരു മാന്യനായി ട്ടല്ല ഒരു ദ്രോഹിയായിട്ടാണ് പരിഗണിച്ചുവരുന്നത്. അതൊരു 'പെസ്റ്റാ'ണ്. ആഫ്രിക്കയിൽ റിസർവുവനങ്ങളിൽ ഒഴികെ മറ്റെവിടെവച്ചും ആർക്കും സിംഹത്തെ എങ്ങനെ വേണമെങ്കിലും കൊല്ലാം. ആന, കാട്ടി, കാണ്ടാമൃഗം മുതലായ മൃഗങ്ങളെ വെടി വച്ചുകൊല്ലാൻ പ്രത്യേകം ആവശ്യമായ ലൈസൻസ് സിംഹ സംഹാരത്തിനുവേണ്ടാ എന്നർത്ഥം. ചിലപ്പോൾ ചില കാട്ടു ഗ്രാമങ്ങളിൽ ··ംപ്പിടിയൻ സിംഹങ്ങളുടെ ഉപദ്രവം വർദ്ധി ക്കുമ്പോൾ ഗവ··ർമെൻറ് അവയെ കൊന്നൊടുക്കാൻ നല്ല പ്രതി ഫലം കൊടുത്തു വിദഗ്ദ്ധരായ വെള്ളശിക്കാരികളെ അയക്കാ റുണ്ട്. ജെ. എ. ഹണ്ടർ എന്ന ഒരു വെള്ളക്കാരൻ ശിക്കാരി, കെന്യായിൽ, അങ്ങനെ തൊണ്ണൂറു ദിവസംകൊണ്ട് എൺപത്തി യെട്ടു സിംഹങ്ങളെ വെടിവച്ചുകൊല്ലുകയുണ്ടായത്രേ.

പൂർണ്ണവളർച്ചയെത്തിയ ഒരു സിംഹത്തിനു നാനൂറ്റി യമ്പതു റാത്തൽ തൂക്കം കാണും. സിംഹത്തിൻെറ ഭാരോദ്വഹന ശക്തി അദ്ഭുതകരമാണ്. നാനൂറു റാത്തൽ തൂക്കമുള്ള ഒരു സിംഹം ഒരു കാലിത്തൊഴുത്തിൽ കടന്ന് എണ്ണൂറു റാത്തലോളം കനമുള്ള ഒരു കാളയെ കഴുത്തിൽ കടിച്ചു തൂക്കിയെടുത്തു കൊണ്ട് തൊഴുത്തിൻെറ പന്ത്രണ്ടടിപൊക്കമുള്ള കനത്ത മുളമറ ചാടിക്കടന്നു പോയതായി ഹണ്ടർ രേഖപ്പെടുത്തിയിരിക്കുന്നു.

ഇങ്ങനെ തന്നെക്കാൾ ഇരട്ടി ഭാരമുള്ള കാളയെ കടിച്ചു കൊണ്ടു കുതിച്ചുചാടുമ്പോൾ കാളയുടെ ഉടലിൻെറ വലിയൊരു ഭാഗം തൻെറ ചുമലിലേക്കു തള്ളിയിടാനും അങ്ങനെ വായുവി ലൂടെയുള്ള സഞ്ചാരത്തിനു ലാഘവം വരുത്താനും സിംഹത്തിനു കഴിയും. കാളയുടെ ചങ്കിലെ പിടുത്തം വിടുകയുമില്ല. ഈ ചാട്ടത്തിനു ലാഘവം വരുത്താൻ സിംഹത്തിൻെറ വാലും സഹാ യിക്കുന്നുണ്ട്. ചാട്ടത്തിൽ സിംഹത്തിൻെറ വാൽ ഒരു കുന്തം പോലെ നീണ്ട് ഉറച്ചുനിൽക്കും. ചാട്ടത്തിൻെറ ഗതി നിയന്ത്രി ക്കാൻ ഒരു ചുക്കാൻപോലെ ഇതു സഹായിക്കും.

ആഴ്ചയിൽ രണ്ടുപ്രാവശ്യമേ സിംഹം മൃഗവേട്ട നടത്താ റുള്ളൂ. കാട്ടിൽ വേട്ടമൃഗങ്ങൾ സുലഭമാണെങ്കിൽക്കൂടി സിംഹം ഈ ചിട്ട തെറ്റിക്കാറില്ല. ഒരു വേട്ട കഴിഞ്ഞാൽ നല്ലൊരു തീറ്റക്കു ശേഷം സിംഹം ഇരയെയോ ഇരകളെയോ അവിടെത്തന്നെ ഇട്ടിട്ടു പോകും. വാലിൻെറ ഭാഗത്തുനിന്നായിരിക്കും തിന്നുതുടങ്ങുക. ഇരയുടെ വാരിയെല്ലിൻെറ മാംസമാണ് സിംഹം ഏറ്റവുമധികം ഇഷ്ടപ്പെടുന്നത്. പിറ്റേന്നു രാത്രി മടങ്ങിവന്നു സിംഹം ഇര യുടെ അവശേഷിച്ച ഭാഗങ്ങളും തിന്നുതീർക്കും. പിന്നെ മൂന്നു

രാപ്പകൽ മുഴുവനും മൂപ്പർക്ക് ഉറക്കമാണ്. നാലാം ദിവസം വീണ്ടും മൃഗവേട്ട തുടങ്ങുകയായി. ആവശ്യത്തിനു വേണ്ടത്ര മൃഗങ്ങളെ മാത്രമേ ഒരു വേട്ടയിൽ കൊല്ലുകയുള്ളൂ. പുലിയെപ്പോലെ വിശപ്പില്ലെങ്കിലും കിട്ടിയതിനെയെല്ലാം കടിച്ചുകൊന്നു വിടുന്ന ക്രൂരസ്വഭാവം സിംഹത്തിനില്ല.

സിംഹങ്ങൾ പറ്റമായിട്ടാണ് സാധാരണ വേട്ട നടത്തുന്നത്. പെൺസിംഹങ്ങളും കൊച്ചുകുട്ടപ്പന്മാരും വേട്ടയിൽ പങ്കെടുക്കുന്നു. കുടുംബനാഥനായ സിംഹം ഒരിടത്തുകിടന്ന് ചില മൂളലുകളും മുരൾച്ചകളുംകൊണ്ട് സൂചനകൾ നൽകുന്നു. വേട്ടയ്ക്കു ഉശിരും മിടുക്കും വരുന്നില്ലെന്നു കാണുമ്പോഴോ, തൻെറ സാന്നിധ്യം ആവശ്യമാണെന്നു തോന്നുമ്പോഴോ ചില സന്ദർഭങ്ങളിൽ കാരണവർതന്നെ ചാടിയെഴുന്നേറ്റു വേട്ടയുടെ നേതൃത്വം കയ്യേൽക്കും. വനമൈതാനത്തിൻെറ പല കോണുകളിലും പെൺസിംഹങ്ങളും ചില യുവകേസരികളും നിലയുറപ്പിച്ചിട്ടുണ്ടാകും. സിംഹങ്ങളുടെ അലർച്ചയും മുരൾച്ചയും കേട്ടു ഭയപ്പെട്ട മൃഗങ്ങൾ കാട്ടിനുള്ളിൽനിന്നും വെളിക്കുചാടും. മുമ്പിൽ വന്നുപെട്ട മൃഗത്തെ സിംഹം കുറെദൂരം ഓടിച്ചശേഷം അടുത്ത സിംഹത്തിനു വിട്ടുകൊടുക്കുന്നു. മൃഗം ഓടിത്തളർന്നു വീഴുന്നതുവരെ ഈ റിലേ ഓട്ടം തുടർന്നുകൊണ്ടിരിക്കും.

സിംഹിയുടെ ഗർഭകാലം നൂറ്റിയെട്ടു ദിവസമാണ്. കാട്ടിൽ പാറക്കൂട്ടങ്ങളും മുൾപ്പടർപ്പുകളുംകൊണ്ടു മൂടിയ ഒരു ഗുഹയായിരിക്കും സിംഹിയുടെ ഈറ്റില്ലം. ഒരു പ്രസവത്തിൽ മൂന്നു നാലു കുഞ്ഞുങ്ങളുണ്ടാകും. ഒന്നൊന്നരമാസക്കാലം ഈ ഈറ്റില്ലത്തിൻെറ പരിസരങ്ങളിൽവച്ചുതന്നെയാണ് കുഞ്ഞുങ്ങൾ വളരുന്നത്. കുഞ്ഞുങ്ങൾക്ക് ഏറ്റവും ആപൽക്കരമായ ഒരു ദശയാണിത്. സിംഹക്കുഞ്ഞുങ്ങൾക്കു ബാലാരിഷ്ടം സഹജമാണ്. പിള്ളവാതമാണ് പ്രധാന ദീനം. ഈ രോഗം ആൺകുഞ്ഞുങ്ങളെയാണ് കൂടുതൽ ബാധിക്കുന്നത്. ജനിച്ച് ഒന്നരമാസം കഴിയുമ്പോഴേക്കും സിംഹക്കുഞ്ഞുങ്ങളിൽ ഒന്നുരണ്ടെണ്ണം ചാകും.

'ദണ്ണം' പിടിപെടാതെയും സിംഹക്കുഞ്ഞുങ്ങൾ നശിക്കാറുണ്ട്, ഹയന (കഴുതപ്പുലി)യാണ് ഇതിനു കാരണം. ചെന്നായയുടെ ക്രൗര്യവും കുറുക്കൻെറ കൗശലവും ഒത്തുചേർന്ന ആ ഹീനജന്തു, ഹയന, തള്ളസിംഹം ഇരതേടിപ്പോയതക്കംനോക്കി കടന്നുവന്നു സിംഹക്കുഞ്ഞുങ്ങളെ തട്ടിക്കൊണ്ടുപോകും. തന്തസിംഹംതന്നെ ചിലപ്പോൾ തള്ളയില്ലാത്ത തക്കംനോക്കി കടന്നുവന്ന് സ്വന്തം കുഞ്ഞുങ്ങളിലൊന്നിനെ കടിച്ചെടുത്തുകൊണ്ടുപോയി ശാപ്പിടുന്ന പതിവും ഉണ്ടത്രെ.

കുഞ്ഞുങ്ങരം ഓടിക്കളിക്കുന്ന പ്രായമെത്തിയാൽ തള്ള അവറ്റെ കാടിൻെറ മറവിൽനിന്നു വെളിപ്രദേശത്തു തെളിച്ചു കൊണ്ടുപോകും. നല്ല തെളിവുള്ള ദിവസങ്ങളിൽ സിംഹക്കുട്ടികരം മരക്കൊമ്പുകളിൽ കയറിക്കിടക്കുന്നതുകാണാം. ഇരുകാലുകളും ഇരുവശങ്ങളിലേക്കും തൂക്കിയിട്ടു ദൂരെ നോക്കിക്കൊണ്ട് മരക്കൊമ്പിൽ പതിഞ്ഞുകിടക്കുന്ന സിംഹക്കിടാങ്ങരം കൗതുകകരമായൊരു കാഴ്ചയാണ്. അടുത്തൊരു ശിഖരത്തിൽ തള്ളയും തങ്ങിക്കിടക്കുന്നുണ്ടാകും. കുഞ്ഞുങ്ങരംക്കു വിദൂരവീക്ഷണത്തിലും വനഭൂമിശാസ്ത്രത്തിലും പരിശീലനം നൽകാനാണത്രെ തള്ള ഇവയെ മരത്തിന്മേൻ കയറ്റിക്കിടത്തുന്നത്.

സിംഹം ഒരു ദൂരസഞ്ചാരിയാണ്. ഒരു രാത്രികൊണ്ട് പന്ത്രണ്ടുമൈൽ സഞ്ചരിക്കുന്നത് സാധാരണമാണ്. ആപദ്ഘട്ടങ്ങളിൽ അദ്ഭുതകരമായ വേഗത്തോടെ സിംഹം ഓടി രക്ഷപെട്ടുകളയും. കെന്യായിലെ ഒരു കാട്ടിൽവച്ചു വെടിയേറ്റ ഒരു സിംഹം ചത്തുവീണത്, ഇരുപത്തിയേഴുമൈൽ ദൂരെ ടാങ്കനിക്കയുടെ മൂലയിലെ ഒരു കാട്ടിലായിരുന്നു.

സിംഹം തൻെറ ഊക്കും മിടുക്കും മുഴുവൻ പ്രദർശിപ്പിക്കുന്നത് ചാട്ടത്തിലാണ്. മണിക്കൂറിൽ നാല്പതുമൈൽ വേഗത്തിലാണ് സിംഹച്ചാട്ടം. ബഹുദൂരത്തിലുള്ള ഓട്ടത്തിൽ സിംഹത്തിനു മാനിനെ തോല്പിക്കാൻ കഴിയുകയില്ല. പക്ഷേ ഒരു മാനിനെ അമ്പതുവാര സമീപത്തെവിടെയെങ്കിലും കണ്ടുകിട്ടിയാൽ ആ മാൻ സിംഹത്തിൻെറ വായിൽ അകപ്പെട്ടതുതന്നെ. സിംഹം നാലു ചാട്ടംകൊണ്ടു മാനിൻെറ മുതുകിൽ ചെന്നുവീഴും.

വെടിക്കാരുടെനേർക്കു സിംഹം കുതിച്ചുചാടുന്നത് കരരം മരവിപ്പിക്കുന്നൊരു കാഴ്ചയാണ്. തൻെറ നേർക്കു കുതിച്ചു ചാടിയ ഒരു സിംഹത്തെ ഹണ്ടർ ഇങ്ങനെ വർണ്ണിക്കുന്നു. ''നീട്ടിപ്പിടിച്ച മുൻകാലുകരംക്കുമീതെ തൊട്ടുതൊട്ടില്ല എന്നമട്ടിൽ അതു തല അമർത്തിപ്പിടിച്ചിരുന്നു. സ്വല്പം കുനിഞ്ഞ പൃഷ്ഠത്തിൽനിന്ന് സ്വതന്ത്രമായി മുമ്പോട്ടു കൊണ്ടുവരാനുള്ള പാകത്തിൽ പിൻകാലുകരം ചിതറി നിന്നിരുന്നു. അതിൻെറ ആകാരം ആകപ്പാടെ ചുരുങ്ങി ഒരു പൂച്ചയെപ്പോലെ തോന്നിപ്പോയി.''

സിംഹം ചാടുന്ന മുഹൂർത്തം അതിൻെറ വാലിൻെറ ചലനം നോക്കിയാൽ അറിയാമത്രേ. ചാടുന്നതിനുമുമ്പു സിംഹം തൻെറ വെഞ്ചാമരത്തൊങ്ങലോടുകൂടിയ വാൽ വടിപോലെ നിർത്തി മൂന്നുപ്രാവശ്യം ചലിപ്പിക്കും. മൂന്നാമത്തെ ചലനവും

ചാട്ടവും ഒരുമിച്ചായിരിക്കും. അപ്പോഴേക്കും വെടിപൊട്ടിക്കഴിയണം.

സിംഹത്തിൻെറ ഏറ്റവും അപായകരമായ ആയുധം അതിൻെറ മുൻകാലുകളിൽ ഒളിപ്പിച്ചുവച്ചിരിക്കുന്ന ''കള്ളനഖ' മാണ് (Dew claw). രണ്ടംഗുലം നീളത്തിൽ നമ്മുടെ തള്ളവിരലിൻെറ ആകൃതിയിലുള്ള ഈ വജ്രക്കത്തി നിവർത്തിക്കൊണ്ടാണ് സിംഹത്തിൻെറ ചാട്ടം. മൃഗത്തെയോ മനുഷ്യനെയോ പ്രഹരിക്കുന്നതോടൊപ്പം ഈ നഖത്തിൻെറ പ്രവർത്തനവും നടക്കുന്നു. അതുകൊണ്ടാണ് സിംഹപ്രഹരമേറ്റ മനുഷ്യരുടെ വയർ കീറി കുടൽമാല പുറത്തുചാടുന്നത്.

മഴക്കാലമായാൽ ചില സിംഹങ്ങരം പറ്റം വെടിഞ്ഞ് ഒറ്റയ്ക്കു ദൂരെയുള്ള കാടുകളിൽ ചെന്നുപറ്റും. പുതുതായി ചെന്നുപറ്റിയ കാട്ടിൽ ഇര മോശമാണെങ്കിൽ സിംഹം അടുത്ത ഗ്രാമത്തിൽ കടന്നുചെന്നു കന്നുകാലികളെ അപഹരിക്കാൻ തുടങ്ങും. കാപ്പിരികരം കന്നുകാലികളെ രാത്രികാലങ്ങളിൽ അടച്ചിടുന്നത് കുടിലിനടുത്തുതന്നെ മുറ്റത്തു മുളകൊണ്ടും മുള്ളുകരംകൊണ്ടും കെട്ടിയുണ്ടാക്കിയ പൊക്കത്തിലുള്ള മറയ്ക്കകത്താണ്. സിംഹം ഒരിക്കലും ഈ തൊഴുത്തിൽ കടന്നു കാലികളെ പിടിക്കുകയില്ല. ചൂരുകൊണ്ട് തൻെറ സാന്നിധ്യം കാലികളെ ഗ്രഹിപ്പിച്ച് അവറ്റയെ പരിഭ്രാന്തരാക്കി തൊഴുത്തിൽനിന്ന് പുറത്തുചാടിക്കാനായിരിക്കും സിംഹത്തിൻെറ ശ്രമം. സിംഹം തൊഴുത്തിനു പുറത്തു കാറ്റിനനുകൂലമായി നിന്നുകൊടുക്കും. സിംഹത്തിൻെറ ചൂര് ഏറ്റാൽ ഉടനെ കാലികരം വിരളിയെടുക്കും. അവ കൂടു തകർത്തു പുറത്തുചാടുന്നില്ലെങ്കിൽ സിംഹത്തിൻെറ പിന്നത്തെ വിദ്യ അവിടെ മൂത്രമൊഴിക്കുകയാണ്. സിംഹമൂത്രത്തിൻെറ രൂക്ഷഗന്ധമേറ്റാൽപിന്നെ കാലികരം മരണവെപ്രാളത്തോടെ മറപൊളിച്ച് പുറത്തു ചാടാതിരിക്കയില്ല. അപ്പോരം അവയിലൊന്നിനെ ചങ്കിൽ കടിച്ചുതൂക്കിയെടുത്തു സിംഹം കാട്ടിലേക്കു കുതിക്കും.

സിംഹങ്ങരം കൂട്ടംചേരുമ്പോഴത്തെ ഒച്ചപ്പാടും ബഹളവും കാട്ടുമൂലയെ ഇട്ടുകുലുക്കും. ഇരപിടിച്ച് തീറ്റയ്ക്കാരംഭിക്കുമ്പോഴും ഇണചേരുന്ന സന്ദർഭങ്ങളിലുമാണ് ഈ ശബ്ദകോലാഹലങ്ങരം വർദ്ധിക്കുന്നത്. നീർത്താവളങ്ങരംക്കരികെ മൂന്നുനാലു സിംഹങ്ങരം ഉണ്ടായാൽ മതി, അവ അങ്ങോട്ടുമിങ്ങോട്ടും നടന്നു ഗർജ്ജിച്ചു പത്തിരുപതു സിംഹങ്ങരം അവിടെ ഒത്തുചേർന്ന പ്രതീതി വരുത്തിക്കൊള്ളും. സിംഹഗർജ്ജനം ഏഴു മൈൽ ദൂരെ കേരംക്കാൻ കഴിയും.

താഴ്ന്നനിലത്ത് ഇരിക്കുന്നത് തൻെറ പദവിക്കുചേർന്ന തല്ല എന്നൊരു ധാരണ സിംഹം സദാ വച്ചുപുലർത്തിവരുന്നുണ്ട്. ഏതെങ്കിലും പാറയുടെയോ, പുറ്റിൻെറയോ മുതുകിലായിരിക്കും മൂപ്പരുടെ ഇരുത്തം. കാറ്റിൻെറ ഗതിക്കു പുറം തിരിഞ്ഞു കൊണ്ടേ ഇരിക്കുകയുള്ളൂ. സിംഹത്തിനു കാറ്റിനോടുള്ള ഈ പ്രതികൂലഭാവം നല്ലപോലെ മനസ്സിലാക്കിയ വേട്ടക്കാർ കാറ്റിനനുകൂലമായി പതുങ്ങിച്ചെന്ന്, പുറംതിരിഞ്ഞിരിക്കുന്ന സിംഹത്തെ വെടിവച്ചുകൊല്ലുന്നു.

മൃഗരാജനാണെങ്കിലും ചില സന്ദർഭങ്ങളിൽ സിംഹം വലിയ ഭീരുവാണ്. ആഫ്രിക്കയിൽ 'സോറില്ലെ' എന്നു വിളിച്ചുവരുന്ന ഒരു ചെറിയ ജന്തുവുണ്ട്. നമ്മുടെ നാട്ടിലെ കള്ളുണ്ണി (മലമെരു) യെപ്പോലുള്ള ഒരു ജന്തുവാണ് സോറില്ലെ. ദുർഗ്ഗന്ധം വമിക്കുന്ന ഒരു ജീവിയാണിത്. ഒരൊറ്റ സോറി ല്ലയെ കണ്ടാൽമതി സിംഹക്കൂട്ടം ദൂരെമാറി നില്ക്കുകയേയുള്ളൂ. സിംഹങ്ങൾക്ക് അത്ര പേടിയാണ് ഈ ജന്തുവിനെ. സിംഹം കൊന്ന ഇരയുടെ മീതെ ചിലപ്പോൾ സോറില്ലെ ചാടിവീഴും. സോറില്ലെയുടെ തീറ്റി കഴിയുന്നതുവരെ സിംഹം ദൂരെ മാറി നില്ക്കുന്നതുകാണാം.

സിംഹത്തെ സദാ ഭയപ്പെടുത്തുന്ന മറ്റൊരു ക്ഷുദ്രജീവി യാണ് കടന്നൽ. ഒരു കടന്നലിൻെറ മൂളൽ കേട്ടാൽപിന്നെ സിംഹം ആ പ്രദേശത്തൊന്നും നില്ക്കുകയില്ല.

വാർധക്യം ബാധിച്ച് ഇരതേടുവാൻ കഴിവില്ലാതാകുമ്പോഴോ വല്ല ശിക്കാരികളുടെയും വെടിയേറ്റ് അംഗവൈകല്യം സംഭവിച്ച് വേദനയോടെ ജീവിക്കേണ്ടിവരുമ്പോഴോ ആണ് സിംഹം നര ഭുക്കായി മാറുന്നത്. കലമാനിൻെറയോ കാട്ടിയുടെയോ കൊമ്പു കൊണ്ടും ചിലപ്പോൾ സിംഹത്തിന് അപായകരമായ മുറിവുകൾ ഏല്ക്കാറുണ്ട്. ഒരിക്കൽ മനുഷ്യമാംസത്തിൻെറ സ്വാദ് അറിഞ്ഞു കഴിഞ്ഞാൽ പിന്നെ സിംഹം മറ്റെല്ലാ മാംസങ്ങളുമുപേക്ഷിച്ച് മനുഷ്യനെത്തന്നെ തേടിനടക്കും. നരഭുക്കായ സിംഹത്തിൻെറ സന്താനങ്ങളും നരഭുക്കുകളായിത്തീരുന്നു.

വാർധക്യം ബാധിച്ച് അവശനായിത്തീർന്ന സിംഹം ദയ നീയമായൊരു കാഴ്ചയാണ്. കണ്ണിനുകാഴ്ചയില്ലാതെ, വാതം പിടിപെട്ടു കൈകാലുകൾ കുഴഞ്ഞ്, സടകളെല്ലാം കൊഴിഞ്ഞ് വാർധക്യത്തിനു മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തുകിട ക്കുന്ന ആ വനരാജാവിനെ ഒടുവിൽ ഒരുകൂട്ടം ഹയനകൾ ആക്ര മിച്ച് ജീവനോടെ കടിച്ചുതിന്നുന്നു.

ഞാൻ സന്ദർശിച്ച സരിംഗെറ്റി മൈതാനവും ഒംഗറൊങ്കോറോ പാതാളക്കുഴിയുടെ പരിസരങ്ങളും ആഫ്രിക്കയിലെ ഏറ്റവും വലിയ ഇനത്തിൽപ്പെട്ട കറുത്ത സമൃദ്ധമായ കുഞ്ചിരോമങ്ങളോടുകൂടിയ സിംഹങ്ങളുടെ സങ്കേതങ്ങളാണ്. ഇവിടെ എല്ലാക്കാലത്തും ലക്ഷക്കണക്കിൽ മൃഗങ്ങൾ ഉള്ളതിനാൽ സിംഹങ്ങൾ തിന്നുകൊഴുത്ത് കൂറ്റൻകുത്തി നടക്കുകയാണ്. റിസർവു വനപ്രദേശമായതുകൊണ്ട് വേട്ടക്കാരിൽനിന്നുള്ള ഉപദ്രവവും ഇവയ്ക്കു ഭയപ്പെടാനില്ല.

സിംഹഭൂമി (ഒന്നാം ഭാഗം) ] [എസ്. കെ. പൊറ്റെക്കാട്

അഭ്യാസം

1. സിംഹത്തിൻെറ പാർപ്പിടം, മൃഗവേട്ട എന്നിവയെപ്പറ്റി രണ്ടു ഖണ്ഡിക എഴുതുക.
2. ആഫ്രിക്കയിലെ ഒരു സിംഹം സ്വന്തം കഥ പറയുന്നതായി വിഭാവനം ചെയ്ത് ഒരു ലേഖനം എഴുതുക.

---

## പാഠം 19

# കുഞ്ഞിക്കുട്ടൻ തമ്പുരാൻ

[കുറ്റിപ്പുഴ കൃഷ്ണപിള്ള (1900–1971)—നാനാവിഷയങ്ങളെ അധികരിച്ച് ചിന്തോദ്ദീപകങ്ങളായ അനവധി പ്രബന്ധങ്ങൾ രചിച്ചിട്ടുള്ള ഇദ്ദേഹം മലയാളത്തിലെ വിമർശകന്മാരിൽ സമുന്നതനായ ഒരു വ്യക്തിയായിരുന്നു. സാഹിതീയം, നവദർശനം, വിചാരവിപ്ലവം, വിമർശരശ്മി, നിരീക്ഷണം, ചിന്താതരംഗം, ഗ്രന്ഥാലോകം, മാനസോല്ലാസം, മനനമണ്ഡലം, ദീപാവലി, സാഹിതീകൗതുകം എന്നിവ പ്രധാനപ്പെട്ട പ്രബന്ധസമാഹാരങ്ങളാണ്. കാറൽമാർക്സിൻെറ ''മൂലധനം'' എന്ന ബൃഹദ്ഗ്രന്ഥം മലയാളത്തിൽ വിവർത്തനം ചെയ്ത സമിതിയിലെ ചീഫ് എഡിറ്ററായിരുന്നു പ്രൊഫസർ കുറ്റിപ്പുഴ കൃഷ്ണപിള്ള. 'സാഹിതീകൗതുകത്തിലുള്ള' 'കുഞ്ഞിക്കുട്ടൻ തമ്പുരാൻ' എന്ന പ്രബന്ധത്തിൻെറ സംക്ഷിപ്തരൂപമാണ് പാഠപുസ്തകത്തിൽ ചേർത്തിട്ടുള്ളത്.]

മലയാളസാഹിത്യത്തിലെ ഒരദ്ഭുതാത്മാവായിരുന്നു മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ. അദ്ദേഹം മരിച്ചിട്ടിപ്പോൾ അര നൂറ്റാണ്ടുകഴിഞ്ഞിരിക്കുന്നു. ഇന്നത്തെ തലമുറ അദ്ദേഹത്തെ ശരിയായി അറിയുകയും വേണ്ടവിധം സ്മരിക്കുകയും സമാദരിക്കുകയും ചെയ്യുന്നുണ്ടോ എന്ന കാര്യം ചിന്തനീയമാണ്. ഭാരതവിവർത്തനം ഒന്നുകൊണ്ടുതന്നെ അനശ്വരയശസ്സു നേടിയ ഈ മഹാപുരുഷൻെറ സാഹിതീസേവനം അലോകസാമാന്യമെന്നു വേണം പറയുക. അതിൽനിന്നു നമ്മുടെ

ഭാഷയ്ക്കുണ്ടായ നേട്ടങ്ങളുടെ വില കണക്കാക്കുമ്പോഠം തമ്പുരാൻ കേരളീയർക്കു പ്രാതഃസ്മരണീയനാണെന്നുകാണാം. അദ്ദേഹത്തിൻെറ അപൂർവജീവിതസിദ്ധികഠം നമ്മുടെ സ്മൃതിപഥത്തിൽ എന്നെന്നും പച്ചപിടിച്ചു നില്ക്കേണ്ടവയാണ്.

ജനനവും വിദ്യാഭ്യാസവും

അടുത്തകാലംവരെ കേരളത്തിലെ കേളികേട്ട ഒരു ഗുരുകുലമായിരുന്നു കൊടുങ്ങല്ലൂർക്കോവിലകം. നൂററാണ്ടുകളുടെ വിദ്യാദാനപാരമ്പര്യമുണ്ട് ഈ രാജകുടുംബത്തിന്. കലയും ശാസ്ത്രവും വളരെക്കാലം അവിടെ കൈകോർത്തുപിടിച്ചു കളിയാടിയിരുന്നു. അടുത്തും അകലെയുമുള്ള കവികഠക്കും ശാസ്ത്രപണ്ഡിതന്മാർക്കും ഈ സരസ്വതീക്ഷേത്രം ഒരാരാധനാകേന്ദ്രമായി. അവർ കൂടെക്കൂടെ സമ്മേളിക്കയും ചർച്ചകഠ നടത്തുകയും പതിവായിരുന്നു. കൊടുങ്ങല്ലൂർ കോവിലകത്തെ തൂണിനുപോലും സാഹിത്യമുണ്ടെന്നു പ്രൊഫസർ എ. ആർ. തമ്പുരാൻ ഒരിക്കൽ പറയുകയുണ്ടായി. ഇങ്ങനെ പണ്ഡിതന്മാരെയും കവികളെയും സൃഷ്ടിക്കുന്ന സകല സാഹചര്യങ്ങളും ഒത്തിണങ്ങിയ ഒരന്തരീക്ഷത്തിലാണ് കുഞ്ഞിക്കുട്ടൻ തമ്പുരാൻ ജനിച്ചുവളർന്നത്. കൊല്ലവർഷം 1040–ലായിരുന്നു തമ്പുരാൻെറ ജനനം. മലയാളസാഹിത്യത്തിൽ വെൺമണി പ്രസ്ഥാനം കൊടികുത്തി വിളയാടിയിരുന്ന ഒരു കാലഘട്ടമാണത്. ഈ പ്രസ്ഥാനത്തിൻെറ ജനയിതാവായ വെൺമണി അച്ഛൻ നമ്പൂതിരിപ്പാടിനു കോവിലകത്തെ കുഞ്ഞിപ്പിള്ള തമ്പുരാട്ടിയിലുണ്ടായ പുത്രനാണ് നമ്മുടെ മഹാകവി. പൂരപ്രബന്ധകർത്താവായ വെൺമണിമഹൻ നമ്പൂതിരിപ്പാടും കുഞ്ഞിക്കുട്ടൻതമ്പുരാനുംവൈമാത്രേയസഹോദരന്മാരാകുന്നു. മഹൻനമ്പൂതിരിപ്പാടിനെ തമ്പുരാൻ തൻെറ ജ്യേഷ്ഠസഹോദരനെന്നനിലയിൽ സ്നേഹിക്കയും ആദരിക്കയും ചെയ്തിരുന്നു. രണ്ടുപേരിലും അച്ഛൻെറ കവിതാവാസന സമൃദ്ധമായി പ്രതിഫലിച്ചിരുന്നുവെങ്കിലും തമ്പുരാൻേറതു മാത്രമേ നാനാമുഖമായി വികസിച്ച് ഈടുററ ഫലമുളവാക്കിയുള്ളൂ.

രാമവർമ്മ എന്നായിരുന്നു മഹാകവിയുടെ യഥാർത്ഥനാമധേയം. കുഞ്ഞിക്കുട്ടൻ എന്നതു ഓമനപ്പേരാണ്—അതിന്നേ പിന്നീടു പ്രസിദ്ധിയുണ്ടായുള്ളൂ. കഥാനായകൻെറ ബാല്യകാലവിദ്യാഭ്യാസം കുലാചാരപ്രകാരം യഥാവിധി നിർവഹിക്കപ്പെട്ടു. അന്നത്തെ സമ്പ്രദായമനുസരിച്ചുള്ള ഉപരിപഠനത്തിനു

വേണ്ട ഗുരുനാഥൻ കോവിലകത്തുതന്നെ ഉണ്ടായിരുന്നു. സാഹിത്യാദികലകളും തർക്കവ്യാകരണാദിശാസ്ത്രങ്ങളും തമ്പുരാനെ പഠിപ്പിച്ചത് പണ്ഡിതന്മാരായ സ്വന്തം അമ്മാവന്മാർ തന്നെയായിരുന്നു. വിദ്വാൻ ഗോദവർമ്മത്തമ്പുരാൻെറ അടുക്കൽ നിന്നു കാവ്യനാടകാലങ്കാരങ്ങളെല്ലാം പതിനഞ്ച് വയസ്സായപ്പോഴേക്കും കഥാനായകൻ പഠിച്ചുകഴിഞ്ഞു. തർക്കവിദഗ്ദ്ധനായ കുഞ്ഞൻതമ്പുരാനും പ്രസിദ്ധ വൈയാകരണനായ കുഞ്ഞിരാമവർമ്മത്തമ്പുരാനും പ്രസ്തുത ശാസ്ത്രങ്ങളിൽ അദ്ദേഹത്തിൻെറ അദ്ധ്യാപകന്മാരായിരുന്നു. വ്യാകരണത്തിലാണ് തമ്പുരാൻ പ്രത്യേക പരിശീലനം നേടിയത്. കൗമുദി, മനോരമ, ശേഖരം തുടങ്ങിയ വ്യാകരണഗ്രന്ഥങ്ങളിൽ അദ്ദേഹം നിഷ്ണാതനായി.

ബാല്യംമുതല്ക്കേ അസാധാരണമായ ബുദ്ധിശക്തിയും കവിതാവാസനയും കഥാനായകൻ പ്രകടിപ്പിച്ചിരുന്നു. ഏഴാം വയസ്സുമുതൽ അദ്ദേഹം പദ്യരചന തുടങ്ങിയെന്നാണ് പറയപ്പെടുന്നത്. പ്രായംകൂടിവന്നതോടെ കവിതാഭ്രമം കലശലായി പഠിപ്പിനുതന്നെ മുടക്കംവന്നിട്ടുണ്ട്. പിതാവും മഹൻ നമ്പൂതിരിപ്പാടും മഹാകവി കൊച്ചുണ്ണിത്തമ്പുരാനും കവനവിഷയത്തിൽ ആദ്യകാലത്ത് അദ്ദേഹത്തിൻെറ ഉപദേഷ്ടാക്കളായിരുന്നു. മുറ്റിത്തഴച്ച വാസനയും തദനുഗുണമായ പാണ്ഡിത്യവും കൂടിച്ചേർന്നപ്പോൾ അനായാസേന അദ്ദേഹം അന്നത്തെ കവികളിൽ അഗ്രേസരനായി. കാത്തുള്ളി അച്യുതമേനോൻ, കുണ്ടൂർ നാരായണമേനോൻ, ഒറവങ്കര രാജാ തുടങ്ങിയ പല കവികളും അന്നു കവിതാരചനയിൽ തമ്പുരാൻെറ സഹചരന്മാരായിരുന്നു.

''തലനിറച്ചു കുടുമ, ഉള്ളുനിറയെ പഴമ, ഒച്ചപ്പെടാത്ത വാക്ക്, പുച്ഛംകലരാത്ത നോക്ക്, നനുത്തമെയ്യ്, കനത്ത ബുദ്ധി, നാടൊക്കെവീട്, നാട്ടുകാരൊക്കെ വീട്ടുകാർ''—രസികശിരോമണിയായ അമ്പാടി നാരായണപ്പുതുവാൾ വാഗ്രൂപേണ വരച്ചിട്ടുള്ള ഈ ചിത്രം കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ ഒരസ്സൽ ഛായയായിട്ടുണ്ട്. ഉള്ളുനിറച്ചുപഴമ എന്ന പ്രയോഗം തമ്പുരാൻ കേവലം യാഥാസ്ഥിതികനായിരുന്നുവെന്ന അർത്ഥത്തിലാണെന്നു തോന്നുന്നില്ല. വാസ്തവത്തിൽ അദ്ദേഹം പരിഷ്കൃതാശയനും ഉത്പതിഷ്ണുവുമായിരുന്നു. കേരളപ്പഴമയെപ്പറ്റിയുള്ള ഐതിഹ്യങ്ങളും കഥകളും തമ്പുരാൻെറ ഉള്ളുനിറച്ചു കിടന്നിരുന്നുവെന്നാകാം വക്താവിൻെറ വിവക്ഷ. നാടൊക്കെവീടെന്നുപറഞ്ഞത് പ്രത്യക്ഷരം ശരിയാണ്. ഒരിടത്തും

സ്ഥിരമായിത്താമസിക്കുന്ന സ്വഭാവം മഹാകവിക്കുണ്ടായിരുന്നില്ല. നിത്യസഞ്ചാരിയായിരുന്നതിനാൽ കൂട്ടുകാരുടെയിടയിൽ അദ്ദേഹത്തിനു 'പകിരി' എന്നൊരു കളിപ്പേരുണ്ടായിരുന്നു. ജാതിമതഭേദമോ ധനികദരിദ്രഭേദമോ ഗണിക്കാതെ ഏതു നിലയിലുള്ളവരോടും സമഭാവനയോടെ ഇണങ്ങിപ്പെരുമാറുന്ന സത്സ്വഭാവം തമ്പുരാനിൽ മുന്നിട്ടുനിന്നിരുന്നു. കോവിലകങ്ങളിലും പ്രഭുകുടുംബങ്ങളിലും അക്കാലത്തു വിരളമായിക്കൊണ്ടിരുന്ന ഈ സമഭാവനയും, സ്വാർത്ഥരാഹിത്യം, മിത്രസ്നേഹം, പ്രശാന്തപ്രകൃതി തുടങ്ങിയ മറ്റു പല സ്വഭാവഗുണങ്ങളും അദ്ദേഹത്തിന്റെ വ്യക്തിത്വത്തിനു മാറ്റുകൂട്ടി. ഏവരും ഇഷ്ടപ്പെട്ടിരുന്നു തമ്പുരാന്റെ സഹവാസം. കൂട്ടുകാർ വെടിപറയാൻ വന്നുകൂടിയാൽ രാത്രിമുഴുവൻ അവരുമായി സാഹിതീസല്ലാപത്തിലേർപ്പെട്ട് അദ്ദേഹം ഭാര്യാഗൃഹത്തെപ്പോലും മറന്നുകളയും. ഗോലികളിയും ചതുരംഗവുമായിരുന്നു രണ്ടു പ്രധാന വിനോദങ്ങൾ. ഇടവിടാതെയുള്ള വെറ്റിലമുറുക്ക് കവിതയെഴുത്തിന് ഉന്മേഷം കൂട്ടിയിരുന്നു.

പദ്യരചനാവൈഭവം

കുഞ്ഞിക്കുട്ടൻതമ്പുരാനു പദ്യം ഗദ്യംപോലെതന്നെ ഒരു വ്യവഹാരഭാഷയായിരുന്നുവെന്നു പറയാം. എഴുതുന്നതെന്തും ഛന്ദോബദ്ധമായി തൂലികയിൽനിന്നു താനേ വാർന്നു വീണിരുന്നു. സാഹിത്യസദസ്സുകളിൽ പ്രസംഗം പദ്യത്തിലോ ഗദ്യത്തിലോ വേണ്ടതെന്ന് അദ്ദേഹം ചോദിക്കാറുണ്ടായിരുന്നു വത്രേ. സാധാരണ കാര്യങ്ങളെപ്പറ്റി പറയുന്നതും പദ്യരൂപത്തിലാക്കാനാണ് അദ്ദേഹത്തിനധികം കൗതുകം.

''ബാലശിക്ഷയ്ക്കലട്ടുന്നു
ബാലപുത്രി സരസ്വതി;
അലട്ടുതീർത്തു വിട്ടേയ്ക്കൂ,
വില പിന്നെത്തരാമെടോ.''

സ്വപുത്രിക്കു 'ബാലശിക്ഷ' എന്നൊരു പാഠപുസ്തകം കൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് ഒരാൾക്കയച്ച കത്താണത്. ഇതേ പുത്രിക്ക് ആഭരണമുണ്ടാക്കാൻ വേണ്ടി ഒരാശ്രിതന്നയച്ച കത്തു കുറേക്കൂടി നേരംപോക്കുള്ളതാണ്.

''മേലൊക്കെ വായിൽ നാക്കാം
ബാലക്കുയിൽവാണിതന്റെ കുട്ടിക്കായ്
ചേലൊക്കും പടി തീർത്തൊരു
പാലയ്ക്കാമോതിരമയയ്ക്കു ഭവാൻ.''

ഇതിൽ 'മേലൊക്കെ വായിൽ നാക്കാം' എന്നു തൻെറ ഭാര്യയെ തമ്പുരാൻ വിശേഷിപ്പിച്ചിരിക്കുന്നതു നോക്കൂ. കുട്ടിക്കു പണ്ടമുണ്ടാക്കിക്കൊടുത്തില്ലെങ്കിൽ അതിൻെറ അമ്മ തനിക്ക് സ്വൈരം തരികയില്ലെന്ന് എത്ര ഫലിതവിലാസിതമായി ധ്വനിപ്പിച്ചിരിക്കുന്നു. തൻെറ ആശ്രിതനും ബന്ധുവുമായ കോയിപ്പിള്ളി പരമേശ്വരക്കുറുപ്പിന് ഒരു ജോലി കൊടുക്കാൻ വേണ്ടി സി. അന്തപ്പായിക്ക് അയച്ച ഒരു ശിപാർശക്കത്തും രസമുള്ളതാണ്.

കവി കേ. പരമേശ്വരക്കുറുപ്പെ—
ന്നിവിടെപ്പേർ പറയുന്നൊരീ മനുഷ്യൻ
ഭുവി കേവല നിത്യവൃത്തി കാംക്ഷി—
ച്ചവിടേയ്ക്കുണ്ടു വരുന്നു ജീവനാർത്ഥം.

അറിയാം ചിലതാംഗലേയ ഭാഷാ—
മുറിവാക്യങ്ങളം—പഠിപ്പിതത്രമാത്രം.
ശരിയായ് മലയാളഭാഷയായാ—
ലുരിയാടാ മെഴുതാം കവിത്വമാവാം

ഇവനുണ്ടു രജിസ്റ്റർ ചെയ്തിരിപ്പൂ
നവകാവ്യക്കളരിസ്ഥലത്തു മുമ്പേ.
തവ കീഴ്‌വരുതിഗ്ഗുമസ്തവേല—
യ്ക്കിവനാവോ, തരമാക്കിയെങ്കിലായി.

ഒരുമാതിരി കയ്യെഴുത്തു നന്നെ—
ന്നൊരു ഭള്ളിന്നിവനില്ലയെന്നുമില്ല;
പെരുമാറ്റവഴിക്കു കൊണ്ടുപോയാ—
ലൊരു ഭാഷയ്ക്കിവനും കഴിഞ്ഞുകൂടും.''

പറയേണ്ട കാര്യങ്ങൾ അത്യുക്തികൂടാതെ എത്ര ഭംഗിയായി ഫലിതം കലർത്തി ഇതിൽ ചുരുക്കിക്കൊള്ളിച്ചിരിക്കുന്നുവെന്നു നോക്കുക. തമ്പുരാനു പൈതൃകമായി ലഭിച്ച തനിവെൺമണി ശൈലി ഇത്തരം കത്തുകളിലെല്ലാം പ്രതിഫലിക്കുന്നു. ഇടത്തുകൈകൊണ്ടു ചതുരംഗക്കരു നീക്കിക്കൊണ്ടിരിക്കുന്നതിനിടയിൽ വലത്തുകൈകൊണ്ട് അവിടന്നു എഴുതിയ പദ്യങ്ങളാണിവ എന്ന് ശ്രീ. കുറുപ്പുതന്നെ താനെഴുതിയ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇതു ശരിയാണെങ്കിൽ ആ ബഹുമുഖപ്രതിഭൻെറ മുമ്പിൽ നാം തലകുനിക്കുക തന്നെവേണം.

കുഞ്ഞിക്കുട്ടൻതമ്പുരാനെപ്പോലെ ഇത്രവളരെ കത്തുകൾ പദ്യത്തിലെഴുതിയിട്ടുള്ള മറ്റൊരു കവി മലയാളത്തിൽ

ഉണ്ടായിട്ടില്ല. അവയുടെ സംഖ്യ പതിനായിരത്തോളം വരുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. ഒരു കത്തിനു ശരാശരി അഞ്ചുവീതം കണക്കാക്കിയാൽ തന്നെ ശ്ലോകസംഖ്യ അമ്പതിനായിരമാകും. അന്നത്തെ മിക്ക കവികളുമായിട്ടും പത്രമാസികാധിപന്മാരുമായിട്ടും തമ്പുരാൻ പദ്യരൂപത്തിൽ എഴുത്തുകുത്തു നടത്തിയിട്ടുണ്ട്.

കത്തുകൾക്കുപുറമെ, തമ്പുരാൻ ഓരോ സ്ഥലത്തു ചെല്ലുമ്പോൾ സന്ദർഭവശാൽ സമസ്യാപൂരണമായും, വ്യക്തികളുടെ ഛായാവർണ്ണനമായും മറ്റും എഴുതിയിട്ടുള്ള മുക്തകങ്ങൾക്കു കണക്കില്ല. ഛായാശ്ലോകങ്ങൾ കവിയുടെ മനോധർമ്മവിലാസത്തെയും, നിരീക്ഷണപാടവത്തെയും വിളിച്ചറിയിക്കുന്നവയാണ്. അവയിൽ പലതിനും കേരളത്തിൽ സ്ഥിരപ്രചാരം സിദ്ധിച്ചിട്ടുണ്ട്.

ഉൻമേഷത്തൊടുതാൻ മുറുക്കിയരിക
　　　　ത്തല്പം മുറുക്കാനുമായ്
ചുമ്മാതേ മണിപത്തടിപ്പതുവരെ
　　　　മൂടിപ്പുതച്ചങ്ങനെ
ബ്രഹ്മസ്വം മഠമായതിൻെറ പടിയിൽ
　　　　പൂർണ്ണാനുമോദം പര–
ബ്രഹ്മം കണ്ടരുളുന്ന വെൺമണിമഹൻ
　　　　നമ്പൂരിയെക്കണ്ടു ഞാൻ.

സ്വതേ ഒരു അമാന്തക്കാരനായ വെൺമണിമഹൻെറ ഈ ബഹുരസികൻ ചിത്രം ഒട്ടേറെ സഹൃദയ പ്രശംസ നേടിയിട്ടുള്ളതാണ്. ഇനി ഒരു നാട്ടുവൈദ്യൻ ഈച്ചരവാരിയരുടെ വരവുനോക്കൂ.

''മുണ്ടും ചുറ്റിച്ചുരുക്കത്തൊടു കൃതവിനയം
　　　　പൊക്കിൾ കാണിച്ചു രണ്ടാം
മുണ്ടും കക്ഷത്തുവച്ചങ്ങനെ ചെറിയപൊടി–
　　　　ഡ്ഡപ്പി താക്കോലുമായി
മിണ്ടുമ്പോൾ കൊഞ്ഞിയാലും ചില ഫലിതമൊടും
　　　　ലാക്കൊടും ചേർന്നിടുന്നീ
മുണ്ടച്ചാരാരിതെത്തുന്നിതു സരസമൊതു–
　　　　ങ്ങിപ്പതുങ്ങിപ്പതുക്കെ.''

സൂക്ഷ്മസ്വഭാവം തന്മയത്വത്തോടെ വർണ്ണിക്കുന്നതിൽ തമ്പുരാനുള്ള അനിതരസാധാരണമായ വൈഭവം, ഇതുപോലെ എത്രയോ പദ്യങ്ങളിൽ പ്രകടമായിട്ടുണ്ട്.

ദ്രുതകവനം

ദ്രുതകവനത്തിൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ അദ്വിതീയനായിരുന്നു. അക്കാലത്തു നടന്നിട്ടുള്ള കവിതാവേഗപരീക്ഷകളിൽ അദ്ദേഹത്തെ അതിശയിക്കാൻ മറ്റാർക്കും കഴിഞ്ഞിട്ടില്ല. 'സരസദ്രുതകവി കിരീടമണി' എന്ന സ്ഥാനപ്പേർ തമ്പുരാനു സർവഥാ യോജിച്ചതായിരുന്നു. ''സ്യമന്തകം, നളചരിതം, സന്താനഗോപാലം, സീതാസ്വയംവരം എന്നീ നാടകങ്ങളും ദക്ഷയാഗം, തുപ്പൽക്കോളാമ്പി തുടങ്ങിയ കാവ്യങ്ങളും സമയം മുൻകൂട്ടി ക്ലിപ്തപ്പെടുത്തി അതിനകം എഴുതിത്തീർത്തിട്ടുള്ളവയാണ്'' എന്ന് ഉള്ളൂർ സാഹിത്യചരിത്രത്തിൽ പറയുന്നു. കോട്ടയത്തുവച്ചു നടന്ന പരീക്ഷയിൽ 'ഗംഗാവതരണം നാടക'മെഴുതാൻ അഞ്ചു മണിക്കൂറും എട്ടു മിനിട്ടും മാത്രമേ തമ്പുരാനു വേണ്ടിവന്നുള്ളൂ. അന്ന് അദ്ദേഹത്തിന്റെ ദ്രുതകവനപാടവം കണ്ട് പലരും അദ്ഭുതപ്പെട്ടു. മറ്റൊരു പരീക്ഷയിൽ കാലത്ത് എട്ടര മണിക്കു തുടങ്ങി രാത്രി എട്ടരയ്ക്ക് തീർത്തതാണ് 'സന്താനഗോപാലം'.

കവിതാഗുണത്തിന് വലിയ കോട്ടംതട്ടാതെ പന്ത്രണ്ടു മണിക്കൂർകൊണ്ട് ഒരു നാടകമെഴുതുക എന്നത് സാധാരണ കവികൾക്ക് അമ്പരപ്പുണ്ടാക്കുന്ന കാര്യമാണല്ലോ. തമ്പുരാന്റെ ദ്രുതകവനഫലങ്ങളെല്ലാം തീരെ കുറ്റമറ്റവയാണെന്നോ ഗുണസമ്പൂർണ്ണമാണെന്നോ ഇവിടെ വിവക്ഷയില്ല. നിശ്ചിത സമയത്തിനുള്ളിൽ തീർക്കാനുള്ള ത്വരയോടെ തുരുതുരെ എഴുതിത്തള്ളുമ്പോൾ കുഞ്ഞിക്കുട്ടൻ തമ്പുരാനായാലും കുറെ തെറ്റു പറ്റുക സ്വാഭാവികമാണ്. എന്നാൽ താൻ നിഷ്കർഷിച്ചു സാവധാനം എഴുതുന്ന കവിതകളിൽ അബദ്ധമൊന്നും പറ്റുകയില്ലെന്ന ആത്മവിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു. അത് ഏറക്കുറെ ശരിയുമാണ്.

''മാവേലിക്കരമന്ന, മാന്യമതിയാം
മന്നാടിയാരേ, നമു
ക്കീവേലയ്ക്കൊരബദ്ധമച്ചു പിഴയിൽ—
പ്പെട്ടേപെടുള്ളൂ ദൃഢം.''

തെറ്റു കണ്ടുപിടിക്കാൻ ശ്രമിച്ച ചില മിത്രങ്ങളോട് ഇങ്ങനെ കൂസലില്ലാതെ പറയാൻ ദൃഢപ്രത്യയനായ ഈ മഹാകവിക്കല്ലാതെ മറ്റാർക്കുണ്ടാകും ധൈര്യം?

''ശബ്ദങ്ങളെദ്ദാസരെയെന്നപോലെ
ശരിക്കു കീഴ്നിർത്തിയ ശക്തിയുക്തൻ.''

എന്നു വള്ളത്തോാം അദ്ദേഹത്തെ വിശേഷിപ്പിച്ചിട്ടുള്ളതു വെറുതെയല്ല. ഇനി നമുക്കു തമ്പുരാൻെറ കൂടുതൽ വിലപ്പെട്ട കൃതികളെ വിചാരണ ചെയ്യാം.

കൃതികൾ

കാവ്യസരണിയിൽ സംസ്കൃതവും മലയാളവും ഒന്നുപോലെ കൈകാര്യംചെയ്തിരുന്ന ഉഭയഭാഷാപണ്ഡിതനായിരുന്നു കുഞ്ഞിക്കുട്ടൻ തമ്പുരാൻ. രണ്ടു ഭാഷയിലും കൂടി അൻപതോളം കൃതികൾ അദ്ദേഹത്തിൻെറ വകയായിട്ടുണ്ട്. ഇവയിൽപ്പലതും ഇന്ന് ലുപ്തപ്രചാരങ്ങളാണെന്നു തോന്നുന്നു. ചിലതൊക്കെ അമുദ്രിതങ്ങളുമാണ്. മലയാളത്തിൽ തുലോം ശ്രദ്ധേയങ്ങളായ കൃതികളെപ്പറ്റി മാത്രമേ ഇവിടെ പ്രതിപാദിക്കേണ്ടതുള്ളൂ. കാവ്യങ്ങൾ, രൂപകങ്ങൾ, പുരാണേതിഹാസവിവർത്തനങ്ങൾ എന്നു മൊത്തത്തിൽ ഇവയെ മൂന്നായി തിരിക്കാം. രൂപകങ്ങളിൽ കല്പിതകൃതികളും വിവർത്തനങ്ങളും ഉൾപ്പെടും. സംസ്കൃതശബ്ദങ്ങൾ തീരെ ഉപേക്ഷിച്ച് പച്ചമലയാളത്തിൽ കവിതയെഴുതുന്ന സമ്പ്രദായം, കേരളചരിത്രത്തെ ആസ്പദമാക്കിയുള്ള നാടക നിർമ്മാണം, യാത്രാവൃത്താന്തകാവ്യരചന ഈ മൂന്നും ആദ്യമായി കേരള സാഹിത്യവേദിയിൽ അവതരിപ്പിച്ചതു കുഞ്ഞിക്കുട്ടൻ തമ്പുരാനാണ്. അദ്ദേഹത്തിൻെറ 'നല്ലഭാഷ' എന്ന കൃതി പച്ചമലയാളത്തിലെ പ്രഥമപരീക്ഷണമാകുന്നു. അതു പുറത്തുവന്നതിനു ശേഷമേ കുണ്ടൂർ നാരായണമേനവനും മറ്റും ആവഴിക്കു തിരിഞ്ഞിട്ടുള്ളൂ. അതുപോലെ 'മാനവിക്രമവിജയം' ആദ്യത്തെ ചരിത്രനാടകമെന്ന നിലയിൽ പ്രാധാന്യം അർഹിക്കുന്നു. കൊച്ചി രാജാവും കോഴിക്കോട്ടു സാമൂതിരിയും തമ്മിലുണ്ടായ ഏറ്റുമുട്ടലും ഉടമ്പടിയും മറ്റുമാണ് ഇതിലെ പ്രതിപാദ്യം.

തമ്പുരാൻ മദിരാശിക്കു പോയശേഷം എഴുതിയ ഒരു ലഘുകാവ്യമാണ് 'മദിരാശിയാത്ര'. ഇതര കവികൾക്ക് ഇത്തരം കവിതയെഴുതുവാൻ ഇതു മാർഗ്ഗദർശകമായിട്ടുണ്ട്.

കവിഭാരതം, കംസൻ, പാലുള്ളിചരിതം എന്നീ കാവ്യങ്ങളും പ്രസ്താവയോഗ്യങ്ങളാണ്. ഇവയിൽ ഒന്നാമത്തേതു തമ്പുരാൻെറ ആദ്യകൃതികളിൽപ്പെടുന്നതും താരതമ്യേന കാവ്യഗുണം കുറഞ്ഞതുമത്രേ. രണ്ടാമത്തേതു പുരാണപുരുഷനായ കംസൻെറ ചരിത്രമാകുന്നു. ഒരു കുഞ്ഞുവീരനെപ്പറ്റിയുള്ള ഐതിഹ്യമാണ് പാലുള്ളി ചരിതത്തിലെ ഇതിവൃത്തം. പാലുള്ളിചരിതംപോലെ അന്നു കേരളത്തിൽ പ്രചരിച്ചിരുന്ന

എത്രയോ ഐതിഹ്യങ്ങൾ തമ്പുരാൻ കവിതാവിഷയമാക്കിയിട്ടുണ്ട്.

ചരിത്രബോധം

ഒരു മഹാകവി മാത്രമായിരുന്നില്ല കുഞ്ഞിക്കുട്ടൻതമ്പുരാൻ. അദ്ദേഹം ഒരു ചരിത്രകാരനും ഗവേഷകനുമായിരുന്നു. ചെല്ലുന്നിടത്തെല്ലാം കേരളസംബന്ധിയായ ചരിത്രവും ഐതിഹ്യങ്ങളും അദ്ദേഹം അന്വേഷിച്ചറിയും. അത് അദ്ദേഹത്തിന്റെ ഒരു ശീലമായിരുന്നു. ചരിത്രപരമായി അന്നു കിട്ടിയിരുന്ന പുസ്തകങ്ങളൊക്കെ തമ്പുരാൻ ശേഖരിച്ചു പഠിച്ചു. അദമ്യമായ ഒരു ചരിത്രജിജ്ഞാസ അദ്ദേഹത്തിൽ അനവരതം പ്രവർത്തിച്ചുകൊണ്ടിരുന്നു. കേരളത്തിന്റെ ആദി മുതൽ ആധുനിക ഘട്ടംവരെയുള്ള ചരിത്രം ഒരു മഹാകാവ്യത്തിൽ അടക്കണമെന്നതായിരുന്നു അദ്ദേഹത്തിന്റെ അഭിലാഷം. തത്ഫലമായിട്ടാണ് 'കേരളം' എന്ന കാവ്യം അദ്ദേഹം എഴുതിത്തുടങ്ങിയത്. പക്ഷേ ഹതവിധി അത് പൂർണ്ണമാക്കാൻ അനുവദിച്ചില്ല. അഞ്ചു സർഗ്ഗം മാത്രമേ ഈ കാവ്യത്തിലുള്ളൂ. കേരളോത്പത്തി മുതൽ ശങ്കരാചാര്യരുടെ കാലംവരെയുള്ള ചരിത്രം ഇതിൽ പ്രതിപാദിതമായിട്ടുണ്ട്. ഐതിഹ്യപ്രധാനമാകയാൽ ഇന്നത്തെ നിലയ്ക്ക് ഇതൊരു ശരിയായ ചരിത്രമെന്നു പറഞ്ഞുകൂടെങ്കിലും ശാസ്ത്രീയവീക്ഷണവും വിശാലഹൃദയവുമുള്ള ഒരു ചരിത്രകാരനെ നമുക്ക് ഈ കൃതിയിൽ കാണാൻ കഴിയും. അക്കാരണത്താൽതന്നെ തമ്പുരാന്റെ കല്പിതകാവ്യങ്ങളിൽ 'കേരള'ത്തിന് പ്രമുഖസ്ഥാനം കൊടുക്കാവുന്നതാണ്. ഐതിഹ്യങ്ങൾക്ക് അവയ്ക്കുള്ള വിലമാത്രമേ കവി കല്പിച്ചിട്ടുള്ളൂ. യുക്തിയുക്തവും വസ്തുനിഷ്ഠവുമായ സമീപനം ചരിത്രരചനക്ക് ആവശ്യമാണെന്ന ബോധം തമ്പുരാനിൽ തെളിഞ്ഞു നിന്നിരുന്നു. ആചാരഭാഷാദികളിൽ കേരളം തമിഴ്നാട്ടിൽനിന്ന് എങ്ങനെ വേർതിരിഞ്ഞുവെന്നും മലയാളികൾക്കുള്ള പ്രത്യേകതകൾ ഏതെല്ലാമെന്നും കവി സരസമായി വിവരിച്ചിട്ടുണ്ട്.

തീണ്ടൽ തുടങ്ങിയ ദുരാചാരങ്ങൾ പണ്ട് ശുദ്ധി പാലിക്കാൻ ഏർപ്പെടുത്തിയതാണെന്നാണ് തമ്പുരാൻ സൂചിപ്പിക്കുന്നത്. എങ്കിലും ഇന്ന് അവ ദുഷ്ഫലമാണുളവാക്കുന്നതെന്ന് അദ്ദേഹം സമ്മതിക്കുന്നു.

''ചണ്ടിത്തരം കാരണമായ തീണ്ടൽ—
കൊണ്ടിപ്പൊഴോ ശുദ്ധർ കുഴങ്ങിടുന്നു;

പണ്ടിങ്ങു പൂജ്യസ്ഥിതി പൂണ്ട കൂട്ട-
രുണ്ടിന്നു ചണ്ടിത്തരമാണ്ടിരിപ്പൂ:

നേരേമറിച്ചും ചിലർ പണ്ടു നീച-
പ്പേരേറ്റവംശത്തിലുദിച്ച യോഗ്യർ
ഓരോ മഹാസ്ഥാന നിലയ്ക്കുകൂടി-
ച്ചേരേണ്ട ദിക്കിങ്കലുമായിരിപ്പൂ.''

യാഥാസ്ഥിതികത്വത്തിൻെറ തലസ്ഥാനമായിരുന്ന കൊടുങ്ങല്ലൂർകോവിലകത്തു ജനിച്ചുവളർന്ന ഒരാൾക്ക് അന്നത്തെ നിലയിൽ ഇത്തരം ആചാരവൈഷമ്യങ്ങളെപ്പറ്റി ഇത്രത്തോളം തുറന്നുപറയാൻ പ്രയാസംതോന്നാം. അതോർക്കുമ്പോഴാണ് തമ്പുരാൻെറ ഉത്പതിഷ്ണുത്വം പരിമിതപരിണാമത്തിലായാൽ പ്പോലും വിലമതിക്കപ്പെടണമെന്നു വരുന്നത്.

പാശ്ചാത്യ സമ്പ്രദായത്തിലുള്ള വിദ്യാഭ്യാസം സിദ്ധിച്ചിരുന്നുവെങ്കിൽ കുഞ്ഞിക്കുട്ടൻ തമ്പുരാൻ പ്രശസ്തനായ ഒരു ചരിത്രകാരൻകൂടിയായേനെ. തമ്പുരാൻെറ 'കേരളം' അപൂർണ്ണമായാൽക്കൂടി, കൈരളിക്ക് ഒരനർഘസമ്പാദ്യമാണെന്നു പറയാം.

മഹാഭാരതവിവർത്തനം

ഇതുവരെ പറഞ്ഞതിലൊന്നിലുമല്ല, മഹാഭാരതം തർജ്ജമ ചെയ്തതിലാണ് കുഞ്ഞിക്കുട്ടൻതമ്പുരാൻെറ വ്യക്തിമഹത്വം അതിൻെറ ഉച്ചകോടിയിലെത്തിയത്. കേരളത്തെ പുളകം കൊള്ളിച്ച ഒരു അദ്ഭുതസംഭവമായിരുന്നു അത്. സഹൃദയലോകം തമ്പുരാനെ ഒരമാനുഷപ്രഭാവനായി കൊണ്ടാടുന്നത് സാധിഷ്ഠവും ഗരിഷ്ഠവുമായ ഈ ഭാഷാന്തരീകരണകൃത്യം നിർവ്വഹിച്ചതിനാലാകുന്നു. കേരളവ്യാസൻ എന്ന പേരിൽ അദ്ദേഹം ശാശ്വതപ്രതിഷ്ഠ നേടിയതും ഇതുകൊണ്ടത്രേ. മഹാഭാരതം മുഴുവൻ തർജ്ജമചെയ്യാൻ കുഞ്ഞിക്കുട്ടൻതമ്പുരാനല്ലാതെ മറ്റാർക്കെങ്കിലും കഴിയുമായിരുന്നോ എന്നു സംശയമാണ്. അന്യാദൃശമായ ധിഷണാവിലാസവും വാസനാവൈഭവവും വൈദുഷ്യവും സർവ്വോപരി നിരന്തര പരിശ്രമവും അദ്ദേഹത്തിൽ ഒത്തുചേർന്നതുമൂലമാണ് ഇതു സാധ്യമായത്. ഹരിവംശമുൾപ്പെടെ ഒന്നേകാൽ ലക്ഷം ശ്ലോകങ്ങളുള്ള അതിബൃഹത്തായ ഒരു സാഹിത്യസാമ്രാജ്യമാണ് മൂലഗ്രന്ഥം. ലോകത്തിലെ മറ്റൊരു സാഹിത്യത്തിലും ഇത്ര വലിയൊരു ഗ്രന്ഥമില്ല. ഇക്കാലത്ത് ഇതു മുഴുവൻ ഒരു തവണ വായിച്ചു തീർക്കാൻപോലും ആർക്കെങ്കിലും കഴിയുമോ? മഹാഭാരതം പോലുള്ള ഒരു വമ്പിച്ച ഗ്രന്ഥം ഒരു കവിയുടെ

ആയുഷ്ക്കാലംകൊണ്ടു നിർമ്മിക്കുക സാധ്യമല്ലെന്നും ഇതു പല കവികഠം പല കാലഘട്ടങ്ങളിലായി ഓരോ ഭാഗമെഴുതി ഒടുവിൽ കൂട്ടിച്ചേർത്തതാകാമെന്നും ചില പാശ്ചാത്യനിരൂപകന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. വ്യാസൻ എന്നത് ഒരു വ്യക്തിയുടെ പേരല്ലെന്നും കവിയെന്നർത്ഥത്തിൽ ഒരു പൊതുപ്പേരാണെന്നും ഇക്കൂട്ടർ ഊഹിക്കുന്നു. ഏതാദൃശാഭിപ്രായങ്ങഠം അനാസ്പദമാകാമെന്നു മഹാഭാരതമാകുന്ന സമുദ്രം സ്വന്തം കൈക്കുമ്പിളിലാക്കിയ കുഞ്ഞിക്കുട്ടൻതമ്പുരാൻ തെളിയിച്ചു. ഏതാണ്ടു രണ്ടരക്കൊല്ലമേ വേണ്ടിവന്നുള്ളൂ അദ്ദേഹത്തിന് അതു മുഴുവൻ തർജ്ജമചെയ്യാൻ.

''തനിച്ചുമൂവാണ്ടിടകൊണ്ടു സാക്ഷാൽ
ശ്രീഭാരതം തർജ്ജമചെയ്ത ധീരൻ.''

എന്നു വള്ളത്തോഠം കൊല്ലം മൂന്നാക്കിയിട്ടുണ്ടെങ്കിലും തമ്പുരാൻെറ ഒരടുത്ത ബന്ധുവായ കെ.സി. വീരരായൻരാജാ 'സ്വച്ഛന്ദം' എന്ന പരൽപ്പേരുദ്ധരിച്ചു ഗണിച്ചിട്ടുള്ളത് എണ്ണൂററിഎഴുപത്തിനാലു ദിവസം, അതായത് രണ്ടു കൊല്ലം നാലു മാസം ഇരുപത്തിനാലു ദിവസം മാത്രമാണ്. മാനവമനീഷയുടെ വിസ്മയാവഹമായ ഈ വിശിഷ്ടസിദ്ധിയിൽ കേരളത്തിനു മാത്രമല്ല ഭാരതത്തിന് ഒട്ടാകെത്തന്നെ അഭിമാനം കൊള്ളാം. ഇൻഡ്യയിലെ ഇതര ഭാഷകളിലൊന്നിലും ഇങ്ങനെ ഒരാഠം തനിച്ചു ഭാരതം തർജ്ജമചെയ്തതായിട്ടറിവില്ല. തെലുങ്കിൽ മൂന്നു പണ്ഡിതന്മാർ കൂടിയാണ് പരിഭാഷ നിർവ്വഹിച്ചത്.

''ഭാരതം ഭാഷ കല്യാണ–
സൗഗന്ധികമതിങ്കലായ്;
മുറയ്ക്കു നൂറുനൂറായി–
ക്കുറിക്കുന്നുണ്ടു നിത്യവും''

എന്നു തമ്പുരാൻ നടുവത്തച്ഛൻ നമ്പൂതിരിക്കെഴുതിയ ഒരു കത്തിൽനിന്ന് തർജ്ജമയുടെ ഗതിവേഗം നമുക്കു മനസ്സിലാക്കാം. 'ആദ്യകാലങ്ങളിൽ മൂലംവായിക്കുക, ആലോചിക്കുക, തർജ്ജമ ചെയ്യുക—ഇതു മൂന്നും വെവ്വേറെയായിരുന്നു. ഒടുവിലായപ്പോഴേക്കും കണ്ണുകൊണ്ടു മൂലംനോക്കുക, മനസ്സുകൊണ്ട് ആലോചിക്കുക, നാവുകൊണ്ട് തർജ്ജമ പറയുക—ഇതെല്ലാം ഏകകാലത്തെന്നുള്ളദിക്കായി. ഇങ്ങനെ അദ്ദേഹം കണ്ണും മനസ്സും നാവും ഒന്നിച്ചു കൊണ്ടുനടക്കുമ്പോഠം എഴുതിപ്പകർത്തുന്ന ഗുമസ്തൻെറ കൈ അതൊന്നിച്ചോടായ്കയേ ഒരു പോരായ്മയുണ്ടായിരുന്നുള്ളൂ' എന്നിങ്ങനെ

വീരരായൻ രാജാ തമ്പുരാന്റെ വിവർത്തന സമ്പ്രദായത്തെ വിവരിച്ചിട്ടുണ്ട്. തർജ്ജമ ഇത്ര ദ്രുതഗതിയിലായിരുന്നിട്ടും അതിനു പറയത്തക്ക ദോഷമൊന്നും പറ്റിയിട്ടില്ലെന്നു പണ്ഡിതലോകം സമ്മതിക്കുന്നു. അർത്ഥത്തിലും ഭാവത്തിലും എല്ലാ ഭാഗങ്ങളും കവി കഴിയുന്നിടത്തോളം മൂലാനുസാരിയാക്കിയിട്ടുണ്ട്. വാക്കുകൾ എത്ര ചുരുക്കാമോ, അത്രയും ചുരുക്കി തർജ്ജമ സാധിക്കാൻ അതിസാമർത്ഥ്യംതന്നെ വേണം. ആശയപ്രകാശനത്തിൽ സംസ്കൃതഭാഷയെ അപേക്ഷിച്ച് മലയാളത്തിനുള്ള ശബ്ദശക്തി എത്രയെത്ര പരിമിതമാണ്! എന്നിട്ടും തമ്പുരാൻ 'വല്ലഭനു പുല്ലുമായുധമെന്ന' മട്ടിൽ ആവക വൈഷമ്യങ്ങളെ ലഘുശ്രമതയോടെ തരണംചെയ്തിരിക്കുന്നു. കേരളവ്യാസന്റെ മറ്റെല്ലാ കൃതികളും നഷ്ടപ്പെട്ടാലും മഹാഭാരതപരിഭാഷ ഒന്നുകൊണ്ടുതന്നെ മലയാളഭാഷ എന്നുമെന്നും അദ്ദേഹത്തിനു കടപ്പെട്ടിരിക്കും.

സംസ്കൃതത്തിൽനിന്നു മറ്റു പല കൃതികളും മഹാകവി തർജ്ജമചെയ്തിട്ടുണ്ട്. അവയിൽ ആശ്ചര്യചൂഡാമണി നാടകം, ശുകസന്ദേശം, കോകിലസന്ദേശം എന്നിവ പ്രത്യേകം പ്രസ്താവമർഹിക്കുന്നു. ഇംഗ്ലീഷറിഞ്ഞുകൂടാത്ത തമ്പുരാൻ പരസഹായത്തോടെ ഹാംലെറ്റ്, ഒഥെല്ലോ, എന്നീ ഷേക്സ്പിയർ നാടകങ്ങൾ വിവർത്തനം ചെയ്തതിലും നമുക്കു വിസ്മയം തോന്നാം.

ഇതിനൊക്കെപ്പുറമെ മഹാകവി ഒന്നാംതരം ഗദ്യകാരനും പത്രാധിപരുമായിരുന്നു. അപ്പൻതമ്പുരാന്റെ ഉടമസ്ഥതയിൽ തുടങ്ങിയ 'രസികരഞ്ജിനി' മാസികയുടെ ആധിപത്യം കുഞ്ഞിക്കുട്ടൻതമ്പുരാനിലാണ് നിക്ഷിപ്തമായത്. ആ ജോലിയിലും അദ്ദേഹം പ്രശസ്തിയാർജ്ജിച്ചു. രസികരഞ്ജിനിയിലും മറ്റു മാസികാപത്രങ്ങളിലും അക്കാലത്തു തമ്പുരാൻ വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. നല്ലൊരു ഗദ്യശൈലി അദ്ദേഹത്തിനു സ്വാധീനമായിരുന്നു.

നാല്പത്തിയെട്ടുവർഷമേ കുഞ്ഞിക്കുട്ടൻതമ്പുരാൻ ജീവിച്ചിരുന്നുള്ളൂ. കൊല്ലം 1088 മകരമാസം പത്താം തീയതി അദ്ദേഹം മരിച്ചു; കേരളത്തിനൊരു തീരാനഷ്ടം വരുത്തിയ ആ അകാലചരമത്തെപ്പറ്റി പി.വി. കൃഷ്ണവാര്യർ എഴുതിയിട്ടുള്ള സംക്ഷിപ്ത വിവരണംകൂടി ഇവിടെ ഉദ്ധരിക്കട്ടെ.

''തമ്പുരാൻ തിരുമനസ്സിലേയ്ക്ക് എൺപത്തിയെട്ടു ധനു ഇരുപത്തിയെട്ടാം തീയതി രാത്രിയാണ് കുറച്ചൊരു സുഖമില്ലായ്മ തോന്നിയത്. അന്നുതന്നെ അതിസാരം തുടങ്ങി.

ഏതായാലും ഇരുപത്തിയൊൻപതിനു പതിവുപോലെ പ്രാതഃസ്നാനംകഴിച്ചു ഭഗവതിയെ തൊഴുതുപോന്നു. പിന്നെ കുളിയുണ്ടായിട്ടില്ല. ആദ്യം നാലഞ്ചു ദിവസത്തോളം ദീനം ഒരു നിലയിൽത്തന്നെ നിന്നിരുന്നു. അപ്പോഠം ആർക്കും ഇതു മരണപര്യവസായിയാകുമെന്നു തോന്നിയിരുന്നില്ല. മകരം ആറാം തീയതി മുതൽക്കു പ്രകൃതം ഒന്നു മാറി. ഒൻപതാം തീയതി വളരെയധികമായി. അക്കാലത്തു കൊടുങ്ങല്ലൂരും അടുത്ത പ്രദേശത്തും വിഷൂചിക ബാധിച്ചിരുന്നതിനാൽ ആ രോഗത്തിൻെറ ബീജം പകർന്നുപോയോ എന്നാണു സംശയം. മകരം പത്താം തീയതി വൈകുന്നേരം അഞ്ചുമണിക്കുശേഷം ഈ പുണ്യാത്മാവ് തൻെറ വന്ദ്യവയോധികയായ മാതാവിനേയും മറ്റു കുടുംബാംഗങ്ങളെയും അസംഖ്യം സ്നേഹിതന്മാരെയും എന്നല്ല മലയാളത്തെ മുഴുവനും ദുഃഖസമുദ്രത്തിലാക്കി കർമ്മബന്ധത്തിൽനിന്നു മുക്തനാവുകയും ചെയ്തു. ഏകദേശം മരണംവരെ തിരുമനസ്സിലേക്കു നല്ല പ്രജ്ഞയുണ്ടായിരുന്നു.

സാഹിതീകൗതുകം] [കുറ്റിപ്പുഴ കൃഷ്ണപിള്ള

### അഭ്യാസം

1. കൊടുങ്ങല്ലൂർ കോവിലകത്തിൻെറ വിദ്യാപാരമ്പര്യത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.

2. ദ്രുതകവനനൈപുണ്യത്തിൽ കുഞ്ഞിക്കുട്ടൻ തമ്പുരാൻ അനതിശയനീയനായിരുന്നു—ഉപന്യസിക്കുക.

3. കവിതാമത്സരപ്പരീക്ഷകഠം, എഴുത്തുകുത്തുകഠം എന്നിവയിൽ കവിയുടെ അനുസ്യൂതവും നിഷ്പ്രയാസവുമായ രചനകഠം കാണാൻ കഴിയും—തമ്പുരാൻെറ കൃതികളെ ആധാരമാക്കി ഉപന്യസിക്കുക.

പാഠം 20

# വിശ്വവിഖ്യാതമായ മൂക്ക്

[വൈക്കം മുഹമ്മദുബഷീർ—മലയാള കഥാകൃത്തുകളുടെ മുന്നണിയിൽ നില്ക്കുന്ന ഇദ്ദേഹം പല പ്രഖ്യാതകൃതികളുടെ കർത്താവാണ്. ജന്മദിനം, വിശപ്പ്, അനർഘനിമിഷം, വിഡ്ഢികളുടെ സ്വർഗ്ഗം, ബാല്യകാലസഖി, ൻറുപ്പാപ്പാക്കൊരാനേണ്ടാർന്നു, കഥാബീജം, സ്ഥലത്തെ പ്രധാന ദിവ്യൻ, പാത്തുമ്മായുടെ ആട്, ശബ്ദങ്ങൾ, വിശ്വവിഖ്യാതമായ മൂക്ക്, മതിലുകൾ, മാന്ത്രികപ്പൂച്ച എന്നിവയാണ് പ്രധാന ഗ്രന്ഥങ്ങൾ. എഴുതുന്ന എന്തിലും തനതുവ്യക്തിത്വം ഇത്രമാത്രം പ്രതിഫലിപ്പിച്ച് വായനക്കാരെ വശീകരിക്കാൻ ബഷീറിനെപ്പോലെ കഴിവുള്ള കാഥികർ നന്നേ ചുരുക്കമാണ്. ലഘ്വാക്ഷേപ പ്രധാനമായി അദ്ദേഹം എഴുതിയിട്ടുള്ള കഥകൾക്ക് മികച്ച ഒരു ദൃഷ്ടാന്തമാണ് താഴെക്കാണുന്ന 'വിശ്വവിഖ്യാതമായ മൂക്ക്'.]

അമ്പരപ്പിക്കുന്ന ഒരു വാർത്തയാണ്. ആ മൂക്ക് ബുദ്ധിജീവികളുടെ ഇടയിൽ വലിയ തർക്കവിഷയമായി കലാശിച്ചിരിക്കുന്നു.

ആ മൂക്കിൻെറ യഥാർത്ഥ ചരിത്രമാണ് ഇവിടെ രേഖപ്പെടുത്താൻ പോകുന്നത്.

വിശ്വവിഖ്യാതമായ ആ മൂക്കിൻെറ ചരിത്രം ആരംഭിക്കുന്നത് അദ്ദേഹത്തിന് ഇരുപത്തിനാലു വയസ്സു തികഞ്ഞ കാലത്താണ്. അതുവരെ അദ്ദേഹത്തെ ആരും അറിഞ്ഞിരുന്നില്ല. ഈ ഇരുപത്തിനാലാമത്തെ വയസ്സിനു വല്ല പ്രത്യേകതയുമുണ്ടോ എന്തോ? ഒന്നു ശരിയാണ്. ലോകചരിത്രത്തിൻെറ ഏടുകൾ മറിച്ചുനോക്കിയാൽ മിക്ക മഹാന്മാരുടെയും ഇരുപത്തിനാലാമത്തെ വയസ്സിനു ചില പ്രത്യേകതകൾ കാണും. ചരിത്രവിദ്യാർത്ഥികളോട് ഇതു പറയേണ്ട കാര്യമില്ല.

നമ്മുടെ ചരിത്രപുരുഷൻ ഒരു കുശിനിപ്പണിക്കാരനായിരുന്നു. പറയത്തക്ക ബുദ്ധിവൈഭവമൊന്നും ഉണ്ടായിരുന്നില്ല. എഴുത്തും വായനയും അറിഞ്ഞുകൂടാ. അടുക്കളയാണ് അദ്ദേഹത്തിൻെറ ലോകം. അതിനു വെളിയിലുള്ള കാര്യങ്ങളെക്കുറിച്ച് തികച്ചും അശ്രദ്ധൻ. എന്തിനു ശ്രദ്ധിക്കണം? നല്ലവണ്ണം ഉണ്ണുക, സുഖമായൊന്നു പൊടിവലിക്കുക, ഉറങ്ങുക, വീണ്ടും ഉണരുക, ജോലിചെയ്യുക—ഇത്രയുമാണ് അദ്ദേഹത്തിൻെറ ദിനചര്യ.

മാസങ്ങളുടെ പേര് അദ്ദേഹത്തിനറിഞ്ഞുകൂടാ. ശമ്പളം വാങ്ങേണ്ട സമയമാകുമ്പോൾ അമ്മ വന്നു ശമ്പളം വാങ്ങിച്ചു കൊണ്ടുപോകും. പൊടിവേണമെങ്കിൽ ആ തള്ളതന്നെ വാങ്ങിച്ചു കൊടുക്കും. ഇങ്ങനെ സംതൃപ്തിയോടെ ജീവിച്ചുവരവേ അദ്ദേഹത്തിന് ഇരുപത്തിനാലു വയസ്സു തികയുന്നു. അതോടെ അദ്ഭുതം സംഭവിക്കുകയാണ്!

വേറെ വിശേഷമൊന്നുമില്ല. മൂക്കിനു ശകലം നീളം വച്ചിരിക്കുന്നു: വായും കഴിഞ്ഞ് താടിവരെ നീണ്ടുകിടക്കുകയാണ്.

അങ്ങനെ ആ മൂക്ക് ദിനംതോറും വളരാൻ തുടങ്ങി. ഒളിച്ചു വയ്ക്കാൻ സാധ്യമാണോ? ഒരു മാസംകൊണ്ട് അതു പൊക്കിൾ വരെ നീണ്ടു. എന്നാൽ വല്ല അസുഖവുമുണ്ടോ? ഒന്നുമില്ല: ശ്വാസോച്ഛ്വാസം ചെയ്യാം; പൊടിവലിക്കാം; വാസനകൾ തിരിച്ചറിയാം. പറയത്തക്ക യാതൊരസൗകര്യവുമില്ല.

പക്ഷേ മൂക്കു കാരണം പാവപ്പെട്ട ആ അരിവയ്പുകാരനെ ജോലിയിൽനിന്നു പിരിച്ചുവിട്ടു.

എന്താ കാരണം?

'പിരിച്ചുവിട്ടവനെ തിരിച്ചെടുക്കണം' എന്നെല്ലാം പറഞ്ഞു ബഹളംകൂട്ടാൻ ഒരു സംഘക്കാരും മുന്നോട്ടുവന്നില്ല. രാഷ്ട്രീയ പ്പാർട്ടികളെല്ലാം ഈ കൊടിയ അനീതിയുടെ മുമ്പിൽ കണ്ണടച്ചു കളഞ്ഞു.

''എന്തിനയാളെ പിരിച്ചുവിട്ടു?'' മനുഷ്യസ്നേഹികളെന്നു പറയുന്നവരാരും ഈ ചോദ്യം ചോദിച്ചില്ല.

പാവം കുശിനിക്കാരൻ!

ജോലി നഷ്ടപ്പെട്ടതെന്തുകൊണ്ടെന്ന് ആരും അയാൾക്കു പറഞ്ഞുകൊടുക്കേണ്ടതായിട്ടില്ല. ജോലിക്കു നിർത്തിയിരുന്ന വീട്ടുകാർക്ക് സ്വൈരമില്ലാതായിത്തീർന്നതാണ് കാരണം. മൂക്കനെ കാണാൻ, മൂക്കു കാണാൻ, രാപ്പകൽ ജനങ്ങൾ വന്നു; ഫോട്ടോ എടുക്കുന്നവർ ബുദ്ധിമുട്ടിച്ചു; പത്രറിപ്പോർട്ടർമാർ ശല്യപ്പെടുത്തി.

ആ വീട്ടിൽനിന്നു പല സാധനങ്ങളും കളവുപോയി.

ഈ വിധത്തിൽ ജോലി നഷ്ടപ്പെട്ട ആ കുശിനിപ്പണിക്കാരൻ തൻെറ പാവപ്പെട്ട ചെറ്റപ്പുരയിൽ പട്ടിണികിടക്കുമ്പോഠം ഒരു കാര്യം അയാഠംക്കു നന്നായി ബോധ്യംവന്നു. അയാളും അയാളുടെ മൂക്കും വളരെ പ്രസിദ്ധിനേടിക്കഴിഞ്ഞിരുന്നു.

ദൂരദേശങ്ങളിൽനിന്ന് ആളുകഠം അയാളെ കാണാൻ വരുന്നു. ദൈർഘ്യമേറിയ മൂക്കു നോക്കിക്കൊണ്ട് അദ്ഭുതസ്തബ്ധരായി നില്ക്കുന്നു. ചിലർ തൊട്ടുനോക്കുന്നുമുണ്ട്. എന്നാൽ ആരും....... ആരും........ 'നിങ്ങഠം ആഹാരം കഴിച്ചില്ലേ? എന്താണിത്ര ക്ഷീണം?' എന്നൊന്നും ചോദിച്ചില്ല. ഒരു വലിക്കുപൊടി വാങ്ങാൻപോലും ആ വീട്ടിൽ കാശില്ല. പട്ടിണിക്കിട്ട കാഴ്ചമൃഗമാണോ അയാഠം? മണ്ടനാണെങ്കിലും മനുഷ്യനാണ്. അയാഠം തൻെറ വൃദ്ധമാതാവിനെ വിളിച്ചു രഹസ്യമായി പറഞ്ഞു.

''ഈ മൂശേട്ടകളെ ആട്ടിപ്പുറത്താക്കി വാതലടച്ചേ!''

അമ്മ സൂത്രത്തിൽ എല്ലാവരേയും വെളിയിലാക്കി വാതിൽ അടച്ചു.

അന്നു മുതൽ അവർക്കു നല്ലകാലമായി! അമ്മയ്ക്കു കൈക്കൂലികൊടുത്തു ചിലർ മകൻെറ മൂക്കു കാണാൻ തുടങ്ങി. ഈ കൈക്കൂലിക്കെതിരായി ചില നീതിമാന്മാർ ശബ്ദമുയർത്തി. പക്ഷേ ഗവൺമെൻറ് ഇതുസംബന്ധമായി യാതൊരു നടപടിയുമെടുത്തില്ല. സർക്കാരിൻെറ അനാസ്ഥയെ പ്രതിഷേധിച്ചു പരാതിക്കാർ പലരും ഗവൺമെൻറിനെതിരായുള്ള പലേ അട്ടിമറിപ്പൻ പാർട്ടികളിലും ചേർന്നു.

മൂക്കൻെറ വരുമാനം ദിനംപ്രതി വർദ്ധിച്ചു. എന്തിനധികം! അക്ഷരശൂന്യനായ ആ കുശിനിപ്പണിക്കാരൻ ആറു കൊല്ലംകൊണ്ട് ലക്ഷപ്രഭുവായി.

അദ്ദേഹം മൂന്നു പ്രാവശ്യം സിനിമയിൽ അഭിനയിച്ചു. 'ദി ഹ്യൂമൻ സബ്മറയിൻ' എന്ന ടെക്നികളർ ഫിലിം എത്രയെത്ര കോടി പ്രേക്ഷകരെയാണ് ആകർഷിച്ചത്! ആറു കവികഠം മൂക്കൻെറ അപദാനങ്ങളെ കീർത്തിച്ചുകൊണ്ട് മഹാകാവ്യങ്ങഠം പുറത്തിറക്കി. ഒമ്പതു സാഹിത്യകാരന്മാർ മൂക്കൻെറ ജീവചരിത്രമെഴുതി. പണവും പ്രശസ്തിയും നേടി.

അദ്ദേഹത്തിൻെറ സൗധം ഒരു അതിഥിമന്ദിരംകൂടിയാണ്. ആർക്കും അവിടെ എപ്പോഴും ആഹാരമുണ്ട്; ഒരു വലിപൊടിയും.

ആ കാലത്ത് അദ്ദേഹത്തിനു രണ്ട് സെക്രട്ടറിമാരുണ്ടായിരുന്നു. രണ്ടു സുന്ദരികൾ; വിദ്യാസമ്പന്നകൾ.

രണ്ടുപേരും മൂക്കനെ സ്നേഹിക്കുന്നു. രണ്ടുപേരും മൂക്കനെ ആരാധിക്കുന്നു.

രണ്ടു സുന്ദരികൾ ഒരു പുരുഷനെ ഒരേ സമയത്തു കാമിക്കുമ്പോൾ ചില്ലറ കുഴപ്പങ്ങളുണ്ടാവാം. മൂക്കന്റെ ജീവിതത്തിലും അതുണ്ടായി.

ആ രണ്ടു സ്ത്രീകളെപ്പോലെ ജനങ്ങൾ ആകമാനം മൂക്കനെ സ്നേഹിക്കുന്നുണ്ട്. പൊക്കിൾക്കുഴി വരെ നീണ്ടുകിടക്കുന്ന ആ മൂക്ക് മഹത്ത്വത്തിന്റെ ചിഹ്നമാണ്.

ലോകത്തിലുണ്ടാകുന്ന പ്രധാന സംഭവങ്ങളെപ്പറ്റി മൂക്കൻ അഭിപ്രായം പറയും. പത്രക്കാർ അതു പ്രസിദ്ധപ്പെടുത്തും.

''മണിക്കൂറിൽ പതിനായിരം മൈൽ വേഗതയുള്ള വിമാനം ഉണ്ടായിരിക്കുന്നു ! അതേപ്പറ്റി മൂക്കൻ താഴെ പറയുന്ന പ്രകാരം പ്രസ്താവിക്കുകയുണ്ടായി........!''

''മരിച്ച മനുഷ്യനെ ഡോക്ടർ ബന്ത്റോസ്ഫൂറാസിബുറോസ് ജീവിപ്പിച്ചു. അതേപ്പറ്റി മൂക്കൻ താഴെ പറയുന്നപ്രകാരം പ്രസ്താവികയുണ്ടായി........''

ലോകത്തിലേക്ക് ഉയരംകൂടിയ കൊടുമുടിയിൽ ചിലർ കയറി എന്നു കേട്ടപ്പോൾ ജനങ്ങൾ ചോദിച്ചു:

'അതേപ്പറ്റി മൂക്കൻ എന്തു പറഞ്ഞു?'

മൂക്കൻ ഒന്നും പറഞ്ഞില്ലെങ്കിൽ........ഭ ! ആ സംഭവം നിസ്സാരം. ഇങ്ങനെ ചിത്രമെഴുത്ത്, വാച്ചുകച്ചവടം, മെസ്മരിസം, ഫോട്ടോഗ്രാഫി, ആത്മാവ്, പ്രസിദ്ധീകരണശാല, നോവലെഴുത്ത്, മരണാനന്തര ജീവിതം, പത്രപ്രവർത്തനം, നായാട്ട്—എന്നുവേണ്ട എല്ലാറ്റിനെപ്പറ്റിയും മൂക്കൻ അഭിപ്രായം പറയണം !

ഈ കാലഘട്ടത്തിലാണ് മൂക്കനെ പിടിച്ചുപറ്റാനുള്ള വലിയ ഗൂഢാലോചനകൾ നടക്കുന്നത്. പിടിച്ചുപറ്റുക എന്നുള്ളത് പുത്തനായ ഏർപ്പാടൊന്നുമല്ല. പിടിച്ചുപറ്റലിന്റെ കഥയാണ് ലോകചരിത്രത്തിന്റെ അധികഭാഗവും.

എന്താണീ പിടിച്ചുപറ്റൽ?

നിങ്ങൾ തരിശുഭൂമിയിൽ കുറെ തൈ വയ്ക്കുന്നു; വെള്ളമൊഴിക്കുന്നു; വളമിടുന്നു; വേലികെട്ടുന്നു. പ്രതീക്ഷയാർന്ന

വർഷങ്ങരം നീങ്ങി തൈകളെല്ലാം കുലച്ചു. കുലകുലയായി തേങ്ങകരം അങ്ങനെ ജോറായി തൂങ്ങുന്നു. അപ്പോരം നിങ്ങളിൽ നിന്ന് ആ പുരയിടം പിടിച്ചുപറ്റാൻ ആർക്കാണെങ്കിലും മോഹം തോന്നും.

ആദ്യമായി മൂക്കനെ പിടിച്ചുപറ്റാൻ ശ്രമം നടത്തിയത് ഗവൺമെൻറാണ്. അതൊരു ഡാവായിരുന്നു. 'നാസിക പ്രമുഖൻ' എന്നൊരു ബഹുമതിക്കു പുറമെ മൂക്കനു ഗവൺ മെൻറ് ഒരു മെഡലും കൊടുത്തു. പ്രസിഡൻറുതന്നെയാണ് വജ്രഖചിതമായ ആ സ്വർണ്ണമെഡൽ മൂക്കൻെറ കഴുത്തിൽ അണി യിച്ചത്. എന്നിട്ടു ഹസ്തദാനത്തിനു പകരം പ്രസിഡൻറ് മൂക്കൻെറ മൂക്കിൻെറ തുമ്പത്തു പിടിച്ചു കുലുക്കി. ഇതിൻെറ എല്ലാം ന്യൂസ്റീൽ നാടൊട്ടുക്കുമുള്ള സിനിമാശാലകളിൽ പ്രദർശിപ്പിച്ചു.

അപ്പോഴത്തേക്കും രാഷ്ട്രീയപ്പാർട്ടികരം ഉഷാറായി മുന്നോട്ടുവന്നു. ജനങ്ങളുടെ സമരത്തിനു സഖാവു മൂക്കൻ നേതൃത്വം കൊടുക്കണം. സഖാവു മൂക്കനോ! ആരുടെ, എന്തിൻെറ, സഖാവ്? ഈശ്വരാ! പാവം മൂക്കൻ! മൂക്കൻ പാർട്ടിയിൽ ചേരണം.

ഏതു പാർട്ടിയിൽ?

പാർട്ടികരം പലതാണ്. എല്ലാറ്റിലും ഒരേ സമയത്ത് മൂക്കൻ എങ്ങനെ ചേരും?

മൂക്കൻ പറഞ്ഞു.

''ഞാനെന്നാത്തിനാ പാർട്ടീലൊക്കെച്ചേരണത്? ഇനിച്ചു കയ്യേല.'

ഇങ്ങനെയിരിക്കുമ്പോരം സെക്രട്ടറിമാരിൽ ഒരുത്തി പറഞ്ഞു.

''എന്നോടഽ ഇഷ്ടമുണ്ടെങ്കിൽ സഖാവ് മൂക്കൻ എൻെറ പാർട്ടിയിൽ ചേരണം.''

മൂക്കൻ മിണ്ടിയില്ല.

'ഞാനേല്ല പാർട്ടീലു ചേരണോ?' മൂക്കൻ മറ്റേ സെക്രട്ടറി യോടു ചോദിച്ചു. അവരംക്കു കാര്യം മനസ്സിലായി. അവരം പറഞ്ഞു.

'ഓ എന്തിന്?'

അപ്പോഴത്തേക്കും ഒരു പാർട്ടിക്കാർ മുദ്രാവാക്യം ഇട്ടു കഴിഞ്ഞു.

നമ്മുടെ പാർട്ടി മൂക്കൻെറ പാർട്ടി! മൂക്കൻെറ പാർട്ടി ജനങ്ങളുടെ പാർട്ടി!

ഇതു കേട്ടപ്പോഠം മറ്റേ പാർട്ടിക്കാർക്ക് അരിശംമൂത്തു. അവർ മൂക്കൻെറ സെക്രട്ടറിമാരിൽ ഒരുത്തിയെക്കൊണ്ട് മൂക്കന് എതിരായി ഒരു ഭയങ്കര പ്രസ്താവന ഇറക്കിച്ചു.

''മൂക്കൻ ജനങ്ങളെ വഞ്ചിച്ചു! ഇത്രയും കാലം മൂക്കൻ ജനങ്ങളെ വഞ്ചിക്കുകയായിരുന്നു. ഈ കൊടിയ വഞ്ചനയിൽ എന്നെയും പങ്കാളിയാക്കി. ഞാൻ ജനങ്ങളോടു സത്യം പറയുന്നു. മൂക്കൻെറ മൂക്കു വെറും റബ്ബർ മൂക്കാണ്.''

ഹൂ! ഈ പ്രസ്താവന ലോകത്തിലുള്ള എല്ലാ പത്രങ്ങളും വലിയ ഗമയിൽ പ്രസിദ്ധപ്പെടുത്തി. മൂക്കൻെറ മൂക്കു റബ്ബർ മൂക്കാണ്!

ഇതു കേട്ടാൽ ജനങ്ങഠം അമ്പരക്കാതിരിക്കുമോ? ക്ഷോഭിക്കാതിരിക്കുമോ? ലോകത്തിൻെറ നാനാഭാഗങ്ങളിൽ നിന്നും കമ്പികഠം, ഫോൺകോളുകഠം, കത്തുകഠം! പ്രസിഡൻറിന് ഇരിക്കപ്പൊറുതിമുട്ടി.

ജനവഞ്ചകനായ റബ്ബർ മൂക്കൻ നശിക്കട്ടെ! റബ്ബർ മൂക്കൻെറ പാർട്ടി നശിക്കട്ടെ! ''ഇങ്ക്വിലാബ് സിന്ദാബാദ്.'' ഈ പ്രസ്താവന മൂക്കൻെറ എതിർപാർട്ടിക്കാർ ഇറക്കിയപ്പോഠം മറ്റേ പാർട്ടിക്കാർ മറ്റേ സെക്രട്ടറിയെക്കൊണ്ടു വേറൊരെതിർ പ്രസ്താവന ഇറക്കിച്ചു.

''പ്രിയപ്പെട്ട നാട്ടുകാരേ, ലോകരേ, അവഠം പറഞ്ഞതു തികച്ചും കളവാണ്. അവളെ സഖാവു മൂക്കൻ സ്നേഹിച്ചില്ല. അതിൻെറ കുശുമ്പാണ്. സഖാവു മൂക്കൻെറ പണവും പ്രശസ്തിയും പിടിച്ചുപറ്റാനാണ് അവഠം ശ്രമിച്ചത്. അവളുടെ ആങ്ങളമാരിൽ ഒരുത്തൻ മറ്റേ പാർട്ടിയിൽ ഉണ്ട്. കള്ളന്മാരുടെ ആ പാർട്ടിയുടെ തൊലി ഉരിച്ചുകാണിക്കാൻ ഞാൻ ഈ സന്ദർഭം ഉപയോഗിച്ചുകൊള്ളുന്നു. ഞാൻ സഖാവു മൂക്കൻെറ വിശ്വസ്ത സെക്രട്ടറിയാണ്. എനിക്കു നേരിട്ടറിയാം. സഖാവിൻെറ മൂക്കു റബ്ബറല്ല. എൻെറ ഹൃദയംപോലെ യഥാർത്ഥമാണ്. പ്രതിഫലേച്ഛ കൂടാതെ ഈ ആപത്സന്ധിയിൽ സഖാവു മൂക്കൻെറ പിന്നിൽ അണിനിരന്നിരിക്കുന്ന ജനകീയ മുന്നേറ്റ പാർട്ടി

സിന്ദാബാദ്! സഖാവു മൂക്കൻ സിന്ദാബാദ്! സഖാവു മൂക്കൻെറ പാർട്ടി ജനങ്ങളുടെ മുന്നേറ്റപ്പാർട്ടി! ഇങ്കിലാബ് സിന്ദാബാദ്!''

എന്തുചെയ്യും? ജനങ്ങൾക്കാകെ ആശയക്കുഴപ്പം. അപ്പോഴത്തേക്കും മൂക്കൻെറ പാർട്ടിയുടെ എതിർപ്പാർട്ടിക്കാർ ഗവൺമെൻറിനെയും പ്രസിഡൻറിനെയും ചീത്ത പറയാൻ തുടങ്ങി.

''മണ്ടൻ ഗവൺമെൻറ്! റബ്ബർമൂക്കുകാരൻ ജനവഞ്ചകനു 'നാസികപ്രമുഖൻ' എന്ന ബഹുമതി കൊടുത്തു. വജ്രഖചിതമായ സ്വർണ്ണമെഡൽ കൊടുത്തു. ഈ ജനവഞ്ചനയിൽ പ്രസിഡണ്ടിനും പങ്കുണ്ട്. ഈ ഭയങ്കര ഗൂഢാലോചനയിൽ ഒരു ചേരിതിരിവുണ്ട്. പ്രസിഡണ്ട് രാജിവയ്ക്കണം! മന്ത്രിസഭ രാജിവയ്ക്കണം! റബ്ബർ മൂക്കനെ കൊല്ലണം!''

ഇതുകേട്ടു പ്രസിഡണ്ടു ക്ഷോഭിച്ചു. ഒരു പ്രഭാതത്തിൽ പട്ടാളവും ടാങ്കുകളും പാവപ്പെട്ട മൂക്കൻെറ ഹർമ്മ്യം വളഞ്ഞു. മൂക്കനെ അറസ്റ്റുചെയ്തു കൊണ്ടുപോയി.

പിന്നീടു കുറെ ദിവസത്തേക്ക് മൂക്കനെ സംബന്ധിച്ച യാതൊരു വാർത്തകളുമില്ല. ജനങ്ങൾ മൂക്കനെ അങ്ങുമറന്നു. എന്നാൽ വരുന്നു സാക്ഷാൽ ഹൈഡ്രജനും ആറ്റനും! എന്താണെന്നോ? ജനങ്ങൾ മറന്നുകഴിഞ്ഞപ്പോൾ പ്രസിഡണ്ടിൻെറ ചെറിയ ഒരു പ്രഖ്യാപനമുണ്ടായി.

''മാർച്ച് ഒൻപതിന് നാസികപ്രമുഖൻെറ പരസ്യവിചാരണയുണ്ടാവും. നാല്പത്തി എട്ടു രാജ്യങ്ങളുടെ പ്രതിനിധികളായിവരുന്ന വിദഗ്ദ്ധ ഡോക്ടറന്മാരാണു മൂക്കനെ പരിശോധിക്കുന്നത്. ലോകത്തിലെ എല്ലാ പത്രങ്ങളുടെയും പ്രതിനിധികളുണ്ടാവും. ഈ വിചാരണ എല്ലാ നാട്ടുകാർക്കും ന്യൂസ് റീലിൽ കാണാൻ കഴിയും. ജനങ്ങൾ ശാന്തരായി വർത്തിക്കുക.''

ജനങ്ങളല്ലേ? അവർ ശാന്തരായൊന്നും വർത്തിച്ചില്ല. അവർ തലസ്ഥാനനഗരിയിൽ തടിച്ചുകൂടി. ഹോട്ടലുകൾ കൈയ്യേറി. വാഹനങ്ങൾ തകർത്തു. പോലീസ് സ്റ്റേഷനുകൾ തീവച്ചു. സർക്കാർ കെട്ടിടങ്ങൾ നശിപ്പിച്ചു. കുറെ വർഗ്ഗീയ ലഹളകൾ ഉണ്ടായി. കുറെയധികംപേർ ഈ മൂക്കൻ സമരത്തിൽ രക്തസാക്ഷികളായി.

മാർച്ച് ഒൻപത്. പതിനൊന്നുമണിയായപ്പോൾ പ്രസിഡണ്ടുമന്ദിരത്തിന് മുൻവശം ഒരു മനുഷ്യമഹാസമുദ്രംതന്നെയായിത്തീർന്നു. അപ്പോൾ ഉച്ചഭാഷിണികൾ ശബ്ദംമുഴക്കി!

''ജനങ്ങൾ അച്ചടക്കം പാലിക്കണം. പരിശോധന തുടങ്ങി!''

പ്രസിഡണ്ടിൻെറയും അനേകം മന്ത്രിമാരുടെയും സാന്നിദ്ധ്യത്തിൽ ഡോക്ടർമാർ മൂക്കനെ വളഞ്ഞു. ഒരു ഡോക്ടർ മൂക്കൻെറ മൂക്കിൻെറ തുമ്പടച്ചു. അപ്പോൾ മൂക്കൻ വായ് പൊളിച്ചു. വേറൊരു ഡോക്ടർ മൊട്ടുസൂചികൊണ്ട് മൂക്കിൻെറ തുമ്പത്ത് കുത്തി. അപ്പോൾ, അദ്ഭുതമെന്നു വേണം പറയാൻ. മൂക്കൻെറ മൂക്കിൻെറ തുമ്പത്ത് ഒരുതുള്ളി ചുവന്ന ചോര പൊടിച്ചു.

''മൂക്കു റബ്ബറല്ല; യഥാർത്ഥം!'' ഡോക്ടർമാർ ഐകകണ്ഠ്യേന വിധികല്പിച്ചു.

മൂക്കൻെറ സെക്രട്ടറിപ്പെണ്ണ് മൂക്കൻെറ മൂക്കിൻെറ തുമ്പു ചുംബിച്ചു.

''സഖാവ് മൂക്കൻ സിന്ദാബാദ്! നാസികപ്രമുഖൻ സിന്ദാബാദ്! സഖാവ് മൂക്കൻെറ ജനകീയ മുന്നേറ്റപ്പാർട്ടി സിന്ദാബാദ്!''

ഈ ആരവം തുടങ്ങിയപ്പോൾ പ്രസിഡൻറ് ഒരു ഡാവു കൂടി കാണിച്ചു. മൂക്കനെ പാർലമെൻറിലേക്കു നോമിനേറ്റു ചെയ്തു! ഇങ്ങനെ ഇതവസാനിച്ചെങ്കിലും മൂക്കനെ കിട്ടാത്ത പാർട്ടിക്കാർ ഒരൈക്യമുന്നണിയായി പറഞ്ഞുനടക്കുകയാണ്.

''മന്ത്രിസഭ രാജിവയ്ക്കണം! ജനവഞ്ചന! റബ്ബർ മൂക്ക്!''

നോക്കണേ നുണകളുടെ പോക്ക്. ആശയക്കുഴപ്പമുണ്ടാകാതിരിക്കുമോ? പാവപ്പെട്ട ബുദ്ധിജീവികളെന്തുചെയ്യും?

വിശ്വവിഖ്യാതമായ മൂക്ക്] [വൈക്കം മുഹമ്മദുബഷീർ

അഭ്യാസം

സമകാലികസാമൂഹികജീവിതത്തെ ഈ കഥയിൽ എങ്ങനെ മധുരമായി ഉപന്യസിച്ചിരിക്കുന്നു?

---

പാഠം 21

# കണ്ണനെത്തേടി

[ക്രിസ്തുവർഷം പതിനഞ്ചാം ശതകത്തിൻെറ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്ന ചെറുശ്ശേരിനമ്പൂതിരി രചിച്ച കൃഷ്ണഗാഥയാണ് ശ്രീകൃഷ്ണ ചരിതത്തെ അധികരിച്ചു മലയാളത്തിലുണ്ടായ ആദ്യത്തെ മഹാകാവ്യം. രസഭാവങ്ങൾ നിറഞ്ഞ്, സർവത്ര അലങ്കാരഭാസുരമായി ലളിതകോമളകാന്തപദാവലികളാൽ നിർമ്മിതമായിരിക്കുന്ന ഈ ഉത്കൃഷ്ടകൃതിയിലെ ഒരു ഭാഗമാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്.

താൻ നടത്തുന്ന ചാപപൂജയിൽ പങ്കെടുക്കാൻ ശ്രീകൃഷ്ണനെ കൂട്ടിക്കൊണ്ടുവരുന്നതിനു കംസൻ അക്രൂരനെ നിയോഗിക്കുന്നു. ഭക്താഗ്രണിയായ അക്രൂരന് ഈ നിയോഗം എന്തൊരനുഗ്രഹമായിരുന്നെന്നോ? സദാസമയവും ഉള്ളിൽവച്ചാരാധിക്കുന്ന ബാലഗോപാലനെ നേരിട്ടുകണ്ടു പരമാനന്ദ മടയാൻ ഭാഗ്യം കിട്ടുക ! ആ ഭാഗ്യത്തെപ്പറ്റി ഓർത്തോർത്തു മുന്നോട്ടു നീങ്ങുന്ന അക്രൂരൻെറ വിചാരവികാരങ്ങളും ശ്രീകൃഷ്ണദർശനത്തിൽ അയാൾക്കുണ്ടാകുന്ന ഭാവചേഷ്ടകളും ഭക്തിപരവശനായ കവി വർണ്ണിക്കുകയാണ്.]

മായംകളഞ്ഞുള്ള മാമുനിമാരുടെ
മാനസമായൊരു മന്ദിരത്തിൽ
നിന്നുവിളങ്ങിന നന്ദകുമാരനെ
ച്ചെന്നങ്ങു കാണ്മതിനായിച്ചെമ്മെ
അക്രൂരമായൊരു മാനസംപൂണ്ടുള്ളൊ—
രക്രൂരനാകിയ യാദവൻതാൻ
ചൊൽക്കൊണ്ടു നിന്നൊരു തേരിൽകരേറിയ-
ദ്ദിക്കിനെനോക്കി നടന്നാനപ്പോൾ.
പോകുന്നനേരത്തു തന്നിലേനണ്ണിനാൻ
ഗോവിന്ദപാദങ്ങളുള്ളിലാക്കി;
''കണ്ണനെക്കാണ്മതിനായല്ലോ പോകുന്നൂ
പുണ്യവാനെന്നതു നിർണ്ണയം ഞാൻ.
ആയർകോൻതന്നുടെ കാന്തിയായുള്ളൊരു
പീയൂഷവാരിതൻപൂരംതന്നെ
കോരിനിറച്ചുകൊണ്ടെന്നുടെ കണ്ണിണ
പാരംകുളിർപ്പിച്ചു നില്പനോ ഞാൻ!
കാർവർണ്ണൻ തന്നുടെ കൺമുനയായൊരു
കാർവണ്ടു വന്നിങ്ങു മെല്ലെമെല്ലെ,
ദീനനായ് നിന്നൊരു ഞാനായപൂവിൽ നി-
ന്നാനന്ദമാടിക്കളിക്കുമോ താൻ !

കണ്ണൻെറ തൂമൊഴിയായൊരു തേൻകൊണ്ടെൻ
കർണ്ണങ്ങരം രണ്ടും നിറച്ചുചെമ്മേ
പൂമാതു പൂണുന്ന പൂമേനി കണ്ടുക—
ണ്ടാമോദം പൂണ്ടങ്ങു നില്പനോ ഞാൻ !
പുഞ്ചിരിയായൊരു തൂനിലാവേറ്റുനി—
ന്നെഞ്ചിത്തമായുള്ളൊരാമ്പൽ ചെമ്മേ
ഉല്ലസിച്ചാനന്ദമായൊരു തേനുംപൂ—
ണ്ടല്ലലെപ്പോക്കുമാറുണ്ടോ വന്നു !
വെണ്ണപുരണ്ടിട്ടു തിണ്ണംകുളുർത്തുള്ളൊ—
രുണ്ണിക്കൈയൊന്നു മുകർന്നുതാവൂ !
കണ്ടൊരുനേരത്തു കാർമുകിൽവർണ്ണനെ
മണ്ടിയണഞ്ഞൊന്നു പൂണ്ടുതാവൂ !
ചേവടിരണ്ടുമെടുത്തുടൻ മെല്ലവേ
ചെവ്വൊടു മൗലിയിൽ ചേർത്തുതാവൂ !''
ഇങ്ങനെ തന്നിലേ ചിന്തിച്ചുചിന്തിച്ചു
പൊങ്ങിനകൗതുകം പൂണ്ടുപൂണ്ട്
സായമായുള്ളൊരു കാലം വരുന്നപ്പോ—
ളായർകുലം തന്നിൽച്ചെന്നുപുക്കാൻ.
ആഴിനേർ വർണ്ണൻെറ ചേവടിത്താരിണ
പൂഴിയിൽ കാണായി പൂകുംനേരം
തേരിൽനിന്നന്നേരം പാരിലിറങ്ങീട്ടു
പാരാതെ കുമ്പിട്ടു കൂപ്പിനിന്നാൻ.
ആഴംപൂണ്ടീടുന്നോരാമോദം തന്നാലേ
പൂഴിയിൽ വീണുപുരണ്ടാൻ ചെമ്മേ.
പിന്നെയെഴുന്നേറ്റു ധന്യമായുള്ളൊരു
നന്ദൻെറ മന്ദിരം തന്നെക്കണ്ടാൻ.
കാലികറന്നുള്ളോരൊച്ചയുണ്ടെങ്ങുമേ
ബാലന്മാർ കോലുന്ന ലീലകളും;
ഒന്നിനോടൊന്നു കലർന്നുകളിക്കുന്ന
കന്നും കിടാങ്ങളുമുണ്ടെങ്ങുമേ;
കാളകരം തങ്ങളിൽ കുത്തിക്കുതർന്നിട്ടു
ധൂളിയെഴുന്നുമുണ്ടോരോദിക്കിൽ.
ധേനുക്കളെച്ചെന്നു ചാലെക്കറപ്പാനായ്
ചേണുറ്റപാൽക്കുഴ ചേർത്തുകയ്യിൽ

ചാലേ മുറുക്കിന കാഞ്ചിയുമാണ്ടുള്ള
നീലവിലോചനമാരുണ്ടെങ്ങും.

*  *  *  *

*  *  *  *

ചെന്നുതുടങ്ങിന യാദവൻതാനപ്പോഠം
നന്ദകുമാരകന്മാരെക്കണ്ടാൻ
കാമിച്ചുനിന്നിട്ടു കേഴുന്നവേഴാമ്പൽ
കാർമുകിൽ മാലയെക്കാണുമ്പോലെ
മണ്ടിയണഞ്ഞവൻ കണ്ടൊരുനേരത്തു
കൊണ്ടൽനേർവർണ്ണൻതൻ പാദങ്ങളിൽ
വീണുകിടന്നുരുണ്ടാനന്ദവാരിയി–
ലാണ്ടുതുടങ്ങിനാനാശുചെമ്മേ.
കൈയെപ്പിടിച്ചവൻ മെയ്യെയും കണ്ണൻതൻ
മെയ്യോടുചേർത്തൊന്നു പൂണ്ടാനപ്പോഠം.

കൃഷ്ണഗാഥ]    [ചെറുശ്ശേരി

### അഭ്യാസം

1. അക്രൂരന്റെ ചിന്തകഠം സംക്ഷേപിച്ചെഴുതുക.
2. ശ്രീകൃഷ്ണനെ കണ്ടപ്പോഠം അക്രൂരനുണ്ടായ ഭാവചേഷ്ടകഠം വിവരിക്കുക.
3. അക്രൂരൻ കണ്ട അമ്പാടിയെ വർണ്ണിക്കുക.
4. ഈ കവിതയിലെ രൂപകാലങ്കാരപ്രയോഗങ്ങഠം ചൂണ്ടിക്കാണിക്കുക.
5. 'ചെന്നുതുടങ്ങിന യാദവൻ താനപ്പോഠം
   ........................................................
   കാർമുകിൽ മാലയെക്കാണുമ്പോലെ'—അലങ്കാരം നിർണ്ണയിക്കുക.
6. അക്രൂരന്റെ ഭക്തി പ്രകാശിപ്പിക്കുന്നിടത്ത് യഥാർത്ഥഭക്തനായ ഒരു കവിയെ നാം കാണുന്നു—സമർത്ഥിക്കുക.
7. വിഗ്രഹിച്ചു സമാസം എഴുതുക:—
   ഗോവിന്ദപാദങ്ങഠം, തൂനിലാവ്, കാർമുകിൽവർണ്ണൻ, ചേവടിത്താരിണ.
8. മഞ്ജരിവൃത്തത്തിന്റെ ലക്ഷണം എഴുതുക.

---

പാഠം 22

# അയോധ്യാപുരി

[എഴുത്തച്ഛന്റെ രാമായണം കിളിപ്പാട്ടിനു മുമ്പുതന്നെ മലയാളത്തിൽ ശ്രേഷ്ഠങ്ങളായ മൂന്നു രാമായണകാവ്യങ്ങൾ ഉണ്ടായി—ചീരാമകവിയുടെ രാമചരിതം പാട്ടും, നിരണത്തു രാമപ്പണിക്കരുടെ കണ്ണശ്ശരാമായണം പാട്ടും, പുനംനമ്പൂതിരിയുടെ ഭാഷാരാമായണം ചമ്പു എന്ന മണിപ്രവാള കാവ്യവും. ഭാഷാരാമായണം ചമ്പു പതിനഞ്ചാം നൂറ്റാണ്ടിന്റെ അന്ത്യകാലത്തു രചിച്ചതാവാമെന്നു വിശ്വസിക്കപ്പെടുന്നു. രാവണോദ്ഭവം മുതൽ ശ്രീരാമന്റെ സ്വർഗ്ഗാരോഹണംവരെയുള്ള കഥ ഇരുപതു ഭാഗങ്ങളായി എഴുതിയിട്ടുള്ള ഒരു ബൃഹദ്ഗ്രന്ഥമാണ് ഈ ചമ്പു.]

അലങ്കാരസമൃദ്ധങ്ങളായ 'സുദീർഘ' വർണ്ണനകൾ നിറഞ്ഞ ഒരു കൃതിയാണ് രാമായണംചമ്പു. രാമാവതാരഭാഗത്ത് അയോധ്യാനഗരത്തെ വർണ്ണിക്കുന്ന ഭാഗമാണ് താഴെക്കാണുന്നത്.]

കണ്ടോളോം കൺകുളുർക്കും മണിഭവന മനോ–
ഹാരിണീ, രാജലക്ഷ്മീ–
കണ്ഠാശ്ലേഷം കലർന്നുള്ളഖിലവസുമതീ–
പാലമാലാഭിരാമാ.
ഭണ്ഡാരംകൊണ്ടു പൂർണ്ണാ, ഗജമദസുരഭീ–
ഭൂതശൃംഗാടകാ,പ
ണ്ടുണ്ടായീപോലയോധ്യാനഗരി പരിചിതാ
രാജധാനീ രഘൂണാം.
മല്ലാർ പൂങ്കാവിലയ്യാ! മൃദുലപവനമേ–
റ്റൂയലാടിക്കളിക്കും
മല്ലാക്ഷീണാം മദോദഞ്ചിത സുലളിതസം–
ഗീതഭംഗീമനോജ്ഞാ,
ഉല്ലാസംപൂണ്ടു പൊന്നിൻകൊടിമരമുകളിൽ
കാറ്റലച്ചംബുദാളീം
മെല്ലെമെല്ലെ മുകയ്ക്കും കനകമയപതാ–
കാവലീലാളനീയാ
ഹര ഹര! ശിവ ശിവ! നാനാ നഗരീ–
തിലകമയോധ്യാ നഗരിവിചാരേ
ബഹുവിധ രത്നസമൂഹംകൊണ്ടും
ജനപദമഹിളാചമയംകൊണ്ടും
കേളിവിനോദന മേളംകൊണ്ടും
പെരുകിന പരിജന വിഭവംകൊണ്ടും

മേന്മേലോർത്തു നിരസ്താതങ്കം
വലരിപു നഗരീ വാവായെന്നു പ–
ടയ്ക്കായ്ക്കൊണ്ടു വിളിക്കുംപോലേ
കാറ്റേറ്റുപരി കുലഞ്ഞിളകീടിന
കൊടികൂറകൾ കൊണ്ടതിരമണീയാ.

പടപൊരുതോരോ വിജയപ്പേരി–
ട്ടെട്ടുദിഗന്തേ കേളിമുഴുപ്പി–
ച്ചച്ഛരിന്നശ്രീ പെരുമാറീടും
ചേവകരെക്കൊണ്ടതിഗംഭീരാ.

* * * *

നിത്യമിരുണ്ടു പുകഞ്ഞുണ്ടൊരിടം
വലരിപുമണിഗൃഹ സുമധുരഭാസാ–
മെത്തും മധ്യാഹ്നഭ്രമമൊരിടം,
ദിനകരകാന്തമണിദ്യുതിമഹസാ;
ശാരദശശധരബിംബംപോലെ
രജതസ്ഥലികൊണ്ടൊരിടം മധുരം,
ചൂടില്ലാതൊരു ചെങ്കനൽപോലെ
പവിഴക്കല്ലാൽ വിലസിതമൊരിടം,
പൈങ്കിളിമാല പറന്ന കണക്കെ
മരതകരുചികൊണ്ടൊരിടം മധുരം,

ശിവ ശിവ ! ശിവനേ ! കുതിരപ്പന്തികൾ
ചതുരംഗത്തളമരശു നികേതം;
പന്താട്ടത്തറ സന്ധ്യാമന്ദിര,
മായുധശാലക, ളായാസപ്പുര,
ചന്ദനമന്ദിര, മിന്ദുശിലാലയ,
മാനപ്പന്തികൾ, ഭോജനശാലകൾ,
മാണിക്കത്തറ, മരതകമണ്ഡപ,–
മിന്ദ്രമണിക്കെട്ടി, ന്ധനഗേഹം,
ബന്ധനഗേഹം, കനകക്കെട്ടുകൾ,
സഭ്യജനാനാം വിഹരണമന്ദിര–
മനവധി പലവുണ്ടങ്ങൊരുഭാഗേ;

ചന്തമിണങ്ങിന മന്ത്രിവരാണാം
മന്ത്രഗൃഹങ്ങളിതങ്ങൊരുഭാഗേ;
പാടവമേന്തും നടവരസുരഭില—
നാടകശാലകളങ്ങൊരുഭാഗേ;
അഞ്ജനകുലഗിരി മഞ്ജിമതിരളും
കുഞ്ജരപടലികളങ്ങൊരുഭാഗേ;
വാരിധിതിരകളൊടെതിരിടുമനുപമ—
വാജികദംബമിതങ്ങൊരുഭാഗേ;
നാലംപുകഴ്വാൻ കാലാൾപ്പടതൻ
കേളീസമരമിതങ്ങൊരുഭാഗേ;
ഭൂദേവാലയ നിരകളിലിളകിന
വേദാഘോഷം കുഹചനഭാഗേ;
സേവാവസരം പാർത്തുകിടക്കും
ഭൂപാലാവലി കുഹചനഭാഗേ;
പാണ്ഡ്യമഹീപതി സൈന്യം കുഹചന!
കേരളകാഹള നിനദം കുഹചന;
ചോളമഹീപതി ലാളിതമൊരിടം;
സിംഹളസേനാ ബൃംഹിതമൊരിടം;
സിന്ധുപുരന്ദര സുന്ദരമൊരിടം!
കർണ്ണാടേശ്വരമണ്ഡിതമൊരിടം
അംഗ കലിംഗ തുലിംഗ മഹാരാ—
ഷ്ട്രാധിപ നിബിഡിതമായിട്ടൊരിടം;
മേൻമേലാശ്ചര്യാകരമത്രേ
പാർക്കിലയോധ്യാനഗരിവിശേഷാൽ.

ഭാഷാരാമായണംചമ്പു] [പുനംനമ്പൂതിരി

## അഭ്യാസം

1. പാഠത്തെ അവലംബിച്ച് അയോധ്യയെക്കുറിച്ച് ഒരു വർണ്ണന എഴുതുക.
2. വിഗ്രഹിച്ച് അർത്ഥം എഴുതുക.
   മണിഭവനമനോഹാരിണി, അഖിലവസുമതീപാലമാലാഭിരാമ, മദോദഞ്ചിതസുലളിതസംഗീതഭംഗീമനോജ്ഞാ, കനകമയപതാകാവലീലാളനീയ.
3. വലരിപുനഗരിം....................കൊടികൂറകൾകൊണ്ടതിരമണീയാ.
   അലങ്കാരം വിശദമാക്കുക.

4. വിശദമായി ആശയം പറഞ്ഞ് ചമൽക്കാരം വ്യക്തമാക്കുക.
'നിത്യമിരുണ്ടു പുകഞ്ഞുണ്ടൊരിടം
................മരതകരുചികൊണ്ടൊരിടം മധുരം'.
5. രാമായണംചമ്പുകാരന്റെ വർണ്ണനാപാടവത്തെക്കുറിച്ച് രണ്ടു ഖണ്ഡിക എഴുതുക.
6. ഈ പാഠത്തിലെ ശ്ലോകങ്ങളുടെ വൃത്തം നിർണ്ണയിക്കുക.
7. ആദ്യത്തെ ശ്ലോകം പരാവർത്തനം ചെയ്യുക.

---

## പാഠം 23

# പടക്കളത്തിലെ അഭിമന്യു

[നമ്മുടെ ഭാഷയ്ക്കും സാഹിത്യത്തിനും ഭദ്രമായ ഒരടിസ്ഥാനം നിർമ്മിച്ചത് പതിനാറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന തുഞ്ചത്ത് എഴുത്തച്ഛനാണ്. എഴുത്തച്ഛന്റെ ഹൃദയംനിറഞ്ഞുനിന്ന ഭാവം ഭക്തിയായിരുന്നുവെങ്കിലും ഏതു വികാരത്തെയും ഫലപ്രദമായി ആവിഷ്കരിക്കാൻ അദ്ദേഹത്തിനു തീരെ ക്ലേശിക്കേണ്ടിവന്നില്ല. ഉചിതപദങ്ങളും ഉചിതമായ പദസംഘടനയും താൻ പ്രകാശിപ്പിക്കുന്ന ഭാവത്തിന് അനുഗുണമായി അദ്ദേഹത്തിന്റെ നാവിൻതുമ്പിൽ നടനംചെയ്തിരുന്നു.

മഹാഭാരതം കിളിപ്പാട്ടിലെ ദ്രോണപർവത്തിൽ, യാതൊരിളക്കവും കൂടാതെ നില്ക്കുന്ന ശത്രുസൈന്യത്തെ ഭേദിക്കാൻ കഴിയാതെ പാണ്ഡവന്മാർ കുഴങ്ങുമ്പോൾ അഭിമന്യുകുമാരൻ പടയ്ക്കു പുറപ്പെടുന്നതും ഒരു കൊടുങ്കാറ്റുപോലെ ചീറിയടുത്ത് തന്നെ നേരിട്ട എല്ലാം തച്ചുപൊടിച്ചുകൊണ്ട് മുന്നേറുന്നതും വർണ്ണിക്കുന്ന ഈ ഭാഗത്ത് ഓജസ്സ് ഓളംവെട്ടുന്നു.]

''ഞാനൊരു ബാലനശക്തനെന്നാകിലും
മാനിയാമെന്നുടെ താതനെയോർക്കനീ.
പിന്നെപ്പിതാവുതന്നഗ്രജൻ മാരുതി
സന്നദ്ധനായ ഘടോൽക്കചൻ ഭ്രാതാവും
മാതുലനായതു മാധവനെന്നല്ല
വാസവൻ മുത്തച്ഛനായതറിഞ്ഞാലും.
ഞാനൊരുത്തൻ പിടിയാതവനെങ്കിലും
പ്രാണൻ കളവതിനായ് മതിയായ്വരും.
പിന്നെപ്പരിഭവിച്ചീടുവാനാളുക–
ളെന്നെക്കുറിച്ചവരുണ്ടെന്നറിക നീ.
എന്നതല്ലായവർ കാരുണ്യമുണ്ടെങ്കി–
ലിന്നു സമസ്തരേയും ജയിച്ചീടുവൻ.

പോകപുറപ്പെടുകെ''ന്നു പാർത്ഥാത്മജൻ
വേഗേന തേരിൽ കരേറിനാൻ വില്ലുമായ്,
പാണ്ഡവസേനയും ചെന്നിതുപിന്നാലെ
ഗാണ്ഡീവധന്വാവുതന്മകൻ തന്നൊടും.

ശൂലം മുസലം പരിഘവും ചക്രവും
വേലോടു വെണ്മഴുകുന്തം ഗദകളും
മിന്നും പരിചകൾ വില്ലും ശരങ്ങളും
തൂണീരമോടു കവചമുഷ്ണീഷവും

തൂണിയും പൂണ്ടു ശോഭിച്ച യോദ്ധാക്കളും
കല്ലും കവണിയും നല്ലവടികളും
കൈയിലെടുത്തുള്ള കാഴ്ചപ്പടകളും
പായും കുതിരകൾ പൂട്ടി നാനാവിധ—

മായുധമൊക്കെ നിറച്ചുള്ള തേരുകൾ
തോയാകര മലറീടുന്നതു പോലെ
വായുവേഗേന പരന്നു കാണായ്‌വന്നു.
പൊന്നണിഞ്ഞാനകൾ മുൾത്തടികൈക്കൊണ്ടു

പൊന്നിൻമലകൾ നടക്കുന്നതുപോലെ;
വെള്ളത്തിലെത്തിര തള്ളുന്നതുപോലെ
തള്ളിനടക്കുന്ന വെള്ളക്കുതിരകൾ;
മുമ്പിൽ കുതിക്കുന്ന കാലാൾപ്പടകളും

വൻപോടലറും പടഹവും ഭേരിയും
വൻകടൽപോലെ പരന്നിതു വൻപട
ഹുങ്കാരമോടുമടുക്കുന്നതുനേരം
ദിക്കുകളൊക്കെ മറഞ്ഞുപൊടികൊണ്ടു

ചക്രംതിരിഞ്ഞിതു കൗരവസൈന്യവും.

*　*　*　*　*
*　*　*　*　*

മേഘങ്ങൾ മാരിചൊരിയുന്നതുപോലെ
തൂകിത്തുടങ്ങി ശരങ്ങളതുനേരം
എയ്തെയ്തടുത്തടുത്തർജ്ജുനനന്ദനൻ

ചൈതന്യമുള്ള ജനത്തെയൊടുക്കിനാൻ.
ശക്തരായുള്ളവരെത്തിയെതിർത്തുടൻ

ചത്തും മുറിഞ്ഞുമൊഴിച്ചുതുടങ്ങിനാർ
മെല്ലെമെല്ലെ ക്രമത്താലെയ്തടുത്തടു–

ത്തല്ലൽ മറുതലയ്ക്കുണ്ടെന്നു കണ്ടപ്പോരം
ആർത്തു പത്മവ്യൂഹമൂക്കോടു ഭേദിച്ചു
പാർത്ഥാത്മജൻ കരയേറിനാൻ കൂട്ടത്തിൽ
ചിന്നിച്ചമഞ്ഞിതു കൗരവസൈന്യവും

ഛിന്നമായ് വന്നിതു കാലും കരങ്ങളും
ഛന്നമായ്വന്നിതു ഭാസ്ക്കരബിംബവും
ഖിന്നമായ് വന്നിതാചാര്യനു ചിത്തവും
സന്നമായ് വന്നിതനേകായിരം പട

ധന്യമാരായ്വന്നിതപ്സര സ്ത്രീകളും
ധന്വിയായുള്ളഭിമന്യുശരങ്ങളാൽ
മന്യുമുഴത്തരിമന്നരൊഴിക്കയും
ചങ്ങാതി വീഴ്വതു കണ്ടുതൊഴിക്കയും

തങ്ങളിൽത്തങ്ങളിൽ പാരംപഴിക്കയും
ബാണം പൊഴിക്കയും കാണക്കഴിക്കയും
ചോരപ്പുഴകരം പലവയൊലിക്കയും
വാരിധിവാരിയും കൂടെച്ചുവക്കയും

പോരിൽ നടുക്കമോടോടിക്കഴിക്കയും
നാരീജനമതുകണ്ടു കരകയും
നാരദൻ കൗതുകം പൂണ്ടുചിരിക്കയും
നാരായണാനമോ യെന്നു ജപിക്കയും

നില്ലുനില്ലെന്നു പറഞ്ഞങ്ങടുക്കയും
നല്ലശൂരന്മാർ തിരിഞ്ഞുമരിക്കയും
ആകാശമൊക്കെ വിമാനം മറയ്ക്കയും
ചാകാതവർ പാഞ്ഞുപോയങ്ങൊളിക്കയും

തമ്മിൽപിരിഞ്ഞു കാണാഞ്ഞുവിളിക്കയും
കർമ്മപ്പിഴയെന്നു കണ്ണീരൊലിക്കയും
ആനകരം കൈകാൽ പിടഞ്ഞുകിടക്കയും
കാണികരം കണ്ടുകണ്ടേറ്റമറയ്ക്കയും

കൂളികരം കൂട്ടമിട്ടാർത്തുകളിയ്ക്കയും
കാളിരുധിരം കുടിച്ചുപുളയ്ക്കയും

ചക്രങ്ങൾകൊണ്ടു കഴുത്തറുക്കയും
വിക്രമമുള്ളവർ വെട്ടിനടുക്കയും
വിഖ്യാതരായവർ നോക്കിത്തടുക്കയും
ഉൾക്കരുത്തുള്ളവരേറ്റം നടിക്കയും
വാജികളെക്കൊലചെയ്തു മുടിക്കയും
വാശിപറകയുമാർത്തുവിളിക്കയും
വൻപടക്കൂട്ടത്തിലൻപോടു പുക്കുകൊ—
ണ്ടുമ്പർകോൻതന്നുടെ നന്ദനനന്ദനൻ
കമ്പംവരുത്തിച്ചമച്ചോരു നേരത്തു
തുമ്പംകലർന്നൂ ദുരിയോധനനൃപൻ.

ഭാരതം കിളിപ്പാട്ട്] [എഴുത്തച്ഛൻ

അഭ്യാസം

1. പൊന്നണിഞ്ഞാനകൾ മുൾത്തടി കൈക്കൊണ്ടു പൊന്നിൻമലകൾ നടക്കുന്നതുപോലെ—എന്താണലങ്കാരം? വിവരിക്കുക.
2. ദുര്യോധനനൃപനു തുമ്പം വരുത്തിയ അഭിമന്യുവിൻെറ യുദ്ധ പരാക്രമം വർണ്ണിക്കുക.
3. ഈ പാഠത്തിലെ ഉപമാലങ്കാരപ്രയോഗങ്ങൾ ഏതെല്ലാം?
4. യുദ്ധരംഗത്തിൻെറ അന്തരീക്ഷം സൃഷ്ടിക്കുന്നതിൽ എഴുത്തച്ഛൻ പ്രകടിപ്പിക്കുന്ന നൈപുണ്യത്തെക്കുറിച്ച് ഒരാസ്വാദനം എഴുതുക.
5. ഈ പാഠത്തിലെ വൃത്തം നിർണ്ണയിക്കുക.
6. ''ഞാനൊരുത്തൻ പിടിയാതവനെങ്കിലും
പ്രാണൻ കളവതിനായ് മതിയായ്‌വരും''—പൂർണ്ണമായി ആശയം വിശദമാക്കി അഭിമന്യുവിൻെറ സ്വഭാവം ഈ വാക്യത്തിൽ എത്ര മാത്രം പ്രതിഫലിക്കുന്നു എന്നു വെളിപ്പെടുത്തുക.

---

## പാഠം 24

# കലി വരുത്തിവച്ച വിന

[പതിനേഴാം നൂറ്റാണ്ടിൽ ജന്മമെടുത്ത ആട്ടക്കഥാപ്രസ്ഥാനത്തിൽ നൂറ്റുക്കണക്കിനു കൃതികൾ ഉണ്ടായിട്ടുണ്ടെങ്കിലും പതിനെട്ടാം നൂറ്റാണ്ടിൽ ഉണ്ണായിവാരിയർ രചിച്ച നളചരിതം ആട്ടക്കഥയാണ് അവയിൽവച്ചു സർവോത്തരമായ സാഹിത്യസൃഷ്ടി. ഒരു ക്രാന്തദർശിയുടെ ജീവിതവീക്ഷണവും, പാത്രനിർമ്മാണകുശലതയും സർവതോമുഖമായ ഔചിത്യവും തികഞ്ഞു വിളങ്ങുന്ന ഈ കൃതിയെ കേരളത്തിലെ ശാകുന്തളം എന്നു വിമർശകന്മാർ വിശേഷിപ്പിച്ചിട്ടുണ്ട്.]

രംഗം ഒന്ന്

ദമയന്തിയുടെ സ്വയംവരത്തിൽ ഭൈമീകാമുകരായി വന്നുചേർന്ന ഇന്ദ്രാദിദേവന്മാർ നളൻെറ ഭക്തിവിനയങ്ങളും ദമയന്തിയുടെ പ്രേമസ്ഥൈര്യവും

കണ്ടു സന്തോഷിച്ച്, അവരെ അനുഗ്രഹിച്ച് മടങ്ങിവരുംവഴി, സ്വയം വരത്തിൽ സംബന്ധിക്കാൻ ഇറങ്ങിത്തിരിച്ച കലിയെ കാണുന്നു.

കലി :

എങ്ങുനിന്നെഴുന്നരുളി സുരാധിപ,
ദഹനശമന വരുണൈരമാ ?

ഇന്ദ്രൻ :

പോയ്‌വരുന്നേനകലെ, നീ സമ്പ്രതി
പോവതിതെങ്ങു കലേ ?

കലി :

ഭൂമിതന്നിലുണ്ടു ഭീമസുതയെന്നൊരു
കാമിനീ കമലലോചനാ
കാമനീയകത്തിൻ ധാമംപോൽ: അവൾതൻ
നാമംകേട്ടു ദമയന്തിപോൽ.
യാമി ഞാനവളെ ആനയിപ്പതിനു,
സ്വാമി, യതിനു വിടതരിക നീ,
കാമക്രോധലോഭമോഹ സൈന്യമുണ്ടു,
താമസിക്കരുതു സുരപതേ, ജഗദധിപതേ,
ഗുണകൃതരതേ, ഭവദുപകൃതേരഹം പ്രതികരി-
ഷ്യാമി........എങ്ങു

ഇന്ദ്രൻ :

പാഥസാം നിചയം വാർന്നൊഴിഞ്ഞളവു
സേതുബന്ധനോദ്യോഗമെന്തെടോ?
ജാതമായി തദ്വിവാഹകൗതുക—
മാദരേണ ഞങ്ങൾ കണ്ടുപോന്നിതു,
ചിത്രതരം സ്വയംവരമതിരുചിരം.
നലമുള്ളൊരു നവഗുണപരിമളനെ
നളനെന്നൊരു നൃപനെ അവൾവരിച്ചു.
ഇനിബ്ഭുവി തേ ഗതിപഴുതേ,
ശകുനപ്പിഴ തവ ജനിതം...................പോയ്

കലി :

കനക്കെക്കൊതികലർന്നു മിഴിച്ചുപാവകളെ—
ക്കണക്കെ നിങ്ങളും കണ്ടങ്ങിരിക്കവേ
മനസ്സിലുറപ്പോടവൾ പരക്കും ജനംനടുവിൽ
മനുഷ്യപ്പുഴുവിനെയോ വരിച്ചുപോൽ?

മിനക്കെട്ടെങ്ങുമിങ്ങും നടക്കമൊത്രമിഹ
നിനയ്ക്കിൽ നിങ്ങടംക്കൊരു ലാഭമായ്.
ഇനിക്കിന്നതു കേട്ടിട്ടു ജ്വലിക്കുന്നുണ്ടുകോപം
'പിണക്കിയകറ്റുവൻ ഞാനവനെയും ധ്രുവമവളെയും
രാജ്യമകലെയും അതിചപലമെ' ന്നിഹസമയം
കരോമി........എങ്ങുനിന്നെ....

രംഗം രണ്ട്

ഗുണവാനായ നളനോട് വിരോധം വയ്ക്കുന്നത് അനർത്ഥകരമാണെന്നു താക്കീതുചെയ്തിട്ടുംകൂട്ടാക്കാതെ പരോത്ക്കർഷത്തിൽ അസഹിഷ്ണുവായ കലി ദ്വാപരനുമൊത്ത് ഭാവിനടപടികളെപ്പറ്റി ചിന്തിക്കുന്നു. നളനെ യുദ്ധത്തിൽ നേരിട്ടെതിർത്തു തോല്പിക്കാൻ സാധ്യമല്ലാത്തതിനാൽ നളൻെറ അനുജനായ പുഷ്കരനെ പ്രലോഭിപ്പിച്ച് വശംവദനാക്കി അയാളെക്കൊണ്ടു നളനെ ചൂതിനു വിളിപ്പിക്കയും കളിയിൽ തനിക്കുള്ളതെല്ലാം പണയംവച്ചു തോൽക്കുന്ന നളനെ വനവാസത്തിനയയ്ക്കുകയും ചെയ്യുക എന്നതായിരുന്നു അവർ നിരൂപിച്ചുറച്ച പരിപാടി. നിശ്ചയാനന്തരം കലിദ്വാപരന്മാർ പുഷ്കരനെ സമീപിക്കുമ്പോഠം പുഷ്കരൻ പറയുന്നവാക്യങ്ങളാണു താഴെക്കൊടുത്തിരിക്കുന്നത്.

പുഷ്കരൻ :

അരികിൽ വന്നുനിന്നതാരെന്തഭിമതം?
അഖിലമാശു ചൊൽക.
അറികയില്ലെങ്കിലും അഭിമുഖന്മാരെക്കണ്ടെൻ
മനതാരിലുണ്ടൊന്നുൻമിഷിതം ഝടിതി....അരി

1\. ധരണിയിലുള്ള പരിഷകഠം നളനെച്ചെന്നുകാണും;
അവർക്കുവേണ്ടുംകാര്യം നളനും സാധിപ്പിക്കും;
ദൂരത്തുന്നാരും വരികയില്ല നമ്മെക്കാൺമാൻ....അരി

2\. നമുക്കില്ലാ നാടും നഗരവും കുടയും ചാമരവും
അമിത്രവീരന്മാരെ അമർക്കും വൻപടയും;
ബാഹുജനെന്നുള്ളതേ നമുക്കൊന്നുള്ളു മുറ്റും..അരി

3\. പഴുതേ ഞാനെന്തേ പലവക പറഞ്ഞുകേഠപ്പിക്കുന്നൂ.
നളനുവേറെ കർമ്മം, നമുക്കുകർമ്മം വേറെ.
നമ്മെക്കൊണ്ടുപകാരം നിങ്ങഠംക്കെന്തോന്നുവേണ്ടൂ?
........അരി

കലി :

പുഷ്കര, നീ പഴുതേ ജന്മം നിഷ്ഫലമാക്കരുതേ.
ദുഷ്കരമായിട്ടൊന്നുമില്ലകേഠം

മത്സഹായമുണ്ടായാലേവനും.
നളനും നീയും ഭേദമെന്തിവിടെ?
നാടുവാഴ്ക നളനെവെന്നും സംപ്രതി..............
പുഷ്കര

1. നേരെ നിന്നൊടെടോ ഞാൻ പുന, രാരെന്നും പറയാം;
പാരിലെന്നെയിന്നാരറിയാതവർ?
വൈരി വൈരസേനിക്കിഹ ഞാൻ കലി,
തവ ഞാൻമിത്രം, തസ്യനാടു ഞാൻ
തേ തരുന്നു, ചൂതുപൊരുക, പോരിക....പുഷ്കര

2. നിൽക്ക മദീയമതേ വിജയം നിശ്ചിതമാമിഹ തേ,
വിക്രയമില്ലെന്നാകിലെന്തെടോ?
വയ്ക്ക ചൂതിനായെന്നെപ്പണയം.
ധനവും ധാന്യം നാടുമൊക്കെയും
കയ്ക്കലൊക്കിയവനെ വിടുക വനഭുവി....പുഷ്കര

രംഗം മൂന്ന്

ദ്യൂതത്തിൽ കലിബാധിതനായ നളൻ തുടരെ തോറ്റു; തോല്ക്കുന്നതിനു തോല്ക്കുന്നതിനു വാശികയറിക്കളിച്ചു. മത്സരത്തിൽ മുഴുകിയിരിക്കുന്ന നളൻെറ അവസ്ഥയും ദമയന്തിയുടെ പരിതാപവും ഒടുവിൽ നളനു നേരിട്ട സമ്പൂർണ്ണ പരാജയവുമാണ് താഴെക്കാണുന്ന രണ്ടു ശ്ലോകങ്ങളിൽ വർണ്ണിക്കുന്നത്.

ഊണിന്നാസ്ഥ കുറഞ്ഞു, നിദ്രനിശയി—
ങ്കൽപോലുമില്ലാതെയായ്,
വേണുന്നോരൊടൊരാ, ഭിമുഖ്യമൊരുനേ—
രംനാസ്തി, നക്തംദിവം
കാണും പോന്നു പുറത്തുനിന്നുകരയും
ഭൈമീ, നളന്നന്തികേ
താനും പുഷ്കരനും തദീയവൃഷവും
നാലാമതില്ലാരുമേ.

തോക്കും, വാതുപറഞ്ഞു നേർക്കുമുടനെ,
ഭൂയോ നിരത്തും നളൻ
നോക്കും പുഞ്ചിരിയിട്ടു പുഷ്കര നിരി
ക്കുമ്പോൾ രസിക്കും വൃഷം;
വായ്ക്കും ദൈവഗതിക്കുനീക്കമൊരുനാ—
ളുണ്ടോ? ധനം രാജ്യവും

ശീഘ്രം തച്ചു പറിച്ചുകൊണ്ടു നളനോ–
ടിത്യൂചിവാൻ പുഷ്കരൻ.

സർവവും നഷ്ടപ്പെട്ട നളനോട് പെട്ടെന്നുണ്ടായ ഐശ്വര്യംകൊണ്ടു മത്തുപിടിച്ച പുഷ്കരൻ നടത്തുന്ന സംസ്കാരശൂന്യമായ പ്രലപനം.

പുഷ്കരൻ:

ഉണ്ടാകേണ്ടായിതിനീഷലുണ്ടാകേണ്ടാ,
മിണ്ടാതെ നടകൊണ്ടാലും വന–
വാസത്തിനു മമനാടതിലിരിക്കിലോ
ഉണ്ടാമധർമ്മവുമന്യതോദിതവും,
നൈഷധേന്ദ്രൻ നീയല്ല കേളിനിമേലഹമത്രേ....ഉണ്ടാ

1 ധരിത്രിയെച്ചെറിയന്നേ ജയിച്ചതും, പാട്ടി–
ലിരുത്തി പ്രജകളെ നീ ഭരിച്ചതും, താനേ–
വരുത്തിസ്സമ്പത്തുകൾ സംഭരിച്ചതും, ആർത്തി–
യസ്തമിപ്പിച്ചതും കീർത്തിവിസ്തരിപ്പിച്ചതും സർവ്വ
ഭൂപന്മാർ ചൂഴെനിന്നു സേവിച്ചതും, സാർവ്വ–
ഭൗമനെന്നിരുന്നു നീ ഭാവിച്ചതും, ഇവ–
യെല്ലാമെനിക്കു ലബ്ധമുല്ലാസത്തോടിനിയെൻ–
നാട്ടിലോ ചവുട്ടായ്ക, കാട്ടിൽപ്പോയ് തപംചെയ്ക
....ഉണ്ടാ

2 നിനക്കില്ലിനി രാജ്യമൊരിക്കലും, പിന്നെ
നിനക്കു തനയരുണ്ടെന്നിരിക്കിലും നേരെ
നിനയ്ക്കിൽകൊടുക്കുമോ ഞാൻമരിക്കിലും, ധർമ്മ-
ലബ്ധമല്ലോഭാഗ്യം, മമപുത്രനത്രേയോഗ്യം, ബഹു–
വിസ്തരിച്ചു പറയേണ്ടതെന്തിവിടെ? നീയു–
ടുത്ത പട്ടും ഭൂഷണവും കേളെന്നോടേ,
മല്ലാക്ഷി ഭൈമിയെയുമൊല്ലാ കൊണ്ടങ്ങുപോകിൽ
ഭൂമിയെന്നതുപോലെ ഭൈമിയും ചേരുമെന്നിൽ....ഉണ്ടാ

3 പുരത്തിൽ മരുവും മഹാജനങ്ങളും പുകൾ
പെരുത്തെഴും നാഗരിക ജനങ്ങളും നാട്ടിൻ–
പുറത്തുവസിക്കുമോരോ ജനങ്ങളും ഇന്നു
കേൾക്കേണമെൻറയാജ്ഞ ഓർക്കൊലാ നളനിൽ–
വേഴ്ച

നിസ്ത്രപനാമിവനെസ്സമ്മാനിക്കൊല്ലാ, ഒരു
വസ്ത്രതണ്ഡുലാദികൾ വിശ്രാണിക്കൊല്ലാ.
ഉല്ലംഘിതാജ്ഞന്മാരെക്കൊല്ലും സന്ദേഹമില്ല,
ചൊന്നതാചരിപ്പോരിലുന്നതാ മമ പ്രീതി....ഉണ്ടോ

നളചരിതം ആട്ടക്കഥ—രണ്ടാം ദിവസം] [ഉണ്ണായിവാരിയർ

### അഭ്യാസം

1. സന്ദർഭം പറഞ്ഞ് ആശയവും ചമൽക്കാരവും വിശദമാക്കുക.
   ''പാഥസാം നിചയം വാർന്നൊഴിഞ്ഞളവു
   സേതുബന്ധനോദ്യോഗമെന്തെടോ ?''
2. ''കനക്കെക്കൊതികലർന്നു................സമയം കരോമി''—എന്ന കലി വാക്യത്തെ ഗദ്യഭാഷണമാക്കുക.
3. "നളനു വേറെ കർമ്മം, നമുക്കു കർമ്മം വേറെ"—ആശയം വിശദമാക്കുക.
4. ''വായ്ക്കും ദൈവഗതിക്കുനീക്കമൊരുനാളുണ്ടോ? — സന്ദർഭം കാണിച്ച് ആശയം വിവരിക്കുക.
5. പാഠത്തിൽനിന്ന് പുഷ്കരൻെറ സ്വഭാവം വെളിപ്പെടുത്തി ഉണ്ണായി വാരിയരുടെ പാത്രസൃഷ്ടിയെപ്പറ്റി ഒരു ആസ്വാദനം എഴുതുക.

---

## പാഠം 25

# ഉറച്ചതും ഭവിച്ചതും

[അമ്പതിൽപ്പരം തുള്ളൽപ്പാട്ടുകൾ രചിച്ച് തുള്ളൽ എന്ന ദൃശ്യകലാവിശേഷത്തെ വ്യവസ്ഥാപനംചെയ്ത മഹാകവി കുഞ്ചൻനമ്പ്യാർ പതിനെട്ടാം നൂറ്റാണ്ടിലാണ് ജീവിച്ചിരുന്നത്. തുള്ളൽക്കഥകൾക്കു പുറമെ, ശ്രീകൃഷ്ണചരിതം, മണിപ്രവാളം, പതിനാലുവൃത്തം, നളചരിതം കിളിപ്പാട്ട് തുടങ്ങിയ ഏതാനും കൃതികൾകൂടി അദ്ദേഹം രചിച്ചിട്ടുണ്ട്.

പതിനാലുവൃത്തത്തിലെ പത്താംവൃത്തത്തിൽനിന്ന് ഉദ്ധരിച്ചിട്ടുള്ള ഏതാനും ശ്ലോകങ്ങളാണ് ഇവിടെ ഉള്ളത്. കൗരവരും പാണ്ഡവരും തമ്മിൽ ഒരു യുദ്ധമുണ്ടായി, ഭ്രാതൃഹത്യയ്ക്കിടവരുന്നതു കഴിയുമെങ്കിൽ തടയണമെന്ന ലക്ഷ്യത്തോടുകൂടി ശ്രീകൃഷ്ണൻ കൗരവസഭയിലേക്കു സന്ധി പറയാൻവരികയാണ്. പാതിരാജ്യം പാണ്ഡവർക്കു വാങ്ങിച്ചു കൊടുക്കണമെന്ന മോഹത്തോടുകൂടിയുള്ള ശ്രീകൃഷ്ണൻെറ വരവുതന്നെ ദുര്യോധനന് ഇഷ്ടപ്പെട്ടില്ല. പാണ്ഡവദൂതനെ അപമാനിച്ചുവിടാനാണ് അയാൾ സഭാവാസികളോട് ആവശ്യപ്പെട്ടത്. ആ ദൃഢനിശ്ചയം കൃഷ്ണൻെറ തേജോമയമായ സാന്നിധ്യത്തിനുമുമ്പിൽ തെറിച്ചുപോകുന്ന കാഴ്ചയാണ് കവി ഈ കാവ്യഭാഗത്തു ചിത്രീകരിക്കുന്നത്. ]

അത്രാന്തരേ തത്രദുര്യോധനൻതാൻ
മിത്രാത്മജൻ താനുമാസ്ഥാനദേശേ
മിത്രങ്ങളും പൗരവൃന്ദങ്ങളും വ—
ന്നെത്തീതുകേട്ടൂ മഹാദേവശംഭോ. 1

ഗംഗാസുത ദ്രോണശല്യാദികന്മാർ
തുംഗാസനൗഘേ നിരന്നങ്ങിരുന്നാർ
രംഗേവസിച്ചു കുരൂണാം പിതാവും
ഭംഗ്യാതദാനീം മഹാദേവശംഭോ. 2

ഉല്ലാസമോടേ സഭാമധ്യവാസി
വില്ലാളിയാം കർണ്ണനോടൊത്തുകൂടി
ചൊല്ലീടിനാനങ്ങു നാഗധ്വജൻതാ—
നെല്ലാവരോടും മഹാദേവശംഭോ. 3

ഗോപാലനുണ്ടിങ്ങു വന്നിട്ടിദാനീം
ഭൂപാലരെല്ലാം ധരിച്ചീടവേണം
ഭൂപാതികിട്ടേണമെന്നാശയോടെ
ഭൂപേനമുക്തോ മഹാദേവശംഭോ. 4

കണ്ടാൽ നമുക്കിന്നുമിണ്ടായ്കവേണം
കൊണ്ടാടുവോളം മദിക്കും ജളന്മാർ
വേണ്ടാസനത്തിന്നുകോപ്പിട്ടുവന്നാൽ
രണ്ടില്ലപക്ഷം മഹാദേവശംഭോ. 5

വന്നാൽ ഭവാന്മാരെഴുന്നേല്ക്കവേണ്ടാ
നന്നായുറപ്പിച്ചിരുന്നീടവേണം
ഇന്നെന്നുടേവാക്കു കേരംക്കാതെപോയാൽ
ഒന്നുണ്ടുവേണ്ടൂ മഹാദേവശംഭോ. 6

സ്വർണ്ണംതരേണം പതുപ്പത്തുഭാരം
കർണ്ണന്നുമേതാനുമൊപ്പിക്കവേണം
കണ്ണൻവരുമ്പോളെഴുന്നേറ്റുപോയാൽ
ദണ്ഡങ്ങളിത്ഥം മഹാദേവശംഭോ. 7

ശ്രീകൃഷ്ണനെന്നും ജഗന്നാഥനെന്നും
ശ്രീകാന്തനെന്നും മഹാവിഷ്ണുവെന്നും
ഓരോന്നു ചിന്തിച്ചു മോഹിച്ചുപോയാൽ
നേരല്ലവട്ടം മഹാദേവശംഭോ. 8

കണ്ണൻ വരുമ്പോളിളക്കം തുടർന്നാൽ
കർണ്ണാ നിനക്കും കനക്കേടുതട്ടും
എണ്ണത്തിലേതാനുമല്പം കുറയ്ക്കാം
എന്നേ വരാവൂ മഹാദേവശംഭോ. 9

ദുശ്ശാസനാ നീയുമുത്സാഹമോടേ–
യിശ്ശാസനത്തെ ഗ്രഹിച്ചീടവേണം.
വിശ്വാസമില്ലാ മനക്കാമ്പിലേറ്റം
ദുശ്ശാസനാകേൾ മഹാദേവശംഭോ. 10

കുന്തീസുതന്മാരയച്ചോരു ദൂതൻ
ദന്തീനികേതേ വരാനെന്തുബന്ധം?
സന്ധിപ്രയോഗേന വഞ്ചിപ്പതിന്നായ്
ചിന്തിച്ചുകൊൾവിൻ മഹാദേവശംഭോ. 11

ക്ഷത്താവുതൻ വീട്ടിലത്താഴമുണ്മാൻ
ചിത്തത്തിലക്കൂറകത്തുണ്ടുപണ്ടേ
വൃത്താന്തമൊന്നും ഗ്രഹിക്കായ്കയല്ല
സിദ്ധംസമസ്തം മഹാദേവശംഭോ. 12

ഭദ്രങ്ങളെല്ലാം പറഞ്ഞും ചിരിച്ചും
ഭദ്രാസനാഗ്രേ ഞെളിഞ്ഞങ്ങിരുന്നാൻ
ഛിദ്രാഭിലാഷീ ഭുജംഗധ്വജൻ താൻ
അദ്രീശതുംഗൻ മഹാദേവശംഭോ. 13

ഗോപാലരൂപൻ രമാകാന്തനപ്പോൾ
ശ്രീപാഞ്ചജന്യം മുഴക്കിപ്പതുക്കെ
ഭൂപാലരംഗപ്രവേശം തുടങ്ങി
പാപാപഹാരീ മഹാദേവശംഭോ. 14

ബാലാർക്കബിംബം പ്രകാശിക്കുമപ്പോൾ
ബാലാതപാളീ വിളങ്ങുന്നപോലെ
മൗലിപ്രഭാജാലമാസ്ഥാനദേശേ
നീളെപ്പരന്നു മഹാദേവശംഭോ. 15

കായാമ്പുതന്നുള്ളിലായാസമേകും
കായപ്രകാശം കലർന്നൂ സഭാന്തേ
ഭൂയോവിളങ്ങീ സ്മിതപ്രൗഢിയോടെ
പീയൂഷപൂരം മഹാദേവശംഭോ. 16

പീതാംബരംകെട്ടി വാലിട്ടുടുത്തും
ചേതോഭിരാമം കിരീടം ധരിച്ചും
ആതാമ്രഹേമാംഗദ ശ്രീയണിഞ്ഞും
കാണായിരൂപം മഹാദേവശംഭോ. 17

ശ്രീവാസുദേവൻെറ വക്ഷപ്രദേശേ
ശ്രീവത്സസത്കൗസ്തുഭ ശ്രീവിശങ്കം
ആവേദനംചെയ്തു മുന്നിൽ പ്രവിഷ്ടം
ദേവാവതാരം മഹാദേവശംഭോ. 18

ശ്രീനാരസിംഹാദി നാനാവതാരം
ശ്രീനാരദൻതാൻ വിപഞ്ച്യാസ്തുതിക്കും
ശ്രീനായകൻ താനുമാനന്ദമന്ദം
താനേരസിച്ചൂ മഹാദേവശംഭോ. 19

തൃക്കണ്ണുരണ്ടും മിഴിച്ചാസ്ഥയോടെ
നില്ക്കുന്നവരെക്കടാക്ഷാമൃതത്താൽ
ഒക്കെത്തണുപ്പിച്ചു മെല്ലെത്തിരിച്ചു
സത്കാരപൂർവ്വം മഹാദേവശംഭോ. 20

ദൂരത്തുനിന്നങ്ങെഴുന്നള്ളുമപ്പോ—
ളാരാജലോകം കുലുങ്ങിത്തുടങ്ങി,
ഭീരുക്കളെല്ലാം നടുങ്ങിത്തുടങ്ങി,
ഭാവംപകർന്നൂ മഹാദേവശംഭോ. 21

ആസ്ഥാനമധ്യേ വസിക്കും നൃപന്മാ—
രുത്ഥാനവുംചെയ്തു കൂപ്പിത്തുടങ്ങി.
ബദ്ധപ്രമോദം മനസ്സും മറന്നൂ
തത്ത്വംകലർന്നൂ മഹാദേവശംഭോ. 22

മൂഢത്വമേറുന്ന നാഗധ്വജൻതാൻ
പീഠാഗ്രതോ ऽസൗമറിഞ്ഞങ്ങു വീണാൻ
കൂടെപ്പതിക്കുന്നു കർണ്ണാദിവൃന്ദം
ഗൂഢപ്രമോദം മഹാദേവശംഭോ. 23

സ്വർണ്ണംതരേണം തനിക്കെന്നുചൊല്ലി
കണ്ണും മിഴിച്ചങ്ങിരിക്കുന്നനേരം
പൊണ്ണൻ മറിഞ്ഞങ്ങു വീഴുന്നകണ്ടാൽ
കണ്ണിന്നുസൗഖ്യം മഹാദേവശംഭോ. 24

പതിനാലുവൃത്തം] [കുഞ്ചൻ നമ്പ്യാർ

അഭ്യാസം

1. ഈ കവിതാഭാഗത്തിലെ വൃത്തം നിർണ്ണയിക്കുക.
2. ദുര്യോധനൻ സഭാവാസികളോടു പറഞ്ഞ കാര്യങ്ങടം സംഗ്രഹിച്ചെഴുതുക.

3. ശ്രീകൃഷ്ണൻെറ രംഗപ്രവേശവും സഭാവാസികരംക്കുണ്ടാകുന്ന ഭാവ ഭേദങ്ങളും വർണ്ണിക്കുക.
4. ബാലാർക്കബിംബം പ്രകാശിക്കുമപ്പോരം
ബാലാതപാളീ വിളങ്ങുന്നപോലെ—എന്ന ഉപമാനം ഏതുപമേയത്തോടു ബന്ധിച്ചിരിക്കുന്നു?
5. കുഞ്ചൻനമ്പ്യാരെക്കുറിച്ചു രണ്ടു ഖണ്ഡിക എഴുതുക.
6. ദുര്യോധനൻ ഉറച്ചതും അയാരംക്കു ഭവിച്ചതും തമ്മിലുള്ള അന്തരം കവി വർണ്ണിക്കുന്നതിലെ സ്വാരസ്യം വ്യക്തമാക്കുക.

---

## പാഠം 26

# മുത്തുമണികരം

I

[വേലിയിൽ പാവൽവള്ളി കായ്ച്ചുകിടക്കുന്നതു കണ്ടു സരസനായ ചേലപ്പറമ്പു നമ്പൂതിരി ആ കാഴ്ച വർണ്ണിക്കുന്നു.]

പാടത്തുങ്കര നീളെ നീലനിറമായ്
വേലിക്കൊരാഘോഷമാ,
യാടിത്തൂങ്ങിയലഞ്ഞുലഞ്ഞു സുകൃതം
കൈക്കൊണ്ടിരിക്കും വിധൗ
പാരാതേ വരികെൻെറ കയ്യിലധുനാ
പീയൂഷഡംഭത്തെയും
ഭേദിച്ചന്പൊടുകയ്പവല്ലിതരസാ
പെറ്റുള്ള പൈതങ്ങളേ.

II

[ഈ ഛായാചിത്രം പൂന്തോട്ടം നമ്പൂതിരി വരച്ചതാണ്. നാം പതിവായി കാണാറുള്ള കാഴ്ച-അതാ ഒരു കൊയ്ത്തുകാരി പാടത്തിൽനിന്നും വരികയാണ്]

മൂടില്ലാത്തൊരു മുണ്ടുകൊണ്ടു മുടിയും
മൂടീട്ടു വൻകറ്റയും
ചൂടിക്കൊണ്ട,രിവാരം പുറത്തുതിരുകി
പ്പ്രാഞ്ചിക്കിതച്ചങ്ങനെ
നാടൻകച്ചയുടുത്തു, മേനിമുഴുവൻ
ചേറും പുരണ്ടി,പ്പൊഴി
പ്പാടത്തുന്നു വരുന്നനിൻ വരവു
കണ്ടേറെക്കൊതിക്കുന്നു ഞാൻ.

III

[കാത്തുള്ളിൽ അച്യുതമേനോൻ 'കവിപുഷ്പമാല' എന്നൊരു കൃതി നിർമ്മിച്ചു. ഓരോ കവിയേയും ഓരോ പുഷ്പത്തോട് അദ്ദേഹം അതിൽ ഉപമിച്ചു. ആ പരിഗണനയിൽ ഉചിതമായ സ്ഥാനം തനിക്കു നൽകിയില്ലെന്നു കണ്ട് അഭിമാനത്തിനു മുറിവുപറ്റിയ വെൺമണിനമ്പൂതിരി ഗർജ്ജിക്കുകയാണ്.]

ശങ്കാഹീനം ശശാങ്കാമലതരയശസാ
കേരളോല്പന്നഭാഷാ—
വൻകാട്ടിൽ സഞ്ചരിക്കും സിതമണി
ധരണീദേവഹര്യക്ഷ വര്യൻ
ഹുങ്കാരത്തോടടുക്കും കവികരിനിടിലം
തച്ചുടയ്ക്കുമ്പോഴാം നിന്ദാ—
ഹങ്കാരംപൂണ്ട നീയാമൊരു കുറുനരിയെ
ക്കൂസുമോ കുന്നിപോലും !

IV

[യാതൊരു സാഹിത്യഗുണവുമില്ലാതെ കവിതകൾ തട്ടിപ്പടച്ചുണ്ടാക്കുന്ന ഒരു കവി വെൺമണിയുടെ പരിഹാസത്തിനിരയാവുന്നതിങ്ങനെയാണ്.]

എന്നേ വിസ്മയമേതുമില്ല, കവിതാ
സാമർത്ഥ്യമെന്നാൽ ഭവാ—
നിന്നേറെക്കഷണിച്ചിവണ്ണമുളവാക്കി—
ട്ടെന്തുസാധ്യം സഖേ.
മുന്നം ഗർഭിണിയായനാൾ മുദിതയായ്
മാതാവു നേർന്നിട്ടിതു—
ണ്ടെന്നോ താൻ കവിയായ് ജനങ്ങളെ
ഞെരുക്കീടേണമെന്നിങ്ങനെ.

V

[പുനം നമ്പൂരി തന്റെ പുരസ്കർത്താവായ കോഴിക്കോട്ടു മാനവേദൻ സാമൂതിരിപ്പാടിനെപ്രശംസിച്ചുകൊണ്ടെഴുതിയ ഈ ശ്ലോകത്തിലെ ഹന്ത ! എന്ന പ്രയോഗം കേട്ട് ''അന്തഹന്തയ്ക്കിന്തപട്ട്'' എന്നുപറഞ്ഞ് കവി സദസ്സിൽവച്ചുതന്നെ ഉദ്ദണ്ഡൻ അദ്ദേഹത്തെ പട്ടു നൽകി സമ്മാനിച്ചുവത്രെ.]

താരിൽത്തന്വീകടാക്ഷാഞ്ചലമധുപകുലാരാമ,
രാമാജനാനാം
നീരിൽത്താർബാണ, വൈരാകര നികരതമോ
മണ്ഡലീചണ്ഡഭാനോ.

നേരെത്താതോരു നീയാംതൊടുകുറികളയായ്കെന്നു
മേഷാ കുളിക്കും
നേരത്തിന്നിപ്പുറം വിക്രമനൃവര, ധരാ ഹന്ത!
കല്പാന്തതോയേ.

അഭ്യാസം

1. ഈ ശ്ലോകങ്ങളെ പരാവർത്തനം ചെയ്യുക.
2. അവസാനത്തെ ശ്ലോകത്തെപ്പറ്റി ഒരു ആസ്വാദനം എഴുതുക.
3. ഈ ശ്ലോകങ്ങളിൽനിന്ന് മുക്തകത്തിൻെറ പ്രത്യേകതകൾ എന്തെല്ലാമെന്നു കുറിക്കുക.
4. സ്രഗ്ദ്ധര, ശാർദ്ദൂലവിക്രീഡിതം എന്നീ വൃത്തങ്ങളുടെ ലക്ഷണങ്ങൾ എഴുതുക.

---

പാഠം 27

# പ്രേമ പരീക്ഷ

[പത്തൊമ്പതാം ശതകത്തിൻെറ അന്ത്യദശയിലാണ് സംസ്കൃതത്തെ അനുകരിച്ച് മഹാകാവ്യങ്ങൾ രചിക്കാൻ മലയാളകവികൾ മോഹിച്ചുതുടങ്ങിയത്. സംസ്കൃതത്തിലെ മഹാകാവ്യങ്ങൾ മാത്രമല്ല, നാടകാദികാവ്യങ്ങളും ഭാഷാന്തരീകരിക്കാൻ ഉദ്യമങ്ങൾ നടന്നു.

അന്നത്തെ രണ്ടു പ്രധാന സാഹിത്യനായകന്മാർ ആയിരുന്ന കേരളവർമ്മ വലിയകോയിത്തമ്പുരാനും, ഏ. ആർ. രാജരാജവർമ്മയുമാണ് ഇക്കാര്യത്തിൽ നേതൃത്വം നല്കിയത്. കേരളവർമ്മ കാളിദാസൻെറ അഭിജ്ഞാനശാകുന്തളം വിവർത്തനം ചെയ്തപ്പോൾ രാജരാജവർമ്മ ശാകുന്തളത്തിനു പുറമെ കാളിദാസോപജ്ഞങ്ങളായ കുമാരസംഭവം, മേഘദൂതം, മാളവികാഗ്നിമിത്രം എന്നിവ പരിഭാഷപ്പെടുത്തി. കേരളവർമ്മ സ്വീകരിച്ച ഭാഷ മണിപ്രവാളവും രാജരാജവർമ്മയുടേത് മലയാളത്തിൻെറ പ്രകൃതിക്കു മങ്ങൽതട്ടാത്തവിധം സുപ്രസിദ്ധ സംസ്കൃതപദങ്ങൾ ഇടയ്ക്കിടെ ആവശ്യംപ്രതി കൂട്ടിച്ചേർത്തുള്ള ഒരു ഭാഷയും ആയിരുന്നു.

ഭാഷാകുമാരസംഭവം 1897-ലാണ് പ്രസിദ്ധീകൃതമായത്.

ശിവങ്കൽ മനസ്സുറച്ച ഗൗരി അദ്ദേഹത്തെ പതിയായി ലഭിക്കാനായി കഠിന തപസ്സു ചെയ്യുന്നകാലത്ത് ശിവൻ വടുരൂപം കൈക്കൊണ്ട് തപോവനത്തിൽ വന്ന് ആതിഥ്യം സ്വീകരിക്കുകയും പാർവതിയുടെ തപസ്സിനുകാരണം തിരക്കുകയും ചെയ്യുന്നു. സ്വാമിനിയുടെ അഭിമതം തോഴി വടുവിനെ അറിയിച്ചപ്പോൾ വരനെന്നരീതിയിൽ ശിവനുള്ള അയോഗ്യതകൾ ഒന്നൊന്നായി അദ്ദേഹം നിരത്തിവച്ച് പാർവതിയുടെ രാഗബലം പരീക്ഷിക്കുന്നിടം തൊട്ടാണ് ഉദ്ധൃതഭാഗം ആരംഭിക്കുന്നത്.]

വടുവരുളി ''ധരിച്ചതുണ്ടിതോഹോ
ഗിരിശനിലാണിനിയും പ്രിയംനിനക്ക്;
അവനുടെയശുഭപ്രവൃത്തിയോർത്തി–
ട്ടിനിമുതൽ നിന്നോടെനിക്കു പക്ഷമില്ല. 1

ശാതകാം ശരിയല്ല; കോംക്ക, വോംക്കാൻ
മൃദുവൊരു കാപ്പുധരിച്ച നിൻകരംതാൻ
ഫണിവളയണിവോൻ ശിവൻെറപാണി–
ഗ്രഹണമതെങ്ങനെ യാദ്യമേ സഹിക്കും? 2

അയിമതി, മതിയോർത്തുനോക്കിനീതാ–
നരുളണമങ്ങിതുരണ്ടുമെത്രചേരും?
കസവുകുറികാം ചേർന്ന മന്ത്രകോടി–
പ്പുടവ, നിണംതുവരാത്തതായതോലും. 3

മലർചിതറുമകത്തളത്തിലല്ലാ–
തൊരു ചുടുകാടതിലിബ്ഭവത്പദങ്ങാം
ശവമുടി നടുവിൽ പതിഞ്ഞുകാണാൻ
കൊതിവരുമോ ബത! ശത്രുവിന്നുപോലും. 4

ഇതിലധികമയുക്തമെന്തു? നീയോർ–
ത്തരുളുക, നിന്നുടെയീയുരസ്തടത്തിൽ
ഹരനുടെയുടലീന്നു ചന്ദനത്തിൻ
പകരമഹോ! പകരും ശ്മശാനഭസ്മം. 5

ഇനിയൊരു പരിഹാസമുണ്ടു, ചൊല്ലാ,
മൊരുവിധമൊക്കെ വിവാഹവും കഴിഞ്ഞാൽ
ഉടനൊരു മുതുകാളമേൽ കരേറും;
ഭവതിയെനോക്കി മഹാജനം ചിരിക്കും. 6

ഇതുമുതൽ വഷളായി രണ്ടുകൂട്ടം
ഗിരിശസമാശ്രയണത്തിലാശമൂലം:
കുളിർമതിയുടെ കാന്തികോലുമോമൽ–
ക്കലയതു, കോമളഗാത്രിയായ നീയും. 7

കുലമതുനഹി; പിന്നെയാംവിരൂപൻ;
ബത! പണമോ തികയാ തുണിക്കുപോലും;
ശിവനവനിലെടോ, വരന്നുവേണ്ടും
ഗുണമതതുള്ളതിലൊന്നുപോലുമുണ്ടോ? 8

ശാതകാം കരുതേണ്ട, ധന്യനീയെ–
ങ്ങഥ ഹരനെങ്ങവലക്ഷണ സ്വരൂപൻ?
കഴുവതിലൊരു കൂറചേർത്തു കോവിൽ–
ക്കൊടിമരമെന്നു വണങ്ങുമേതു ഭോഷൻ!'' 9

പരുഷമൊഴിയിവണ്ണമൂഴിദേവൻ
പറവതുകേട്ടു കുമാരി പിൻതിരിഞ്ഞാൾ
മുഖമതിലധരം വിറച്ചു; ചില്ലി-
ക്കൊടികൾ ചുളുങ്ങി, കലങ്ങികണ്ണിനറ്റം. 10

അവൾ മറുമൊഴിചൊല്ലി; വാസ്തവം നീ-
യറികിൽ മഹേശനെയീവിധം ദുഷിക്കാ;
ജഗതവിഷയമാം മഹച്ചരിത്രം
ജളരിഹചൊല്ലുവർ ദുർന്നടത്തയെന്ന്. 11

നവവിഭവമനിഷ്ടവാരണംതാൻ
കരുതിടുവോർക്കിഹ മംഗളങ്ങൾവേണം;
നിഖിലശരണദൻ നിരീഹനാകും
പുരുഷനുവേണ്ട ശുഭാശുഭപ്രഭേദം. 12

ധനരഹിതനവൻ ധനത്തിനെല്ലാം
പ്രഭവം; അധീശനവൻ ശ്മശാനവാസി;
ശിവനവൻ അഥഭീമരൂപനും താൻ
ഉലകിലിതാർക്കറിയാം ഹരന്റെതത്ത്വം? 13

മണികളണിയുമല്ല പാമ്പിനെത്താൻ
അഥവ തുകൽത്തുണി പട്ടുമങ്ങുടുക്കും;
ശശികല തലയോട്ടി രണ്ടുമേന്തും,
ഭുവനശരീരനു ക്ലിപ്തവേഷമില്ല. 14

തിരുവുടലിലെടുത്തു തൊട്ടുതീർന്നാൽ
ചുടലയിലുള്ളൊരു ചാമ്പലും പവിത്രം;
പരിചൊടു മകുടത്തിൽ നൃത്തനേര-
ത്തുതിരുമതിൻപൊടി ചൂടിടുന്നുവിണ്ണോർ. 15

അയിബത! ധനപുഷ്ടിയൊട്ടുമില്ലാ-
ഞ്ഞൊരു മുതുകാളയിലേറുമിപ്പുമാന്റെ
കഴലിണ തഴുകുന്നു മൗലിഭാസ്സാൽ
മദഗജവാഹനമേറിവന്നു ശക്രൻ. 16

ജളമതിയിഹ ദോഷമെന്നുതാൻ നീ
യുളറിയതെങ്കിലുമൊന്നു സത്യമായി;
ഉലകിതു പണിയും സ്വയംഭുവിന്നും
തലവനവന്റെ കുലം ഗണിപ്പതുണ്ടോ? 17

മതികലഹം, ഇരുന്നിടട്ടവൻ നീ
യിഹ വിവരിച്ചതുപോലെ തന്നെയെല്ലാം;
രുചിയവനിലെനിക്കു തോന്നിയെന്നേ
മതി; മതിതോന്നിയവാസികാംക്കു വേണോ? 18

സഖി, യിവനെ വിലക്കണേ കഥിക്കാ–
നിനിയുമിതാ ബത–ചുണ്ടനക്കിടുന്നു;
വരുമിഹ സുജനാപവാദപാപം
പരനുരചെയ്‌വതു കേട്ടുനില്പവർക്കും. 19

സ്വയമിവിടഥവാ ഗമിക്കനെന്നെ–
ന്നരുളി നടന്നുമടിച്ചിടാതെ ബാല;
വടുവടിവുവെടിഞ്ഞു ഹാസമോടേ
ഗിരിശനുമങ്ങവളെത്തടഞ്ഞുകൊണ്ടാൻ. 20

അദ്ദേവനെസ്സപദി പാർത്തുവിയർത്തുകൊണ്ടു
നീങ്ങാനെടുത്തൊരടിയൂഴിയിലൂന്നിടാതെ,
കുന്നിൽത്തടഞ്ഞ പുഴപോലെ കുഴങ്ങിമദ്ധ്യേ
നിന്നില്ല കന്നൽമിഴിയൊട്ടു നടന്നുമില്ല. 21

''ഇന്നേമുതൽക്കയി നിനക്കു തപോവ്യയത്താൽ
സിദ്ധിച്ച ദാസനിവനെ''ന്നഥ ചന്ദ്രചൂഡൻ
കല്പിക്കവേ സുമുഖി മാലഖിലം മറന്നാം;
ക്ലേശം ഫലിക്കിലതുതാൻ പുതുതായസൗഖ്യം. 22

ഭാഷാകുമാരസംഭവം] [എ. ആർ. രാജരാജവർമ്മ

അഭ്യാസം

1. വരനെന്ന നിലയിൽ ശിവനു വടു കാണുന്ന അയോഗ്യതകാം എന്തെല്ലാം?
2. ശിവനിന്ദനം കേട്ടപ്പോാം പാർവതിക്കുണ്ടായ ഭാവവ്യത്യാസം വിവരിക്കുക.
3. പരീക്ഷയിൽ ജയിച്ച പാർവതിയെ ശിവൻ എങ്ങനെ സമ്മാനിച്ചു?
4. ഒടുവിലത്തെ ശ്ലോകത്തിൻെറ വൃത്തം നിർണ്ണയിക്കുക.
5. വിഷമാലങ്കാരത്തിൻെറ ലക്ഷണം പറഞ്ഞ് ഈ പാഠത്തിൽനിന്ന് മൂന്നു ദാഹരണങ്ങളാം കാണിക്കുക.
6. അലങ്കാരം പറഞ്ഞു ചമൽക്കാരം വിശദമാക്കുക.
   (a) കഴുവതിലൊരുകൂറചേർത്തു കോവിൽ
   കൊടിമരമെന്നു വണങ്ങുമേതുഭോഷൻ !
   (b) വരുമിഹ സുജനാപവാദപാപം
   പരനുരചെയ്‌വതു കേട്ടുനില്പവർക്കും.
   (c) ക്ലേശം ഫലിക്കിലതുതാൻ പുതുതായ സൗഖ്യം.

## പാഠം 28

# അകത്തും പുറത്തും ഇരുട്ട്

[വി.സി. ബാലകൃഷ്ണപ്പണിക്കർ(1889-1915)-മേഘജ്യോതിസ്സിന്റെ ഹ്രസ്വമെങ്കിലും കാമ്യമായ ജീവിതം നയിച്ച വി.സി. ബാലകൃഷ്ണപ്പണിക്കരുടെ വിലാപം, വിശ്വരൂപം എന്നീ ഭാവാത്മക കാവ്യങ്ങൾ മലയാളകവിതയിൽ ഒരു നൂതനാധ്യായം ആരംഭിച്ച കാലത്താണു രചിക്കപ്പെട്ടത്. പാശ്ചാത്യ കാല്പനിക കവിതയുമായി ബന്ധപ്പെടാൻ കഴിഞ്ഞ അന്നത്തെ അഭ്യസ്തവിദ്യർക്ക് ആ കവിതയിലെ പുതുചൈതന്യം സ്വഭാഷയിലേക്ക് ആവാഹിക്കാൻ വലിയ അഭിനിവേശമുണ്ടായി. 1909.ൽ കേവലം പത്തൊമ്പതു വയസ്സുള്ള കാലത്ത് പണിക്കർ എഴുതിയ 'വിലാപം' എന്ന വിലാപകാവ്യം അദ്ദേഹത്തിന്റെ ഭാവനാകുശലതയ്ക്കും രചനാഗൗരവത്തിനും തികഞ്ഞ ലക്ഷ്യമാകുന്നു. പിൽക്കാലത്ത് എഴുതിയ വിശ്വരൂപത്തിലും അന്നത്തെ സാഹിത്യത്തിലെ പ്രഹതപദ്ധതിയിൽനിന്നു മാറി സഞ്ചരിക്കാൻ ഇഷ്ടപ്പെടുന്ന ഒരു കവിയെ നാം കാണുന്നു.

തന്റെ പ്രാണപ്രേഷ്ഠപ്രണയിനിയുടെ അകാലചരമത്തിൽ ഒരു യുവാവിനുണ്ടാകുന്ന വികാരവിചാരങ്ങളാണ് 'വിലാപ'ത്തിൽ ആവിഷ്കരിച്ചിട്ടുള്ളത്.]

തിങ്ങിപ്പൊങ്ങും തമസ്സിൽ കടലിലൊരുകുടം
പോലെ ഭൂചക്രവാളം
മുങ്ങിപ്പോയീ മുഴക്കെ; ക്കുളിരിളകുമിളം—
കാറ്റു താനേ നിലച്ചു;
മങ്ങിക്കാണുന്ന ലോകപ്രകൃതിയുടെ പകർ—
പ്പെന്നമട്ടന്നു മൗനം
തങ്ങിക്കൊണ്ടർദ്ധരാത്രിക്കൊരു പുരുഷനിരു—
ന്നീടിനാനാടലോടെ. 1

കണ്ണിൽ കണ്ണീർനിറച്ചിട്ടകമിടറിവിടും
വീർപ്പുകൊണ്ടാശു മിന്നി—
ട്ടെണ്ണി പ്രാപഞ്ചികക്കോളടിയുടെ നടുവിൽ—
പ്പെട്ടു വല്ലാതെ മുങ്ങി
മണ്ണിൽ ചൈതന്യമില്ലാപ്പടി പൊടിപുരളും
മട്ടുവാടിക്കിടക്കും
പെണ്ണിൻ പൂമേനിതാങ്ങിദ്ദയിതനവനിരു—
ന്നീടിനാനെന്തു ചെയ്യാം! 2

നാട്ടാരെല്ലാം വിഷൂചീ ലഹളയിലുതിരും—
കാലമദ്ദീനമായ്ത്തൻ—

കൂട്ടാളയ്യോ, കഴിഞ്ഞീടിനകഥ; വലുതാ—
യുള്ള വർഷാനിശീഥം;
കേട്ടാലാരും ഭയംകൊണ്ടിളകിമറിയുമീ
വേളയിൽ കഷ്ടമായാം
നീട്ടാനുംകൂടി വയ്യാതെരിയുമൊരു വിള—
ക്കിൻെറ നേരിട്ടിരുന്നു. 3

ആമട്ടാളും കഠോരപ്രകൃതിനടനയിൽ
പാട്ടുകാരൻ കണക്കെ—
ക്കൂമൻ മൂളുന്നു, കൂകുന്നിതു ചിറകടിയോ—
ടൊത്തു കുറ്റിച്ചുളാനും;
പ്രേമം, വിഭ്രാന്തി, താപം, ഭയമിവയിലലി—
ഞ്ഞാകവേ രക്തനാഡീ—
സ്തോമം സ്തംഭിക്കയാലക്കഥകളവനറി—
ഞ്ഞില്ലതേ നല്ലതായി. 4

പാരം വീർപ്പിട്ടുലയ്ക്കൊത്തെരിയുമൊരു മുഖം,
മുത്താളിബ്ബാഷ്പധാരാ—
സാരം തിങ്ങിക്കലങ്ങീടിന മിഴികൡം, നിറം
മങ്ങിവിങ്ങും കപോലം.
ചാരംപോലെ വിളർത്തോരുടലിവയൊടുമ—
പ്പൂരുഷൻ ഹന്ത! വിദ്യുത്—
സാരത്തിൻ വിദ്യയാലൊട്ടിളകുമൊരു വെറും
പാവയെപ്പോലിരുന്നു. 5

ഒന്നോ രണ്ടോ മണിക്കൂറിട മനമറിയാ
മട്ടിലെന്തൊക്കെയോ ചെ—
യ്തന്നോളം തള്ളുമാർത്തിക്കടൽ നടുവിലെത്തീ—
ട്ടായവൻ നീന്തിനോക്കി;
പൊന്നോമൽ ചെമ്പകത്തിൻ മലരടിപണിയും
കാന്തതൻ മെയ്യുമെല്ലെ—
ത്തന്നോടൊപ്പിച്ചമർത്തിത്തഴുകിയൊരുവിധം
ഗദ്ഗദം പൂണ്ടുരച്ചു. 6

### അഭ്യാസം

1. ഒന്നാം ശ്ലോകത്തിലെ അലങ്കാരങ്ങൾ ഏതെല്ലാം? അവയുടെ ഭംഗി വിവരിക്കുക.
2. ''അക്കഥകളവനറിഞ്ഞില്ലതേ നല്ലതായി''.ആശയം വിശദീകരിക്കുക.
3. കവിയുടെ അലങ്കാരപ്രയോഗരസികത്വം വേണ്ടത്ര ഉദാഹരണങ്ങൾ കാണിച്ച് തെളിയിക്കുക.
4. വി.സി. ബാലകൃഷ്ണപ്പണിക്കരെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.
5. ഭാഷയിലെ വിലാപകാവ്യങ്ങളെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.

---

## പാഠം 29

# എല്ലാരുമെത്തുന്നിടം

[കുമാരനാശാൻ (1873–1924)—ആധുനിക കവിത്രയത്തിൽ ഒരാൾ. മലയാളകവിതയുടെ നവോത്ഥാനത്തിനു കാരണഭൂതരായ മഹാകവികളിൽ പ്രമുഖൻ. പ്രധാനകൃതികൾ വീണപൂവ്, നളിനി, ലീല, പ്രരോദനം, ചിന്താവിഷ്ടയായ സീത, ചണ്ഡാലഭിക്ഷുകി, ദുരവസ്ഥ, കരുണ, ശ്രീബുദ്ധചരിതം എന്നിവയാണ്. ലഘു കവിതാസമാഹാരങ്ങളാണ് മണിമാലയും വനമാലയും ഗ്രാമവൃക്ഷത്തിലെ കുയിലും സിംഹ പ്രസവവും: മറ്റു രണ്ടു ഖണ്ഡകൃതികൾ, കൊലപാതകക്കുറ്റത്തിനു ശിക്ഷിക്കപ്പെട്ട് ഛിന്നഭിന്നമായ അവയവങ്ങളോടുകൂടി കരുണയിലെ നായികയായ വാസവദത്ത ശ്മശാനത്തിൽ കിടക്കുന്നു. തോഴി ആപത്ക്കാലത്തും അവളെ പരിചരിക്കുന്നു. ഈ ഭാഗത്തുള്ള ശ്മശാനവർണ്ണനയാണ് ഇവിടെ ഉദ്ധരിച്ചിരിക്കുന്നത്.]

അഴകോടന്നഗരത്തിൽ തെക്കുകിഴക്കതുവഴി—.
യൊഴുകും യമുനതൻെറ പുളിനം കാൺമൂ,
ഇളമഞ്ഞവെയിൽതട്ടി നിറംമാറി നീലവിണ്ണിൽ
വിളങ്ങുന്ന വെൺമുകിലിൻ നിരകണക്കെ.

ജനരഹിതമാം മേലേക്കരയിലങ്ങിങ്ങുകരി—
മ്പനയും പാറയും പുറ്റും പാഴ്ച്ചെടികളും
വെളിയിടങ്ങളും വായ്ക്കും സ്ഥലംകാണാം
ശൂന്യത്യക്കു
കളിപ്പാനൊരുക്കിയിട്ട കളംകണക്കേ.

നെടിയശാഖകൾ വിണ്ണിൽ നിവർന്നു മുട്ടിയിലയും
വിടപങ്ങളും ചുരുങ്ങി വികൃതമായി,
നടുവിലങ്ങു നില്ക്കുന്നു വലിയൊരശ്വത്ഥം മൂത്തു
തടികൾ തേഞ്ഞു തൊലികൾ പൊതിഞ്ഞുവീർത്തും.

ചടുലദളങ്ങളിലും ശൃംഗഭാഗത്തിലും വെയിൽ
തടവിച്ചുവന്നു കാറ്റിലിളകിമെല്ലേ,
തടിയനരയാലതു തലയിൽ തീകാളും നെടും
ചുടലബ്ഭൂതം കണക്കെ ചലിച്ചുനില്പൂ.

അടിയിലതിൻ ചുവട്ടിലധികം പഴക്കമായ്ക്ക—
ല്ലുടഞ്ഞും പൊളിഞ്ഞു മുണ്ടൊരാലത്തറ ചുറ്റും,
ഇടുങ്ങിയ മാളങ്ങളിലിഴഞ്ഞേറും പാമ്പുകൾപോൽ
വിടവുതോറും പിണഞ്ഞ വേരുകളോടും.

പറന്നടിഞ്ഞരയാലിൻ പഴുത്തപത്രങ്ങളൊട്ടു
നിറംമങ്ങി നിലംപറ്റിക്കിടപ്പൂ നീളെ;
ഉറുമ്പിഴയ്ക്കുമരിയുമുണങ്ങിയ പൂവും ദർഭ—
മുറിത്തുമ്പും മറ്റും ചേർന്നു ചിതറിച്ചിന്നി.

അകലത്തൊരു മൂലയിൽ കെടുന്നകനലിൽ നിന്നു
പുകവല്ലി പൊങ്ങിക്കാറ്റിൽ പടർന്നേറുന്നു,
ചികഞ്ഞെടുത്തെന്തോ ചില ദിക്കിൽനിന്നു ശാപ്പിടുന്നു
പകലെന്നോർക്കാതെ കൂറ്റൻ കുറുനരികൾ.

കുറിയോരങ്കുശംപോലെ കൂർത്തുവളഞ്ഞുള്ള കൊക്കു
നിറയെക്കൊത്തിവലിച്ചും നഖമൂന്നിയും,
ഇരയെടുക്കുന്നു പെരും കഴുകുകൾ ചിലദിക്കിൽ
പരിഭ്രമിയാതിരുന്നു ഭയങ്കരങ്ങൾ.

ഉടഞ്ഞ ശംഖുപോലെയുമുരിച്ചു മുറിച്ചവാഴ—
ത്തടപോലെയും തിളങ്ങുമസ്ഥിഖണ്ഡങ്ങൾ,
അവയവശിഷ്ടങ്ങളായടിഞ്ഞു കിടക്കുന്നുണ്ടൊ—
ട്ടവിടവിടെ മറഞ്ഞും മറയാതെയും.

അരയാൽത്തറവരെയും വടക്കുനിന്നെത്തുന്നകാൽ—
പ്പെരുമാറ്റം കുറഞ്ഞ പാഴ്നടക്കാവിന്റെ
പരിസരങ്ങളിൽ ഭസ്മപ്പാത്തികൾ കാണുന്നു ചുറ്റും
കരിക്കൊള്ളിയും കരിഞ്ഞ കട്ടയുമായി.

ഉടലെടുത്ത നരന്മാർക്കൊന്നുപോലേവർക്കും ഭോജ്യ—
മിടരറ്റു പിതൃ പൈതാമഹസംപ്രാപ്തം,
ഇടമിതിഹലോകത്തിൻ പരമാവധിയാണൊരു
ചുടുകാടാണതു ചൊല്ലാതറിയാമല്ലോ.

### അഭ്യാസം

1. കവി വർണ്ണിക്കുന്ന അരയാലിനെ സ്വവാക്യത്തിൽ അവതരിപ്പിക്കുക.
2. വർണ്ണ്യവസ്തുവിനെ പ്രത്യക്ഷത്തിലെന്നപോലെ കാണിച്ചുതരാൻ കവിക്കുള്ള മിടുക്ക് ഈ കവിതയിൽ എവിടെവിടെ പ്രകാശിക്കുന്നു എന്നു ചൂണ്ടിക്കാണിക്കുക.
3. നതോന്നതയുടെ ലക്ഷണമെഴുതി ലക്ഷ്യവുമായി ഘടിപ്പിക്കുക.
4. ഈ കൃതിയിലെ അലങ്കാരപ്രയോഗങ്ങൾ പരിശോധിച്ച് അവയുടെ ഔചിത്യം വ്യക്തമാക്കുക.
5. കുമാരനാശാനെക്കുറിച്ച് രണ്ടു ഖണ്ഡിക എഴുതുക.

---

## പാഠം 30

# ഭക്തിയും വിഭക്തിയും

[വള്ളത്തോൾ നാരായണമേനോൻ (1879–1958)—മലയാളപദ്യസാഹിത്യത്തിലെ നവോത്ഥാന നായകനായ മറ്റൊരു മഹാകവി. ചിത്രയോഗം എന്ന മഹാകാവ്യം, വാല്മീകിരാമായണം പരിഭാഷ, ഋഗ്വേദവിവർത്തനം എന്നിവയ്ക്കു പുറമെ ബന്ധനസ്ഥനായ അനിരുദ്ധൻ, ഗണപതി, ബധിരവിലാപം, ശിഷ്യനും മകനും, മഗ്ദലനമറിയം, കൊച്ചുസീത, അച്ഛനും മകളും, സാഹിത്യമഞ്ജരി എട്ടുഭാഗങ്ങൾ, വിഷുക്കണി എന്നിവയാണ് കൃതികൾ. പല ഭാസനാടകങ്ങളും കാളിദാസന്റെ അഭിജ്ഞാനശാകുന്തളവും തർജ്ജമ ചെയ്തിട്ടുണ്ട്. 'ഭക്തിയും വിഭക്തിയും' മേല്പത്തൂർ ഭട്ടതിരി, പൂന്താനം നമ്പൂതിരി എന്നിവരെ ഘടിപ്പിച്ചുകൊണ്ടുള്ള ഒരു ഐതിഹ്യത്തെ ആധാരമാക്കി എഴുതിയ ഒരു മനോഹരകൃതിയാണ്.]

1

രണ്ടുനാഴികയായി, പശ്ചിമജലാശയ–
ക്കുണ്ടിലേയ്ക്കിറങ്ങിയിട്ടാകാശപാന്ഥൻ സൂര്യൻ;
യാത്രയ്ക്കു സമുദ്യുക്തയായിട്ടില്ലിവിടെനി–
ന്നാത്ത പാടലാംബരയാകിയ സന്ധ്യാദേവി:
ദീപാരാധനയിങ്കൽ ഗുരുവായൂരപ്പൻ തൻ–
ശ്രീപദം പണിയുവാൻ കാത്തുനിൽക്കുകയാവാം.

2

പരിതോദീപപ്രഭാപംക്തിയാൽ പകൽപോയ–
തറിയാതുദ്യോതിക്കും ശ്രീഗുരുവായൂർ ക്ഷേത്രം
ഗോവിന്ദ, ഹരേ, കൃഷ്ണേത്യാദിനാമോച്ചാരത്താ–
ലാവോളം മുഴങ്ങുന്നു വൈകുണ്ഠപുരം പോലെ.

ഇടയ്ക്കയൊലിയൊത്തു തിരുനാമോദ്ഘോഷങ്ങൾ—
ക്കിടയ്ക്കു കേൾക്കാകുന്നു രമ്യാഷ്ടപദീഗാനം;
നടയ്ക്കൽ നാനാതരമാളുകൾ നില്പ്പുണ്ടു വീർ—
പ്പടക്കി, നെഞ്ചിൽചേർത്ത കൂപ്പുകൈകളുമായി

ഈറനായ്ച്ചുരുൾത്തുമ്പിൽക്കെട്ടിയ കരിംകൂന്തൽ—
ക്കാറിനാൽ മറഞ്ഞുള്ള നിതംബബിംബത്തോടും.
ശുഭ്രവസ്ത്രാലങ്കാരച്ചേലോടും വിളങ്ങിനാ—
രദ്ഭുതാംഗിമാരങ്ങിങ്ങപ്സരസ്സുകൾപോലെ.

3

ശ്രീകോവിൽ നടയതാ, തുറന്നു പുതിയൊരു
ലോകമിതേതോ ഹന്ത! ശോഭനം തേജോമയം!
കർമ്മസാക്ഷിയാം ദേവൻ പടിഞ്ഞാറുദിച്ചിതോ
കമ്രനക്ഷത്ര വ്രാതമേകത്ര കൂടിച്ചേർന്നോ!

ചന്ദനാലേപം ചാർത്തിശ്ശോഭിപ്പൂ തിരുമുഖം,
മന്ദഹാസാർദ്രം, മണിപ്പൊൻകിരീടത്തിൻ താഴേ.
നിർന്നിമേഷമായ് നിൽക്കനേത്രമേ, ഭാഗ്യാലിതാ,
നിന്നിലേക്കൊഴുകുന്നൂ സച്ചിതാനന്ദാമൃതം!

പേലവമണം വിളയാടിന വാടാമലർ—
മാലകൊണ്ടലംകൃതമാകിയ തിരുമാറിൽ
പുരുരാഗത്താൽപ്പോലെ പറ്റിനില്പതു ഹാ ഹാ!
പരന്നപൊൻപോളയോ, ചെംപൊൽത്താർമകൾതാനോ!

പാടീരവരപുഷ്പ കർപ്പൂര ധൂപാദ്യത്തിൻ
പ്രൗഢമാം പരിമളം നാലുഭാഗത്തും വീശി
നിർവൃതിപുളകിതരാക്കി ലോകരെ വീണ്ടും
നിഷ്കളസ്വരൂപൻെറ ഭക്തവാത്സല്യംപോലെ

മണ്ഡപത്തിലും മറ്റും തൂക്കിയമണികളും
മന്നിൽ വാനവരുടെ കൈവിരൽസ്പർശം മൂലം
ചിക്കെന്നെങ്ങുണർന്നപോലുച്ചത്തിൽ സ്തുതിക്കയായ്
ചിത്കാമ്പാം മുകുന്ദനെച്ചലിക്കും നാക്കുകളാൽ!

തീർത്ഥവും പ്രസാദവും വാങ്ങാനോ രജനിതൻ
താർത്തെന്നലവിടത്തിലൊതുങ്ങിപ്പെരുമാറീ !
പൂനിലാവിനാൽ വെള്ളിപൂശിയ തിരുമുറ്റം
പാൽനറുംകടൽപോലെ തിളങ്ങീ ചുഴലവും: 42

അമ്പലം വലംവയ്ക്കുന്നവർതൻ ധൗതാംബര—
ത്തുമ്പുകൾ കാറ്റത്തുലഞ്ഞലകളതിൽച്ചേർത്തു ! 44

4

മണ്ഡപത്തറയിന്മേൽ മേവിന മറയോർതൻ—
മണ്ഡലത്തിൽനിന്നൊരു കേരളക്ഷമാദേവൻ,
ഭജനനതികളാൽ സ്പഷ്ടമായ് ലഭിച്ചോരു
ഭഗവത്പ്രസാദത്താലങ്കിത ലലാടനായ് 48

പുറത്തേയ്ക്കെഴുന്നള്ളിസ്സൽക്ഷേത്ര പ്രദക്ഷിണം
മുറയ്ക്കു തുടങ്ങിനാൻ ജപസഞ്ചലിതോഷ്ഠൻ. 50

5

അദ്ധീരശാന്താത്മാവിൻ പിന്നാലേ കൂടിയൊരു
ശുദ്ധനാം നമ്പൂതിരി മന്ദമൊന്നുരചെയ്താൻ:
''ഉണ്ടൊരുകൃതി—അല്ലാ, വികൃതി—എന്റെയായ്;ച്ചൊൽ-
ക്കൊണ്ടെഴുമങ്ങുന്നതിൻ പിഴകൾ തീർത്താൽക്കൊള്ളാം. 54

'പച്ച'യാണിതെന്നാലും, പട്ടേരി നോക്കിത്തന്നേ
പന്തിയാവുള്ളൂ—ഭട്ടതിരിയോമുന്നിൽ? അതേ:
ആയിരം സുസംസ്കൃതശ്ലോകപുഷ്പത്താൽ ഗുരു—
വായുമന്ദിരേശനെപ്പൂജിച്ചു വഴിപോലെ 58

'ആയുരാരോഗ്യസൗഖ്യം' നേടിയ കവീന്ദ്രനാം
ശ്രീയുതനാരായണ ഭട്ടപാദരോടത്രേ
കൈരളീമയമാകും തൻ കൃഷ്ണകർണ്ണാമൃതം
സാരമായ് സംശോധിപ്പാൻ സാദരമപേക്ഷിച്ചു, 62

പൂന്തേനാം, പലകാവ്യം കണ്ണനു നിവേദിച്ച
പൂന്താനം ജ്ഞാനപ്പാനപാടിയ പുംസ്കോകിലം !
തെല്ലൊരസ്വാരത്തിൽച്ചൊല്ലിമേല്പത്തൂർ; ''മറ്റു
വല്ലവരേയും കാട്ടിക്കൊള്ളുക ഭാഷാശ്ലോകം.'' 66

കഷ്ട, മീബ്രഹ്മജ്ഞൻതൻ സമദൃഗ് ജ്യോതിസ്സിലും
തട്ടിയോ തവ നിഴൽ പാണ്ഡിത്യക്കെടു ഗർവേ ! 68

6

കിന്നിദമുചിതം തേ, കൈരളീവരാകീയം
സന്നതാ നിരസ്യതേ യൽ സുരവാണി, ത്വയാ !
ഉത്തരക്ഷണത്തിൽത്താൻ മറഞ്ഞുപൂന്താന; മ
ശ്ശുദ്ധബ്രാഹ്മണനാശാഭംഗത്തിൽ മുങ്ങിപ്പോയോ !

ഭട്ടപാദർക്കുശമിച്ചിരുന്ന വാതവ്യാധി
പെട്ടെന്നു പെരുതായിത്തീർന്നിതാരാവിൽത്തന്നേ:
കൈകാൽകൾ കോച്ചിവലിച്ചാർത്തനായവിടുന്നു
'ഹാ, കൃഷ്ണ, ഹരേ !' എന്നു കേണരുളുകയായി !

ഒടുവിലൊരുവിധമൊന്നു കണ്ണടച്ചപ്പോ—
ളൊരു കോമളബാലനരികേ കാണായ്‌വന്നൂ !
പീലികൾ തിരുകിയ കാർകുഴൽക്കെട്ടും, നൽപ്പൊ—
ന്നേലസ്സുകിലുങ്ങിടുമരയിൽ മഞ്ഞപ്പട്ടും,

ചെന്തളിർക്കയ്യിലൊരു കൊച്ചോടക്കുഴലും— ഹാ
ഹന്ത ! കൈതൊഴാം തൊഴാ, മമ്പാടി മണിക്കുഞ്ഞേ,
ആയിളംചൊടിയിൽ നിന്നന്തണവരന്നു കേൾ—
ക്കായിതിങ്ങനെയൊരു മുരളീകളഗീതം:—

''അബ്ഭാഷാകവിയുടെ സങ്കടം തീർക്കുകിനി—
ത്തൽപ്രീതിയല്ലാതില്ല മരുന്നീ രോഗംമാറാൻ;
കേളിയേറിന മേല്പത്തൂരിന്റെ വിഭക്തിയെ—
ക്കാളിഹപൂന്താനത്തിൻ ഭക്തിയാണെനിക്കിഷ്ടം !''

സാഹിത്യമഞ്ജരി V] [വള്ളത്തോൾ

## അഭ്യാസം

1. ഉത്പ്രേക്ഷാലങ്കാരത്തിന്റെ ലക്ഷണമെന്ത് ?
2. രണ്ടും മൂന്നും ഖണ്ഡത്തിലെ അലങ്കാരപ്രയോഗങ്ങൾ പരിശോധിച്ച് അവകൊണ്ട് കവിതയ്ക്കുണ്ടാകുന്ന സൗന്ദര്യം വെളിപ്പെടുത്തുക.
3. പൂന്താനവും മേല്പത്തൂരും തമ്മിലുണ്ടായ സംഭാഷണം സംഗ്രഹിക്കുക
4. പൂന്താനത്തിന്റെ ആശാഭംഗത്തിനുശേഷം മേല്പത്തൂരിനുണ്ടായ അനുഭവം വിവരിക്കുക.

---

## പാഠം 31

# പ്രേമ സംഗീതം

[ഉള്ളൂർ എസ്. പരമേശ്വരയ്യർ (1877–1949)—ഉള്ളൂർ ഉൾപ്പെടെ മൂന്നു കവികളെയാണ് ആധുനികമഹാകവിത്രയം എന്നു വ്യവഹരിക്കുന്നത്. കവിതാരംഗത്തുമാത്രമല്ല, ഗവേഷണമണ്ഡലത്തിലും സാഹിത്യചരിത്ര നിർമ്മാണത്തിലും നായകത്വം വഹിച്ചിരുന്ന മഹാപണ്ഡിതനായിരുന്നു അദ്ദേഹം. ഉമാകേരളം എന്ന മഹാ കാവ്യത്തിനു പുറമേ താരഹാരം കിരണാവലി, തരംഗിണി, മണിമഞ്ജൂഷ, അമൃതധാര, കല്പശാഖി, രത്നമാല മുതലായ കവിതാസമാഹാരഗ്രന്ഥങ്ങളും പിംഗള, ചിത്രശാല, കർണ്ണഭൂഷണം, ഭക്തിദീപിക തുടങ്ങിയ ഖണ്ഡകാവ്യങ്ങളുമാണ് മലയാളകവിതയ്ക്ക് അദ്ദേഹം ചെയ്ത സംഭാവനകൾ. അദ്ദേഹത്തിന്റെ കേരളസാഹിത്യചരിത്രം എന്ന വമ്പിച്ച സാഹിത്യചരിത്ര ഗ്രന്ഥവും വിജ്ഞാനദീപികയുടെ പല ഭാഗങ്ങളിൽ അന്തർഭവിക്കുന്ന ഗവേഷണാത്മകമായ പ്രബന്ധങ്ങളും ഭാഷയ്ക്കു വിലപ്പെട്ട നേട്ടങ്ങളാണ്.

'സ്നേഹമാണഖിലസാരമൂഴിയിൽ' എന്ന ആശയത്തെ ഉദ്ഘോഷിക്കുകയും പരമപ്രേമരൂപനായ ഈശ്വരനെ വണങ്ങുകയും ലോകത്തിലെ സർവജീവികളെയും പരസ്പരം ബന്ധിക്കുന്ന പ്രേമചൈതന്യത്തെ വാഴ്ത്തിപ്പാടുകയുമാണ് പ്രേമസംഗീതത്തിന്റെ പൊരുൾ.]

1

ഒരൊറ്റമതമുണ്ടുലകിന്നുയിരാം
പ്രേമം അതൊന്നല്ലോ
പരക്കെ നമ്മെപ്പാലമൃതൂട്ടും
പാർവണശശിബിംബം:
ഭക്ത്യനുരാഗ ദയാദി വപുസ്സ—
പ്പരാത്മചൈതന്യം
പലമട്ടേന്തിപ്പാരിതിനെങ്ങും
പ്രകാശമരുളുന്നു.

അതിന്നൊരരിയാം നാസ്തിക്യം
താൻ ദ്വേഷം; ലോകത്തി—
ന്നഹോ! തമസ്സാമതിലടിപെട്ടാ—
ലകാലമൃത്യു ഫലം.
മാരണ ദേവതയാമതു മാറ്റും
മണവറ പട്ടടയായ്
മടുമലർ വാടിക മരുപ്പറമ്പായ്
വാനം നാരകമായ്.

2

പദങ്ങളന്വയമാർന്നേ വാക്യം
ഭവിപ്പു സാർത്ഥകമായ്;
ശ്രുതിയും താളവുമൊത്തേ ഗാനം
ശ്രോതസുഖം നൽകൂ,
പരാർദ്ധസൗഖ്യം പരമാണുഗണം
പരസ്പരം ചേരും
ശരീരമുടയോന്നല്ലീസകലം
ചരാചരഗ്രാമം? 12
പരാനപേക്ഷം പ്രാണിക്കമരാൻ
പഴുതില്ലൊരിടത്തും:
പരൻ പുമാനും പ്രകൃതിസഹായൻ
പ്രപഞ്ചഘടനത്തിൽ.
പേർത്തും തമ്മിൽ പൃഥ്വ്യപ്തേജോ—
വായ്വാകാശങ്ങൾ
പിണയ്പുമേന്മേൽ സൃഷ്ടിയിലീശൻ,
പിരിപ്പു സംഹൃതിയിൽ. 16
വിരിഞ്ഞുനില്പൊരു സുമമളിയെത്തൻ
വിശിഷ്ടഗന്ധത്താൽ
വിവിക്തവിരസം വീണ്ടും വീണ്ടും
വിളിപ്പു സവിധത്തിൽ;
മധുവ്രതത്തിനു മടുമലർവേണം
മനം കുളിർപ്പിപ്പാൻ;
മലർന്ന പൂവിനു വണ്ടുംവേണം
മന്നിതു വിണ്ണാക്കാൻ. 20
പ്രജകൾ ജഗത്തിൽ സുകൃതികൾ ജായാ—
പതികൾനടും ശുഭമാം
പരസ്പരപ്രണയാമരതരുവിൻ
ഫലപ്രകാണ്ഡങ്ങൾ
ചൂടാൻമലരും ഘനമായ് തോന്നിന
ദോഹദകാലത്തിൽ
ചുമന്നിരിപ്പൂ ദുർഭരഗർഭം
സുഖേന ജനയിത്രി. 24

പിതാവുമാതാവുടപ്പിറന്നോർ
ബാന്ധവരിഷ്ടന്മാർ
പ്രേയസിമക്കൾ ഭുജിഷ്യർതുടങ്ങി
പ്രേമപരാധീനർ
പരിചരണോദ്യതർ പലജീവികൾ തൻ
പരിതഃസ്ഥിതിമൂലം
പദേപദേ നാം പ്രമുദിതർ കാണ്മൂ
ഭവാബ്ധി ഗോഷ്പദമായ്.

പ്രപഞ്ചമുകുരം നമ്മുടെരൂപം
പ്രതിബിംബിപ്പിപ്പൂ.
പ്രപഞ്ചകുഹരം നമ്മുടെ ശബ്ദം
പ്രതിധ്വനിപ്പിപ്പൂ;
പ്രപഞ്ചമസ്മദ് വചനാമ്രേഡന
പണ്ഡിതമാം കീരം;
പ്രപഞ്ചമസ്മദ്ഭാവവിഡംബന
പാടവമാർന്ന നടൻ.

പ്രപഞ്ചഭൂമിയിൽ വിതച്ചവിത്തിൻ
ഫലത്തെ നാം കൊയ്‌വൂ;
പ്രപഞ്ചമരുളംവൂ പട്ടുംവെട്ടും
പകരത്തിനുപകരം.
വിളക്കുകൈവശമുള്ളവനെങ്ങും
വിശ്വം ദീപമയം;
വെൺമ മനസ്സിൽ വിളങ്ങീന ഭദ്രനു
മേന്മേലമൃതമയം.

പേശലമല്ലൊരു വസ്തുവുമുലകിൽ
പ്രേക്ഷകനില്ലെന്നാ—
ലീശ്വരസൃഷ്ടിയിലെങ്ങങ്ങില്ലീ—
യിതരേതര യോഗം?
പദാർത്ഥനിരതൻ പ്രകൃതിജഭാവം
പരസ്പരാകർഷം;
പ്രാണികുലത്തിൻ പ്രഥമാത്മഗുണം
പരസ്പരപ്രേമം.

നമിക്കിലുയരാം, നടുകിൽത്തിന്നാം
നല്കുകിൽ നേടീടാം:
നമുക്കുനാമേ പണിവതുനാകം
നരകവുമതുപോലെ.
മനവും മിഴിയും നാവും കരവും
മന്നിന്മാലകലാൻ
മഹാനുകമ്പാമസൃണിതമാക്കും
മാനുഷർ ദേവന്മാർ. 44

പാഷാണൗഷധിപക്ഷിമൃഗാദികൾ
പല പല വടിവുകളിൽ
പ്രകൃതിലസിപ്പൂ നമുക്കുചുറ്റും
പരമോത്സവദാത്രി.
പേർത്തും നമ്മിലുമവയിലുമൊപ്പം
പ്രേക്ഷിപ്പോർക്കെല്ലാം
പ്രേമാത്വായ് വിലസും നമ്മുടെ
പിതാവിനെക്കാണാം. 48

ഉലകാമുത്തമവിദ്യാലയമതി–
ലുപകാരോപനിഷ—
ത്തോതിക്കോനവനുപദേശിപ്പതു—
മുറക്കവേ കേൾക്കാം.
ഏകോദരസോദരർ നാമേവരു—
മെല്ലാജ്ജീവികളും
ലോകപടത്തിൽത്തമ്മിലിണങ്ങിടു—
മോതപ്രോതങ്ങൾ. 52

അടുത്തുനില്പോരനുജനെ നോക്കാ—
നക്ഷികളില്ലാത്തോർ—
ക്കരൂപനീശ്വരനദൃശ്യനായാ
ലതിലെന്താശ്ചര്യം !
അഹോ ! ജയിപ്പൂ ജഗദാധാരമൊ—
രദ്ഭുതദിവ്യമഹ—
സ്സഖണ്ഡമദ്വയമചിന്ത്യ വൈഭവ–
മനാദിമധ്യാന്തം. 56

ആഴ്വാഞ്ചേരിത്തമ്പ്രാക്കളിലു–
ണ്ടയ്യൻ പുലയനിലു–
ണ്ടാദിത്യനിലുണ്ടണുകൃമിയിലുമു–
ണ്ടതിൻ പരിസ്ഫുരണം.
അരചർക്കരചനുമടിമയ്ക്കടിമയു–
മഭിന്നർ; ഉള്ളിലവർ–
ക്കതിൽക്കൊളുത്തിന തിരിതാൻ കത്തുവ–
തന്തഃകരണാഖ്യം.

4

നമോസ്തുതേ മജ്ജീവനദായക,
നടേശ, പരമാത്മൻ,
നരാഖ്യമങ്ങേ നർത്തകഗണമിതിൽ
ഞാനുമൊരല്പാംഗം
വേഷമെനിക്കെന്തെന്നു വിധിപ്പതു
വിഭോ, ഭവച്ചിത്തം;
വിശപ്രിയമായ് നടനം ചെയ്വതു
വിധേയനെൻ കൃത്യം.

അരങ്ങുലയ്ക്കാനരചൻ മതിയാ–
മതിന്നു കൊഴുപ്പേകാ–
നനുചരനാവാ, മണിയാടകള–
ല്ലഭിനയമതുസിദ്ധം.
അകമേ നിലകൊണ്ടതൊതു ചുവടുക–
ളാ, മരു, തെന്നു തിരി–
ച്ചടിയനു കാട്ടിത്തരുവോനവിടു–
ന്നന്യർ ധരിക്കാതെ.

അതൊന്നു കാൺമാൻ മിഴികരം തുറന്നാ–
ലന്നിമിഷം മുതൽ ഞാ–
നരങ്ങുമണിയറയും പുകഴും മ–
ട്ടാടാനതിചതുരൻ.
പരാപരാത്മൻ, ഭക്ത്യഭിഗമ്യൻ
ഭവാനെയാർ കാൺമൂ
ചരാചരപ്രേമാഞ്ജനമെഴുതിന
ചക്ഷുസ്സില്ലാഞ്ഞാൽ?

പരസുഖമേ സുഖമെനിയ്ക്കു നിയതം
പരദുഃഖം ദുഃഖം;
പരമാർത്ഥത്തിൽ പരനും ഞാനും
ഭവാനുമൊന്നല്ലീ?
ഭവാനധീനം പരമെന്നുടലും
പ്രാണനു: മവ രണ്ടും
പരാർത്ഥമാക്കുക പകലും രാവും;
പ്രഭോ നമസ്കാരം. 76

[ഉള്ളൂർ

## അഭ്യാസം

1. ആദ്യത്തെ രണ്ടുവരികളിലെ അലങ്കാരം വിവരിക്കുക.
2. ''മാരണദേവയാമതു................................
വാനം നാരകമായ്—ആശയം വിശദീകരിക്കുക.
3. ''പദങ്ങളന്വയമാർന്നേ—എന്നുതുടങ്ങുന്ന നാലു വരികൾ പരാവർത്തനം ചെയ്യുക.
4. ''പരാനപേക്ഷം പ്രാണിക്കമരാൻ പഴുതില്ലൊരിടത്തും''—ഉദാഹരണം കൊണ്ടു സമർത്ഥിക്കുക.
5. ''പദേപദേ നാം പ്രമുദിതർ കാൺമൂ ഭവാബ്ധി ഗോഷ്പദമായ്''—ഇങ്ങനെ കാണാൻ എന്താണു കാരണം ?
6. പ്രപഞ്ചത്തെ മുകുരം, കുഹരം, കീരം, എന്നിവയുമായി രൂപണം ചെയ്യുന്നതിലെ ഔചിത്യം വ്യക്തമാക്കുക.
7. 'പട്ടും വെട്ടും അരുളുക' അർത്ഥം വിശദമാക്കുക.
8. 'വിളക്കുകൈവശം ..................... മേൻമേലമൃതമയം' — അലങ്കാരം വ്യക്തമാക്കി ആശയം വിവരിക്കുക.
9. 'നമുക്കുനാമേ പണിവതുനാകം നരകവുമതുപോലെ'—ആശയം വിശദീകരിക്കുക.
10. പരസ്പരപ്രണയാമരതരു, ഉലകാമുത്തമ വിദ്യാലയം, ലോകപടം, നരാഖ്യമായ നർത്തകഗണം, ചരാചരപ്രേമാഞ്ജനം ഈ രൂപക പ്രയോഗങ്ങളുടെ ആശയം വികസിപ്പിക്കുക.
11. ഈ കവിതയിൽ പ്രകടമാകുന്ന സന്ദേശം രണ്ടു ഖണ്ഡികയിൽ സംഗ്രഹിക്കുക.
12. മഹാകവി ഉള്ളൂരിൻെറ സാഹിത്യസേവനത്തെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.

---

പാഠം 32

# മനസ്സാക്ഷി വില്പന

[പള്ളത്തു രാമൻ (1891–1950)—ഉദയരശ്മി, കൈത്തിരി, മിത്രകാന്തി എന്നീ കവിതാസമാഹാരങ്ങളുടെ കർത്താവാണ്. രാജസ്ഥാനപുഷ്പം, അമൃതപുളിനം എന്നീ ഗദ്യകൃതികളും എഴുതിയിട്ടുണ്ട്. രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യത്തിനുവേണ്ടി കവിതയെ ആയുധമാക്കി മാറ്റാൻ മടിക്കാത്ത ഒരു കവിയാണ് ഇദ്ദേഹം.

തന്റെ മറ്റു പല കവിതകളെയുംപോലെതന്നെ പള്ളത്തിന്റെ 'മനസ്സാക്ഷിവില്പന'യും പ്രബോധനപരമാണ്. പ്രതിബന്ധങ്ങളും തോൽവികളും കരളുറപ്പോടെ നേരിട്ട് പരീക്ഷണങ്ങൾ തരണംചെയ്യുന്ന മനുഷ്യൻ മാത്രമേ വിജയിക്കുകയുള്ളൂ എന്നും, ക്ലേശമാകുന്ന ഗുരുവിന്റെ പ്രഹരങ്ങളേറ്റു തഴമ്പിച്ചും എന്നാൽ മനസ്സാക്ഷിയെ ഒരിക്കലും വില്ക്കാതെയും ധർമ്മത്തെ ആയുധമാക്കി മുന്നേറുകയാണ് കരണീയമെന്നും കവി ഉദ്ബോധിപ്പിക്കുകയാണ്.]

മയക്കുംകൈകാട്ടി വിളിച്ചടുക്കേ,
മണ്ടയ്ക്കടിച്ചൂഴിയിൽ വീഴ്ത്തിമാറ്റി,
വേർപ്പും, കിതപ്പും, കഴലിൻകഴപ്പു—
മേൽപ്പിച്ചു കൈമെയ്കൾ മുറിപ്പെടുത്തി, 1

പത്തല്ല, നൂറല്ല, പരീക്ഷണങ്ങ—
ളിമ്മട്ടുലക്ഷം ജയലക്ഷ്മി ചെയ്കേ,
മാർഗ്ഗം വിടാതേ, മതിവാടിടാതെ,
തഞ്ചോടു തേടുന്ന കരുത്തനാരോ, 2

അണച്ചു തൃക്കൈയവളപ്പുമാനെ—
പ്പുണർന്നു, പൂമെത്ത വിരിച്ചുകൊൾവൂ!
ഉൽക്കൃഷ്ടശക്തിക്കുറവാമവൻമേൽ
പൂവാരി വർഷിക്കുകയായിലോകം (വിശേഷകം) 3

ഗുണജ്ഞനാം ക്ലേശഗുരൂത്തമന്റെ
ചൂരൽപ്രഹാരം ചുടുനോക്കിതെല്ലാം
പാടേ സഹിച്ചേറിയ ശിക്ഷണത്താ—
ലല്ലാതെ, നിഃശ്രേയസമാരുനേടി? 4

കൺമഞ്ഞളിപ്പിപ്പൊരു പൊൽപ്പരപ്പിൽ
പദങ്ങൾ വയ്പോനറിവീല ലോകം;
ഇരുൾത്തഴപ്പും, കരിമുൾപ്പടർപ്പും
കാണാത്ത കണ്ണെന്തൊരു കാഴ്ച കണ്ടു? 5

ധാർഷ്ട്യം കരംപൊക്കുവതെങ്ങു ധർമ്മ–
സ്വാതന്ത്ര്യവിൺമെയ്യൊളിയൊന്നു തീണ്ടാൻ?
നിൻതൂലികത്തുമ്പിലലച്ചുതള്ളി–
ക്കണ്ടാവു! വൻ വൈദ്യുതിയപ്പൊഴെല്ലാം. 6

വെന്നിക്കൊടിക്കൂറ പറന്നുകാണ്മാൻ,
പൊൻനാണ്യനാദം ശ്രുതിസൗഖ്യമേകാൻ,
കുന്നിൻെറ കൂടത്തിലെടുത്തുപൊക്കാൻ,
വിൽക്കാ മനസ്സാക്ഷി സുധർമ്മവീരൻ. 7

ധർമ്മത്തെ വാടിത്തളരാ വലംകൈ–
വാളാക്കി മുൻചോടു മുറയ്ക്കു വയ്ക്കേ,
മുപ്പാരകത്തേതൊരു മാറ്റലർക്കും
കാൽക്കീഴമർന്നീടുക വേണ്ട, വേണ്ട. 8

പള്ളത്തിൻെറ കൃതികൾ] [പള്ളത്തു രാമൻ

## അഭ്യാസം

1. ആദ്യത്തെ മൂന്നു ശ്ലോകങ്ങളിലെ ആശയം വ്യക്തമാക്കുക.
2. ക്ലേശമാണു ഗുരൂത്തമൻ എന്നു പറയാൻ എന്താണു കാരണം?
3. ഈ പാഠത്തിലെ വൃത്തം നിശ്ചയിക്കുക.
4. 'വിൽക്കാമനസ്സാക്ഷി സുധർമ്മധീരൻ'........' ആശയം വികസിപ്പിക്കുക.

---

## പാഠം 33

# 'ഇന്നു ഞാൻ നാളെ നീ'

[ജി. ശങ്കരക്കുറുപ്പ് (1901–1978] അരനൂറ്റാണ്ടുകാലത്തിനകം പ്രസിദ്ധീകരിച്ച ഇരുപതോളം കവിതാസമാഹാരഗ്രന്ഥങ്ങളിലൂടെ മലയാള സാഹിത്യത്തിൽ ചിരപ്രതിഷ്ഠനേടിയ ജി. ശങ്കരക്കുറുപ്പ് കേന്ദ്രസാഹിത്യ അക്കാദമിയുടെയും ഭാരതീയ ജ്ഞാനപീഠത്തിൻെറയും പുരസ്കാരങ്ങൾ ലഭിച്ചതോടെ ഭാരതമൊട്ടുക്കു പ്രശസ്തി സമ്പാദിച്ച നമ്മുടെ മഹാകവിയാണ്. അദ്ദേഹത്തിൻെറ ഭാവഗംഭീരമായ ഒരു കവിതയാണ് ''ഇന്നു ഞാൻ നാളെ നീ'.]

'ഇന്നു ഞാൻ, നാളെ നീ, ഇന്നു ഞാൻ, നാളെ നീ'
ഇന്നും പ്രതിധ്വനിക്കുന്നിതെന്നോർമ്മയിൽ!
പാതവക്കത്തെ മരത്തിൻ കരിനിഴൽ
പ്രേതംകണക്കെ ക്ഷണത്താൽ വളരവേ, 4

എത്രയും പേടിച്ചരണ്ട ചില ശുഷ്ക
പത്രങ്ങൾ മോഹം കലർന്നുപതിക്കവേ,
ആസന്നമൃത്യുവാം നിശ്ചേഷ്ടമാരുതൻ
ശ്വാസമിടയ്ക്കിടയ്ക്കാഞ്ഞു വലിക്കവേ,

താരകരത്നഖചിതമാം പട്ടിനാൽ
പാരമലംകൃതമായ വിൺപെട്ടിയിൽ
ചത്തപകലിൻ ശവംവച്ചെടുപ്പതി—
നാത്തമൗനം നാലുദിക്കുകൾ നിൽക്കവേ,

തൻപിതാവിൻ ശവപ്പെട്ടിമേൽ ചുംബിച്ചു
കമ്പിത ഗാത്രിയായന്തി മൂർച്ഛിക്കവേ,
ജീവിതംപോലെ രണ്ടറ്റവും കാണാത്തൊ—
രാവഴിയിങ്കൽ തനിച്ചുഞാൻ നിന്നുപോയ്.

പക്ഷികൾ പാടിയി, ല്ലാടിയില്ലാലില,
യിക്ഷിതിതന്നെ മരവിച്ചപോലെയായ്.

അന്തികത്തുള്ളൊരു പള്ളിയിൽ നിന്നുടൻ
പൊന്തി 'ഞാം' 'ഞാ' മെന്നു ദീനമണിസ്വനം.

രണ്ടായിരത്തോളമാണ്ടുകൾക്കപ്പുറ—
ത്തുണ്ടായൊരാ മഹാത്യാഗത്തെയിപ്പോഴും

മൂകമാണെങ്കിലുമുച്ചത്തിൽ വർണ്ണിക്കു—
മേകമുഖമാം കുരിശിനെ മുത്തുവാൻ
ആരാലിറങ്ങിവരും ചില 'മാലാഖ'
മാരായ്‌വരാം കണ്ടവെൺമുകിൽത്തുണ്ടുകൾ

പാപംഹരിച്ചു പാരിന്നു വിണ്ണേറുവാൻ
പാതകാണിക്കും കുരിശേ, ജയിക്കുക!

ആ വഴിക്കപ്പോളൊരു ദരിദ്രൻെറ നിർ—
ജ്ജീവമാം ദേഹമടക്കിയപെട്ടിപോയ്;
ഇല്ലപെരുമ്പറ, ശുദ്ധയാം വിശ്വസ്ത—
വല്ലഭ തന്നുടെ നെഞ്ചിടിപ്പെന്നിയേ!

ഇല്ലപൂവർഷം, വിഷാദം കിടന്നല
തല്ലുന്ന പൈതലിൽ കണ്ണുനീരെന്നിയേ!
വന്നുതറച്ചിതെൻ കണ്ണിലാപ്പെട്ടിമേൽ
നിന്നുമാറക്ഷരം, 'ഇന്നുഞാൻ, നാളെനീ'.

ഒന്നുനടുങ്ങിഞാ, നാ നടുക്കംതന്നെ
മിന്നുമുഡുക്കളിൽ ദൃശ്യമാണിപ്പൊഴും !

ജിയുടെ തെരഞ്ഞെടുത്ത കവിതകൾ] [ജി. ശങ്കരക്കുറുപ്പ്

അഭ്യാസം

1. വഴിയിൽ തനിച്ചുനിൽക്കുന്ന കവി ചുറ്റിലും കാണുന്ന പ്രകൃതി വസ്തുക്കൾ ഏവ? അവ ഓരോന്നും കവിയുടെ ദൃഷ്ടിയിൽ എങ്ങനെ പ്രതിഫലിച്ചു?
2. വെൺമുകിൽത്തുണ്ടുകളെ കവി ഉത്പ്രേക്ഷിക്കുന്നതെങ്ങിനെ?
3. ദരിദ്രൻെറ ശവമടക്കിയ പെട്ടിയോടൊപ്പം ഇല്ലാതിരുന്നതെന്തെല്ലാം? ഉണ്ടായിരുന്നതേവ?
4. 'ഇന്നു ഞാൻ നാളെ നീ'—എന്ന ശീർഷകത്തിൻെറ ഔചിത്യം പരിശോധിക്കുക.
5. കവിതയിലെ വൃത്തം വിവരിക്കുക.
6. ജി.യെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.

---

പാഠം 34

# കാടിൻെറ മടിയിൽ

[പി. കുഞ്ഞിരാമൻ നായർ (1905–1978) കേരളീയവും ഭാരതീയവുമായ പൂർവകാലസംസ്കാരത്തിൽ തികഞ്ഞ അഭിമാനാദരങ്ങൾ, ആധുനിക ജീവിതത്തിലെ കൃത്രിമപരിഷ്കാരപ്പകിട്ടുകളോടു കടുത്ത അവജ്ഞാവമാനങ്ങൾ, മലനാട്ടിലെ പ്രകൃതിസൗന്ദര്യത്തിൽ ഒടുങ്ങാത്ത ഹർഷവിസ്മയങ്ങൾ—ഇവയാണ് പി. കുഞ്ഞിരാമൻ നായരുടെ കവിതകളിലെ മുഖ്യമായ അന്തർധാരകൾ. കേന്ദ്ര സാഹിത്യ അക്കാദമിയാൽ സമ്മാനിതനായ ഈ മലയാളകവിയുടെ നൂറ്റുകണക്കിനുള്ള കവിതകൾ അനേകം ഗ്രന്ഥങ്ങളിലായി സമാഹരിച്ചിട്ടുണ്ട്. ജന്മസിദ്ധമായ സ്വാതന്ത്ര്യത്തിൻെറ മാഹാത്മ്യമാണ് താഴെക്കാണുന്ന കവിതയിലെ വർണ്ണ്യ വിഷയം.]

1

പൈങ്കിളിച്ചങ്ങാതീ, കണ്ടിട്ടറിഞ്ഞില്ല,
നിൻകോലമാകെപ്പകർന്നുപോയി.
ആരോഗ്യമെങ്ങു, തടിമിടുക്കെങ്ങുപോയ്,
വേരൂന്നി വാർദ്ധക ബാധയെന്നോ?

തിങ്കൾക്കലപോലെ, കന്നിക്കതിർപോലെ,
തങ്കപ്പുലരൊളിപ്പൂവുപോലെ,
മിന്നിയന്നാളി: ലഴകുമാനന്ദവും
നിന്നുടെ കൈമുതലായിരുന്നു!

വർണ്ണപ്പൊലിമയും ചുണ്ടിലെപ്പാട്ടുമീ—
ക്കണ്ണിൻവെളിച്ചവുമെങ്ങുപോയി?
തേടേണ്ട മറ്റുവീടെന്നു കരുതി ഞാൻ
കൂടായ വീടു പണിതുതന്നു.

ഒന്നിനുമെങ്ങുമലയേണ്ട: നിൻമുന്നിൽ
വന്നുവീഴുന്നിതു വേണ്ടതെല്ലാം.
പാടിക്കൊണ്ടന്നുനീ—യോർമ്മയിലില്ലയോ
നാടാകെത്തെണ്ടിനടന്ന കാലം ?

വൃത്തിക്കുവേതനമെന്നല്ല കൈവന്നു
സുസ്ഥിരമായൊരു മേൽവിലാസം,
ഭാവികുരുക്കുന്ന പിഞ്ചുകിടാങ്ങളെ—
ബ്ഭാഷപഠിപ്പിക്കും ജോലി നൽകി.

മാറിപ്പോയില്ലേ വറുതി, പൈമ്പാലിനും
ചോറിനും നീരിനും മുട്ടില്ലല്ലോ?
എന്തുമറിമായ,മെങ്കിലും, നിൻകോല—
മെന്തിത്രവേഗം പകർന്നുപോയി?

അന്നത്തെ രൂപവും ഭാവവുമെങ്ങുപോ—
യന്നത്തെച്ചൈതന്യമെങ്ങുപോയി?
സർവചരാചരപ്രേമം വഴിയുന്ന
സംശുദ്ധമാം കരളെങ്ങുപോയി?

പണ്ടുപൂഞ്ചോലപോൽത്തള്ളിയൊഴുകിയ
ചുണ്ടിലെപ്പാട്ടുകളെങ്ങുപോയി?
ചങ്ങാതീ, കണ്ടിട്ടറിഞ്ഞില്ല, നിന്നഴ—
കെങ്ങനെ വാടിക്കരിഞ്ഞുപോയി?

2

തോഴ, വയറ്റിൽ പശിക്കൊരല്പാല്പമായ്
കൈവന്നു ശാന്തതയിന്നു, പക്ഷേ
ഏറുന്നിതാത്മാവിൻ ക്ഷുത്തു, വിളമ്പുമി—
ച്ചോറു കൊലച്ചോറാണെന്നുണർന്നേൻ.

രണ്ടുവറ്റിന്നായി, ദുർല്ലഭമാം കലാ–
സ്വർണ്ണനിക്ഷേപങ്ങൾ തൂക്കിവിറ്റു
ഓണത്തിൻ പൂവിളിപൊങ്ങുന്നു, പൊൻകതിർ
വീണവയലിൻ കരയിലെല്ലാം.

പാലലയെങ്ങുമിളക്കിവിട്ടെൻകൂട്ടർ
പാടിനടക്കയാം കാട്ടിലിപ്പോൾ,
സ്വാതന്ത്ര്യ, മാനന്ദസ്വാതന്ത്ര്യം പൂർണ്ണമാം
സ്വാതന്ത്ര്യം, ജീവന്റെ പൂങ്കനിയാം.

ആ മലയോരങ്ങൾ തൊട്ടുതഴുകിക്കൊ–
ണ്ടാമന്ദം പോകും പുഴയലതൻ
പൂക്കാറ്റു നീളെക്കളിക്കുമത്തോട്ടത്തിൽ
പൂങ്കുലയൂഞ്ഞാലിടുന്നകൊമ്പിൽ

എന്നിണയോടൊത്തു കൊക്കുരുമ്മിക്കൊണ്ടു
പൊന്നുംകതിരുകൾ തേടിത്തേടി
നീലനഭസ്സിലലിഞ്ഞൊന്നു പാടുവാൻ,
നീരവശാന്തിതൻ തേൻനുകരാൻ.

നൊന്തുവിതുമ്പുമീയന്തരാത്മാവിലെ–
പ്പൊന്തുന്ന പൈദാഹമാരറിഞ്ഞു!
ആശ്വാസ വാക്യങ്ങളാരുമരുളേണ്ട,
ആശിപ്പു ചേതനയൊന്നുമാത്രം.

നേടിയപ്പാട്ടിന്റെ പട്ടടയാകുമീ–
ക്കൂടിന്റെ ചുറ്റഴി വേർപെടുത്തി
പാട്ടിലലിഞ്ഞലിഞ്ഞേകാന്ത ശാന്തമാം
കാട്ടിൻ മടിയിൽക്കിടന്നു ചാവാൻ !

താമരത്തോണി] [പി. കുഞ്ഞിരാമൻനായർ

## അഭ്യാസം

1. കാട്ടിലായിരുന്നപ്പോൾ കിളിയുടെ അവസ്ഥ എന്തായിരുന്നു?
2. കൂട്ടിലായപ്പോൾ ഉണ്ടായ നേട്ടമെന്ത്? നഷ്ടമെന്ത്?
3. 'ആശിപ്പു ചേതന ............ കാട്ടിൻമടിയിൽ കിടന്നു ചാവാൻ'— ആശയം വികസിപ്പിക്കുക.
4. 'സ്വാതന്ത്ര്യത്തിന്റെ മഹത്ത്വമാണ് ഈ കവിതയുടെ ജീവൻ'—ഇതിനെ ആസ്പദമാക്കി രണ്ടു ഖണ്ഡിക എഴുതുക.
5. ഈ കവിതയിലെ സാമ്യമൂലകങ്ങളായ അലങ്കാരങ്ങൾ ഏവ? അവ വിവരിച്ചു ലക്ഷ്യങ്ങളുമായി ഘടിപ്പിക്കുക.

## പാഠം 35

# ജലസേചനം

[വൈലോപ്പിള്ളി ശ്രീധരമേനോൻ—'വിട' എന്ന തന്റെ കവിതാസമാഹാരംമുഖേന കേന്ദ്ര സാഹിത്യഅക്കാദമിയുടെ അവാർഡു നേടിയ വൈലോപ്പിള്ളി ശ്രീധരമേനോൻ കന്നിക്കൊയ്ത്ത്, ശ്രീരേഖ, ഓണപ്പാട്ടുകാർ, കടൽക്കാക്കകൾ, കയ്പവല്ലരി, കുന്നിമണികൾ, കുരുവികൾ, കുടിയൊഴിക്കൽ തുടങ്ങിയ ഗ്രന്ഥങ്ങളുടെ കർത്താവാണ്. കാച്ചിക്കുറുക്കിയ കവിത എന്നു വിമർശകർ അദ്ദേഹത്തിന്റെ വാങ്മയങ്ങളെ വിശേഷിപ്പിച്ചിട്ടുണ്ട്. തനതായ ജീവിതദർശനവും കാവ്യസങ്കല്പങ്ങളും രചനാസമ്പ്രദായവുമുള്ള ഇദ്ദേഹത്തിനു കവിയെന്നനിലയിലുള്ള സമ്പന്നമായ വ്യക്തിത്വം പരക്കെ അംഗീകരിക്കപ്പെട്ടതാണ്. ലഘുവായ ഒരു പുരാണകഥാംശത്തിന് 'ജലസേചനം' എന്ന കൃതിയിൽ അദ്ദേഹം വരുത്തിയിട്ടുള്ള നിത്യനൂതനത്വം ശ്രദ്ധിക്കുക.]

I

ദ്വാരക തന്നിൽ നിന്നെത്തിയ രാമനോ—
ടേറിയദുഃഖം കഥിച്ചു ഗോപർ.
''കണ്ടിതോ ഭദ്രാ, വരണ്ടുപോയ്മന്നിടം
കണ്ണുനീർ മാത്രമേ ബാക്കിയുള്ളൂ.

തൻപകവീട്ടലാലിന്ദ്രൻ ജയിക്കുന്നു
തണ്ണീരിനൂഴിയിരന്നു നില്ക്കെ.
കൊല്ലുന്ന ചൂടിനാൽ മാമരം വേവുന്നു
പുല്ലിന്റെ കാരിയമെന്തുചൊല്വൂ!

ഗോവർദ്ധനാദ്രിതൻ താഴ്വരകൂടിയും
ഗോവർഗ്ഗനൈരാശ്യഗർത്തമായി.
ഉച്ചയ്ക്കു പാടത്തു മാറ്റൊലിക്കൊള്ളുന്നു
കൊച്ചുകുരുവിതൻ പാരവശ്യം.

വത്സനും പാലില്ലാതോതുന്നു ധേനുക്കൾ
ദുസ്സഹ'മംബേ' യെന്നാവലാതി.
ദൈവങ്ങളീവിധം ദ്വേഷിച്ചു നില്ക്കുകിൽ
പാവങ്ങളീ ഞങ്ങളെന്തു ചെയ്യും?''

ആശ്രിതവത്സലൻ മാധവസോദര—
നാർദ്രത പൂണ്ടിതുകേട്ടുനില്ക്കെ,
ഫാലത്തിൽച്ചൂട്ടെഴും കാലിക്കിടാവു തൻ—
പാലൊത്ത തൃക്കരം നക്കിനിന്നു.

## II

വൃന്ദാവനത്തിലിരുന്നു ഹലായുധൻ
ചിന്താഭികൃഷ്ടമാം ചിത്തമോടെ.
തൻമനോരാജ്യത്തിലെങ്ങുമേ കണ്ടീല
നൻമരുന്നൂഴിയെപ്പുഷ്ടയാക്കാൻ.

പച്ചിലക്കുമ്പിളിൽത്തുള്ളുമിളം കള്ളിൽ
മജ്ജനം ചെയ്കയായ്ത്തൻഹൃദയം.
അപ്പൊഴുതാ മധുപൂരത്തിൽ നിന്നാവാം,
ബുദ്ബുദംപോലൊരു ചിന്തപൊങ്ങി.

വീണ്ടുമുഷക്കതിർ പൂണ്ടപകൽപോലെ
നീണ്ടുനിവർന്നെഴുന്നേറ്റു ദേവൻ,
ഓളങ്ങളെക്കാട്ടിൽ മേയ്ച്ചുകളിക്കുന്ന
കാളിന്ദിയെപ്പോയ് വിളിച്ചുചൊന്നാൻ!

''നീയൊന്നു നോക്കൂ കാളിന്ദജേ, ചോരയും
നീരും വലിഞ്ഞൊരീ ഗോകുലത്തെ.
സങ്കടം കാൺകിലും കാണാതെ പോകയോ
മംഗലേ, നീയൊരു മങ്കയല്ലേ?

ഭൂലോകസേവിനീ, കാരുണ്യശാലിനീ,
ഗോലോകമുഖ്യപയസ്വിനീ, കേൾ
അക്ഷീണമംഭസ്സുചോർത്തിയഭിഷേചി–
ച്ചുജ്ജീവിപ്പിച്ചാലുമൂഴിയെ നീ.

വൃന്ദാവനക്കരിംകൂവളമാലികേ,
തന്നാലും നിൻ ദാനത്തൂമരന്ദം!
എല്ലാക്കൃഷിക്കാർക്കും നെല്ലായ്, പശുക്കൾക്കു
പുല്ലായ്ക്കിളിർക്കട്ടെ നിൻകാരുണ്യം.''

ഗണ്യമാക്കീലാ കളിന്ദമഹർഷിതൻ
കന്യയിക്കള്ളിൻ തികട്ടലുകൾ
കാറ്റിനാൽക്കുന്തളം ചീകിച്ചിരിച്ചങ്ങു
കാട്ടിലെസ്സുന്ദരി പാഞ്ഞുപോയാൾ.

## III

തൻകരഗ്രസ്തമാം വൻനുകം തോളത്തു,
കൺകളിൽ ക്രോധത്തിൻ ചെമ്പരുത്തി,
നിഷ്ഠനായാവിധം യാദവൻ, വാശിയാൽ
ച്ചുട്ടുപഴുത്തെഴും വീര്യമോടേ,

വേഗമാദ്ധീര ഗംഭീര നീലാംബര—
മേഘനിർഘോഷ മീമട്ടുകേൾക്കായ്;
''പട്ടിണി പാരിനെത്തിന്നവേ, നീ വെള്ള—
പ്പട്ടുകിടക്ക വിടില്ലയെന്നോ?

നീറിടുമുർവിതൻ ജീവനംകൊണ്ടുപോയ്
നീ വെറുമുപ്പിൽ കലക്കുമെന്നോ?
വൻ കരിംകള്ളിയാം കാളിന്ദി, നിന്നെ ഞാ—
നെൻ കരികൊണ്ടു വലിച്ചിഴയ്ക്കും.

ക്ലേശിച്ച കൈത്തോട്ടിൽ വെള്ളംചുമക്ക നീ
കാശപ്പുൽകണ്ടു ചിരിക്കുംമട്ടിൽ.
സൂരന്നു ധൂമമായ് വാഴ്‌വതേക്കാട്ടിലും
പാരിന്നു പങ്കമായ്പ്പോക നല്ലൂ!''

## IV

സീരത്താലാറ്റിന്റെ തീരത്തെ, നിന്ദാഹം
കാരത്തെ, ഭേദിച്ചുരാമദേവൻ
തത്ക്ഷണം വാനിനെ ഭേദിച്ചു ഗോപർത—
ന്നുച്ചമാം ജൈത്രകോലാഹലങ്ങൾ.

തൻഗതിമുട്ടിയുഴന്നുപോയ് കാളിന്ദി—
യങ്കുശമേറ്റ കരിണിപോലെ.
പൊന്തും മുടികളാൽ നോക്കി ഗോവർദ്ധനം,
എന്തിതെന്നാഴി പരിഭ്രമിക്കേ.

ആ ഹലാഘാതം സഹിച്ചു ധരിത്രിയാം
ആസന്നസത്ഫലഭാവനയാൽ.
തൻകരി കീറിയ ചൂടെഴുംചാൽകളി—
ലന്നദിഗൗരവൃഷഭശോഭൻ

നീളെക്കടത്തിച്ചമച്ചൂ നിരവധി
നീലക്കൈ പാരിനുനീർകൊടുപ്പാൻ
ആമട്ടു ശൂരയാം സൂരജാഗോവിനെ
രാമൻ കറന്നു 'കൊടുന്തൊഴു'ത്തിൽ.

അത്ര മഹാന്മാർക്കേ, ഭൂതദയയിൽനി—
ന്നിത്തരമുണ്ടാവൂ നിർദ്ദയത്വം!
അപ്പുഴതാനുമൊതുങ്ങി നമിച്ചുകൊ—
ണ്ടപ്പുതുകുല്യകൾക്കുള്ളിലൂടെ.

രാമൻെറ വേർപ്പിറ്റുവീഴും വഴിക്കു തൃ—
ക്കാൽമൺപൊടികൾ മുകർന്നുചെന്നാൾ.
ദാഹം കെടുത്തുവാൻ മോഹം പൊറുക്കാതെ—
യാഹന്ത! ചാലുവക്കിൽ മൺകട്ടകൾ

നീറ്റിലിടിഞ്ഞു കുതിർന്നു, കുമിളയായ്
നീട്ടിയ നിശ്വാസത്തോടുംകൂടെ!
കാണുവോർക്കുള്ളങ്ങളവ്വണ്ണമാനന്ദ—
പൂർണ്ണകുംഭങ്ങളായ് സംഭവിക്കേ,

രാമനായാമുന നീലജലത്തിനാൽ
താർമകൾക്കാടാൻ കളംവരച്ചു.

V

വെട്ടിയവെട്ടിനാൽ കാളിന്ദിയാറ്റിനു
പൊട്ടിയ ശാഖോപശാഖതോറും.

പച്ചപിടിച്ചു തഴച്ചിതുപുഞ്ചകൾ,
പുൽച്ചെടിമേടുകൾ, പൂവനങ്ങൾ.
വാച്ചെഴും വൃന്ദാവനങ്ങളിലാജ്ജലം
പാൽച്ചറമായിത്തുടിച്ചുപൊന്തി,

ആയുന്നകൂമ്പായി പ്പൂവിൻകുഴമ്പായി—
ക്കായിൻകഴമ്പായി ക്കാണുമാറായ്!
പാരിൻെറ ദാസിച്ചെറുമിയായ്പ്പോകയാൽ
സൂരജേ, നീയെന്തുയർച്ചനേടി!

വീർത്തോരകിടുമായ് പ്പൈക്കൾ യമുനയെ
പ്പാർത്തുതണലത്തയവിറക്കി;
ആർത്തുനെൽപ്പാടത്തിലാറ്റകൾ, തീരത്തു
കൂത്തുപരന്നു പശുക്കിടാങ്ങൾ;

അമ്മാനമാടി പഴങ്ങളാലമ്പാടി—
ത്തെമ്മാടിക്കുട്ടികൾ വാടിതോറും.
പൊങ്ങീ ദധിമഥനോത്സവ സംഗീതം!
കങ്കണരിംഖണസങ്കലിതം!

രാമനോ, മംഗളദേവത തൻ കളി—
ത്താമര പൊൻമുടിപോലെ ചൂടി
ആദ്യത്തെക്കർഷകരാജാവായ് ശോഭിച്ചാൻ,
പാർത്തട്ടിൻ നന്മയ്ക്കായ് സീരമാർന്നോൻ.

ശ്രീരേഖ] [വൈലോപ്പിള്ളി ശ്രീധരമേനോൻ

## അഭ്യാസം

1. എന്തായിരുന്നു ഗോപന്മാർ രാമനോടു പറഞ്ഞ ആവലാതി?
2. 'കൊല്ലുന്ന ചൂടിനാൽ............ചൊൽവൂ'—അലങ്കാരം ചൂണ്ടിക്കാണിക്കുക.
3. തൻെറ യാചന കാളിന്ദി നിരാകരിച്ചപ്പോൾ ബലരാമൻ ഉദ്ഘോഷിച്ചത് എപ്രകാരമായിരുന്നു?
4. 'സൂരനു ധൂമമായ് വാഴ്‌വതേക്കാട്ടിലും
   പാരിനു പങ്കമായ്പ്പോകനല്ലൂ'—ആശയം വികസിപ്പിക്കുക.
5. രാമൻെറ കലപ്പകൊണ്ടു മഥിച്ചപ്പോൾ കാളിന്ദിക്കുണ്ടായ മാറ്റങ്ങൾ വർണ്ണിക്കുക.
6. താഴെ കാണിക്കുന്ന ഭാഗങ്ങളിലെ അലങ്കാരഭംഗികൾ വെളിപ്പെടുത്തുക

   (1) വൃന്ദാവനക്കരിംകൂവളമാലികേ,
   തന്നാലും നിൻ ദാനത്തൂമരന്ദം

   (2) കാറ്റിനാൽക്കുന്തളം ചീകിച്ചിരിച്ചങ്ങു
   കാട്ടിലെസ്സുന്ദരി പാഞ്ഞുപോയാൾ

   (3) തൻഗതിമുട്ടിയുഴന്നുപോയ് കാളിന്ദി
   യങ്കുശമേറ്റ കരിണിപോലെ.

   (4) ദാഹം കെടുത്തുവാൻ മോഹംപൊറുക്കാതെ
   യാഹന്ത! ചാൽവക്കിൽ മൺകട്ടകൾ
   നീറ്റിലിടിഞ്ഞു കുതിർന്നു, കുമിളയായ്
   നീട്ടിയ നിശ്വാസത്തോടുംകൂടെ.
7. ഈ കവിതയുടെ ഒരു ആസ്വാദനം എഴുതുക.

---

## പാഠം 36

# ആ പൂമാല

[ചങ്ങമ്പുഴ കൃഷ്ണപിള്ള (1912–1948)—മുപ്പത്തിയാറാം വയസ്സിൽ അന്തരിച്ച ചങ്ങമ്പുഴ നാല്പതിലധികം ഗ്രന്ഥങ്ങളുടെ രചയിതാവാണ്. കാവ്യശൈലിയുടെ പ്രസാദമാധുര്യങ്ങൾ, തനി നാടൻ വൃത്തങ്ങൾക്കു സ്വകൃതികളിൽ കൈവരുത്തിയ പ്രചുരപ്രചാരം, മനംമയക്കുന്ന സംഗീതാത്മകത്വം, തട്ടും തടവുമില്ലാത്ത പദപ്രവാഹം എന്നിവ ചങ്ങമ്പുഴക്കവിതകൾക്കു സാർവ്വത്രികമായ അംഗീകാരം നേടിക്കൊടുത്തു. 'ആ പൂമാല' ചങ്ങമ്പുഴയുടെ പ്രഥമ ഗ്രന്ഥമായ 'ബാഷ്പാഞ്ജലി'യിൽ നിന്നെടുത്ത ഒരു കൃതിയാകുന്നു. അതിലെ 'ആരുവാങ്ങുമിന്നാരു വാങ്ങുമീ യാരാമത്തിന്റെ രോമാഞ്ചം' എന്ന സുപ്രസിദ്ധമായ ഈരടി മലയാള കവിതാരംഗത്ത് ഒരു പുതിയ ശബ്ദം കേൾപ്പിച്ചുകൊണ്ടു കടന്നുവന്ന ചങ്ങമ്പുഴ സ്വന്തം കവിതയെപ്പറ്റിത്തന്നെ സൂചിപ്പിച്ചു പാടിയതല്ലേ എന്ന് അനുവാചകർ അക്കാലത്തു സംശയിക്കുകപോലും ചെയ്തു.]

> ''ആരുവാങ്ങു, മിന്നാരു വാങ്ങു, മീ–
> യാരാമത്തിന്റെ രോമാഞ്ചം?........''

അപ്രമേയവിലാസലോലയാം
സുപ്രഭാതത്തിൻ സുസ്മിതം
പൂർവദിങ്മുഖത്തിങ്കലൊക്കെയും
പൂവിതളൊളിപൂശുമ്പോൾ,
നിദ്രയെന്നോടു യാത്രയും ചൊല്ലി
നിർദ്ദയം വിട്ടുപോകയാൽ,
മന്ദചേഷ്ടനായ് നിന്നിരുന്നു ഞാൻ
മന്ദിരാങ്കണ വീഥിയിൽ;
എത്തിയെൻ കാതിലപ്പൊഴുതൊരു
മുഗ്ദ്ധസംഗീത കന്ദളം:

> ''ആരുവാങ്ങു, മിന്നാരുവാങ്ങു, മീ–
> യാരാമത്തിന്റെ രോമാഞ്ചം?....''

പച്ചപ്പുൽക്കൊടിത്തുഞ്ചിൽ തഞ്ചുന്ന
കൊച്ചുമാണിക്യക്കല്ലുകൾ,
ഞാനറിഞ്ഞതില്ലെന്തുകൊണ്ടെ, ന്നെൻ–
മാനസം കവർന്നീലൊട്ടും.
അല്ലെങ്കിൽ ചിത്തമെ, ങ്ങതാ ഗാന–
കല്ലോലത്തിലലിഞ്ഞല്ലോ!

ഗാനമാലികേ, വെൽകവെൽക നീ
മാനസോല്ലാസദായികേ,
ഇത്രനാളും നുകർന്നതില്ല ഞാ–
നിത്തരമൊരു പീയൂഷം
പിന്നെയുമതാ, തെന്നലിലൂടെ
വന്നീടുന്നുണ്ടെന്നാനന്ദം.

''ആരുവാങ്ങു, മിന്നാരുവാങ്ങു, മീ–
യാരാമത്തിൻെറ രോമാഞ്ചം?....''

* * * * *

''നൻമലരായ് വിരിഞ്ഞിട്ടില്ലാത്ത
പൊൻമുകുളമേ, ധന്യനീ!
തിന്മതൻനിഴൽ തീണ്ടിടാതുള്ള
നിർമ്മലതപമേ ധന്യനീ !
പുഞ്ചിരിക്കൊള്ളും വാസന്ത ശ്രീ, നിൻ–
പിഞ്ചുകൈയിലൊതുങ്ങിയോ?
മാനവന്മാർ നിൻ ചുറ്റുമായുടൻ
മാലികയ്ക്കായ് വന്നെത്തുമേ.
ഉത്തമേ നിൻ മുഖത്തു നോക്കുമ്പോ–
ളെത്ര ചിത്തം തുടിച്ചിടാ!
ഹാ! മലീമസമാനസർപോലു–
മോമനേ, നിന്നെക്കാണുമ്പോഠം
പൂതചിത്തരായ് തീരുമാറുള്ളോ–
രേതുശക്തി നീ നിർമ്മലേ?
നില്ക്ക, നില്ക്ക, ഞാൻ കാണട്ടെനിന്നെ
നിഷ്ക്കളങ്കസൗന്ദര്യമേ.

* * * *

''ആരുവാങ്ങു, മിന്നാരുവാങ്ങു, മീ–
യാരാമത്തിൻെറ രോമാഞ്ചം?....''

രാജപാതയിൽ പൊന്നുഷസ്സുപോൽ
രാജിച്ചീടിനാഠം ബാലിക;
സംഖ്യയില്ലാതെ കൂടിനാർ ചുറ്റും
തങ്കനാണയം തങ്കുവോർ.

ആശയുറത്താരിലേവനുമുണ്ടാ–
പ്പേശലമാല്യം വാങ്ങുവാൻ.
എന്തതിൻ വിലയാകട്ടെ, വാങ്ങാൻ
സന്തോഷം ചെറ്റല്ലേവനും.

സുന്ദരാധരപല്ലവങ്ങളിൽ
മന്ദഹാസം വിരിയവേ,
നീലലോലാളകങ്ങൾ നന്മൃദു–
ഫാലകത്തിലിളകവേ,
മന്ദവായുവിലംശുകാഞ്ചലം
മന്ദമന്ദമിളകവെ
വിണ്ണിനുള്ള വിശുദ്ധകാന്തി, യാ–
ക്കണ്ണിണയിൽ വഴിയവെ
മാലികയുമായ് മംഗലാംഗിയാൾ
ലാലസിച്ചിതാപ്പാതയിൽ.

താരുണ്യമല്പനാളിനുള്ളിലാ–
ത്താരെതിരുടൽ പുല്കിടാം.
ഇന്നൊരാനന്ദ സാരമാമിളം–
കുന്ദകോരകം താനവൾ
രാജപാതയിൽ തിങ്ങിക്കൂടിയോ–
രാജനാവലിയൊന്നുപോൽ,
ആനന്ദസ്തബ്ധമായി: സുന്ദര–
ഗാനമീവിധം കേൾക്കവെ,

''ആരുവാങ്ങു, മിന്നാരുവാങ്ങു, മീ–
യാരാമത്തിൻെറ രോമാഞ്ചം?....''

* * * *

ചേലെഴുന്നൊരത്തൂമലർമാല്യ–
മാളില്ലേ വാങ്ങാനാരുമേ?
തങ്കനാണ്യങ്ങളായതിന്നവർ
ശങ്കിയാതെത്ര നല്കീല!
പൊന്നു നല്കുന്നു പൂവിനായിക്കൊ–
ണ്ടെന്നാലും മതിവന്നീലേ?

ഓമലേ, നീ ധനാഭിലാഷത്തിൽ–
സീമനിപോലും കാൺമീലേ?
അന്തരീക്ഷാന്തരം പിളർന്നും, നീ
ഹന്ത! പായുന്നു മോഹമേ.

*   *   *   *

"ആരുവാങ്ങു, മിന്നാരുവാങ്ങു, മീ–
യാരാമത്തിൻെറ രോമാഞ്ചം?...."

പൊൻപുലരിയെത്തെല്ലിട മുൻപു
ചുംബനം ചെയ്ത ഭാനുമാൻ,
നീലവാനിൽ നടുവിലായ് നിന്നു
തീയെതിർവെയിൽ തൂകുന്നു.
പച്ചിലച്ചാർത്തിനുള്ളിലായോരോ
പക്ഷികൾ കൊൾവൂ വിശ്രമം.
ചൂടുകൊണ്ടുവരണ്ടവായുവി–
ലാടിടുന്നു ലതാളികൾ.

ആരും വാങ്ങിയിട്ടില്ലെന്നോ ഹാ! നി-
ന്നാരാമശ്രീതൻസൗഭാഗ്യം?

*   *   *   *

കാട്ടിലാ മരച്ചോട്ടിലാ, യുണ്ടൊ–
രാട്ടിടയകുമാരകൻ;
ഉച്ചവെയ്‌ലേല്‌ക്കാതുല്ലസിക്കുന്നു
പച്ചപ്പുൽത്തട്ടിലേകനായ്.

മുൻപിലായിതാ മോഹനാംഗിയാം
വെമ്പലാർന്നൊരു ബാലിക;
ഇപ്പൊഴുമുണ്ടപ്പിഞ്ചുകൈയില–
പ്പൊല്പ്പുതുമലർമാലിക.

ആനതാനനയായി നിന്നവ–
ളാദരാൽ മന്ദമോതിനാൾ:–
"ബാല മത്തുച്ഛസമ്മാനമാകും
മാല, നീയിതു വാങ്ങുമോ?"

വിസ്മയസ്തബ്ധനായതില്ലവൻ
വിസ്തരിച്ചതില്ലൊന്നുമേ.
സ്വീയമാം ശാന്തഭാവത്തിൽ, സ്മിത–
പീയൂഷം തൂകിയോതിനാൻ:–

''ഇല്ലല്ലോ നിനക്കേകുവാനൊരു
ചില്ലിക്കാശുമെൻ കൈവശം.''

അസ്സുമാംഗിതന്നക്ഷികളി, ലി
തശ്രുബിന്ദുക്കാം ചേർത്തുപോയ്,
അഗ്ഗളനാളത്തിങ്കൽ നിന്നിദം
നിർഗ്ഗളിച്ചു സഗദ്ഗദം!

''ഒന്നുരണ്ടല്ല തങ്കനാണയം
മുമ്പിൽവച്ചതാമാനുഷർ;
ആയവർക്കാർക്കും വിറ്റീല, ഞാനീ
യാരാമത്തിൻെറ രോമാഞ്ചം!''

''ഓമനേ മാപ്പിരന്നീടുന്നു ഞാ–
നാമലർമാല്യം വാങ്ങിയാൽ
എന്തുനല്കേണ്ടു പിന്നെ ഞാനെൻെറ
സന്തോഷത്തിൻെറ മുദ്രയായ്?''

പുഞ്ചിരിയിൽകുളിർത്ത നല്ക്കിളി–
ക്കൊഞ്ചൽ തൂകിനാരം കൺമണി:–

''ആ മുരളിയിൽ നിന്നൊരു വെറും
കോമളഗാനം പോരുമേ................''

ബാഷ്പാഞ്ജലി] [ചങ്ങമ്പുഴ

## അഭ്യാസം

1. കവിക്ക് ബാലികയുടെ ഗാനം കേട്ടുണ്ടായ വിചാരവികാരങ്ങരം വിവരിക്കുക.
2. പാട്ടുകേട്ടു കൂടിയ ജനങ്ങളുടെ ചിത്തവൃത്തി വർണ്ണിക്കുക.
8. ആട്ടിടയനും ബാലികയും തമ്മിലുള്ള സംവാദം വിവരിക്കുക.
4. ഈ കവിതയുടെ അന്തർഭാവമെന്താണ്? അതിനെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.
5. വൃത്തം നിർണ്ണയിക്കുക.
6. ചങ്ങമ്പുഴയെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.

പാഠം 37

# അമ്മയും മകനും തുഞ്ചനും

[നീണ്ടകവിതകൾ, നീണ്ടകവിതകൾ കുറെക്കൂടി, കൊച്ചുതൊമ്മൻ, വിദ്യാപതി, ഗാന്ധിയും ഗോഡ്സേയും എന്നീ കവിതാസമ്പുടങ്ങളാണ് എൻ.വി. കൃഷ്ണവാരിയർ രചിച്ചിട്ടുള്ളത്. മലയാള കവിതക്ക് കൂടുതൽ എല്ലുറപ്പും കരുത്തും നല്കാൻ അദ്ദേഹം ശ്രമിക്കുന്നു. വികാരപ്പെരുവെള്ളം സൃഷ്ടിച്ച് കവികൂടി അതിൽ മുങ്ങിപ്പോവുക എന്ന സമ്പ്രദായം അദ്ദേഹം ഇഷ്ടപ്പെടുന്നില്ല. നിർഭയനായ ഒരു ജീവിത നിരീക്ഷകൻെറ കാഴ്ചപ്പാടോടെ, ആഹാര്യമോടികൾ കുറഞ്ഞ് മൂർച്ചയേറുന്ന ശൈലിയിൽ വസ്തുസ്ഥിതികളെ ഈ കവി ആവിഷ്കരിക്കുന്നു. മിഥ്യാ പരിഷ്കാരക്കുമിളകളെ പുണരുന്ന വിദ്യാസമ്പന്നനും കൊമ്പിച്ച ഉദ്യോഗസ്ഥനുമായ മകൻ വലിയ പഠിത്തമൊന്നുമില്ലാത്ത അമ്മയെക്കാൾ സംസ്കാരത്തിൽ എത്രയോ ചെറിയവനാണെന്ന് കവി താഴെക്കാണുന്ന കവിതയിൽ ലഘുവായി ഉപഹസിച്ചിരിക്കുന്നു.]

അറിയാൻ കഴിഞ്ഞീല
തുഞ്ചനെ; ശ്രമിച്ചതി–
ല്ലറിയാൻ; അറിഞ്ഞിട്ടു
കാര്യമെന്തിരിക്കുന്നു?

ചോദ്യമുണ്ടാണ്ടോടാണ്ടു
തുഞ്ചനെക്കുറിച്ചെന്നാൽ
ഉത്തരം പഠിപ്പിച്ചു
വച്ചിരിക്കുന്നു മുൻഷി

കോളേജിൽ ക്കടന്നതിൻ
ശേഷമാണ്ബോറും തീർന്നു;
നാളിതേവരെപ്പിന്നെ
ദ്രോഹിച്ചിട്ടില്ലാ തുഞ്ചൻ

ഇന്നുഞാൻ മറുനാട്ടിൽ
ക്ഷേമനാമുദ്യോഗസ്ഥൻ?
ചെന്നുചേരണം നാട്ടിൽ;
ക്രിസ്തുമസ്സല്ലോ വന്നു.

വയസ്സായമ്മ, യ്ക്കെന്തും
വന്നുകൂടിടാം; എഴു–

ത്തയച്ചേൻ വാങ്ങിക്കൊണ്ടു
 ചെല്ലേണ്ടതറിയിക്കാൻ
ക്യാമറാ, ബൈനോക്യുലർ,
 റേഡിയോ, വാച്ചും, ഫ്രിജ്ജും;
കേവലമമ്മയ്ക്കിങ്ങു
 കിട്ടാത്തതൊന്നേ വേണ്ടു.
അമ്മചൊല്ലുന്നൂ; ''കുട്ടൻ
 കീറിയെൻ രാമായണം;
അങ്ങുനിന്നൊരു നല്ല
 ബൈൻഡുള്ളതെത്തിക്കേണം''
അമ്മ കണ്ടിരിക്കുന്നു
 തുഞ്ചനെ; പ്പക്ഷേ, മകൻ
അമ്മയ്ക്കായക്കാർന്നോരെ—
 യെങ്ങുപോയ്ത്തിരക്കേണ്ടൂ?

ഗാന്ധിയും ഗോഡ്സേയും] [എൻ.വി. കൃഷ്ണവാരിയർ

അഭ്യാസം

1. ഈ കവിതകൊണ്ട് കവി സാധിക്കുന്ന ലക്ഷ്യം എന്താണ്?
2. പഠിച്ച മകനും പഠിപ്പു കുറഞ്ഞ അമ്മയ്ക്കും തുഞ്ചനോടുള്ള ബന്ധത്തിൻെറ വ്യത്യാസം വ്യക്തമാക്കുക.

പാഠം 38

# ശകുന്തളാപരിത്യാഗം

[1882-ാമാണ്ടിലാണ് കാളിദാസൻെറ അഭിജ്ഞാനശാകുന്തളം കേരളവർമ്മ വലിയകോയിത്തമ്പുരാൻ ആദ്യമായി മലയാളത്തിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചത്. പിന്നെയങ്ങോട്ട് നാളിതുവരെ ശാകുന്തളത്തിനു നാല്പതിൽപ്പരം വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. അവയിലൊന്നായ കേരളശാകുന്തളം സുപ്രസിദ്ധപണ്ഡിതനായ ആറ്റൂർ കൃഷ്ണപ്പിഷാരടിയുടെ പരിഭാഷയാണ്. അതിൽ അഞ്ചാമങ്കമാണ് അല്പഭാഗം ഉപേക്ഷിച്ച് ഇവിടെ ചേർത്തിരിക്കുന്നത്.

ശാകുന്തളത്തിൽ നാടകീയത ഏറ്റവും അധികം അനുഭവപ്പെടുന്നത് അഞ്ചാമങ്കത്തിലാണ്. ദുഷ്യന്തനിൽ ഏകാഗ്രമനസ്കയായി തപോവനത്തിൽ വർത്തിച്ചിരുന്ന ശകുന്തള അവിടെ ദുർവാസാവു മഹർഷി ആഗതനായതു ശ്രദ്ധിക്കാതെപോയതിൽ കോപാകുലനായ മഹർഷി അവളെ ശപിച്ചതുമൂലമാണ് രാജാവു ശകുന്തളയെ കണ്ടിട്ടും, അവളുടെ നിവേദനങ്ങൾ കേട്ടിട്ടും, പൂർവ്വബന്ധം ഓർക്കാതിരുന്നത്. ഈ വിസ്മൃതി നിമിത്തമുണ്ടാകുന്ന ദുരന്തമാണ് അഞ്ചാമങ്കത്തിൽ കാണുന്നത്. നായികാപക്ഷത്തും നായകപക്ഷത്തും യാതൊരു തെറ്റും കുറവും ഇല്ലാതെതന്നെ, തമ്മിലകലേണ്ടിവരുന്നതിനാൽ രണ്ടു കഥാപാത്രങ്ങളും പ്രേക്ഷകരുടെ ദയയ്ക്കും അനുകമ്പയ്ക്കും പാത്രീഭവിക്കുന്നു.]

(ദുഷ്യന്തമഹാരാജാവ് വ്യാകുലചിത്തനായി വർത്തിക്കുന്നു. കഞ്ചുകി പ്രവേശിച്ച് മഹാരാജാവിൻെറ അടുത്തു ചെല്ലുന്നു.)

കഞ്ചുകി:— മഹാരാജാവു ജയിക്കട്ടെ, ഹിമവാൻെറ താഴ്വരയിലുള്ള തപോവനത്തിൽ നിന്ന് കാശ്യപമഹർഷിയുടെ സന്ദേശവുംകൊണ്ട് ചില തപസ്വികൾ സ്ത്രീകളോടുകൂടി വന്നിരിക്കുന്നു. ഇനി കല്പനപോലെ.

രാജാവ്:— (ആദരവോടുകൂടി) കാശ്യപ മഹർഷിയുടെ സന്ദേശവുംകൊണ്ടോ?

കഞ്ചുകി:— അതെ.

രാജാവ്:— എന്നാൽ പുരോഹിതൻ സോമരതനോട് ഈ ആശ്രമവാസികളെ ശ്രൗതവിധിപ്രകാരം സല്ക്കരിച്ച് കൂട്ടിക്കൊണ്ടുവരണമെന്ന് ഞാൻ പറഞ്ഞതായി പറയൂ, തപസ്വിജനങ്ങളെ കാണാനുചിതമായ സ്ഥാനത്തുചെന്ന് ഞാൻ കാത്തിരുന്നുകൊള്ളാം.

കഞ്ചുകി:— കല്പനപോലെ (പോയി)

രാജാവ്:— (എഴുന്നേറ്റ്) വേത്രവതീ, അഗ്നിഹോത്രശാല യിലേക്കു നടക്കൂ.

ദ്വാരപാലിക:— (നടന്നുകൊണ്ട്) എഴുന്നള്ളാം.

രാജാവ്:— (നടന്നുകൊണ്ട് അധികാരക്ലേശം നടിച്ച്) മറ്റെല്ലാ വർക്കും ആഗ്രഹിച്ചകാര്യം സാധിച്ചാൽ സുഖ മായി. രാജാക്കന്മാർക്കുണ്ടാകുന്ന കൃതാർത്ഥത പിന്നെയും ക്ലേശിപ്പിക്കുകയാണു ചെയ്യുന്നത്.

ഉത്കണ്ഠമാത്രമൊഴിവാക്കിടുമേ പ്രതിഷ്ഠ:
ദുഃഖത്തെ ലബ്ധഭരണം പുനരേകിടുന്നു:—
തീർക്കില്ലതിശ്രമമണയ്ക്കയുമില്ല രാജ്യ—
മോർക്കിൽ സ്വഹസ്തധൃതമാം കുടയെന്നപോലെ. 1

ആകാശത്തിൽ സ്തുതിപാഠകന്മാരിലൊരാൾ:— മഹാരാജാവു ജയിക്കട്ടെ.

സ്വസുഖവിമുഖനായ് നീ ക്ലേശമേല്പൂ പ്രജാർത്ഥം
പ്രതിദിന, മഥവാ നിൻ വൃത്തിയിമ്മട്ടിലല്ലോ;
ക്ഷിതിരുഹമുരുതാപം മൗലികൊണ്ടേറ്റിടുന്നു.
ശ്രിതജനപരിതാപം ഛായകൊണ്ടാറ്റിടുന്നു 2

മറ്റൊരാൾ:—

നിർമ്മര്യാദയിലേർപ്പെടുന്ന നരരെ ശിക്ഷി
ച്ചമർത്തുന്നു നീ;
നിർമ്മായം വ്യവഹാരമൊക്കെയുമൊതുക്കി
ക്കാത്തുപോരുന്നു നീ,
കുന്നിക്കും വിഭവങ്ങളിൽ പരമിണങ്ങിക്കോട്ടെ
ബന്ധുക്കളും
നിന്നിൽത്താൻ നിജബന്ധുകൃത്യമിഹ
പര്യാപ്തം ജനങ്ങൾക്കഹോ. 3

രാജാവ്:— മനസ്സിനു തട്ടിയ ക്ഷീണംപോയി എനിക്കു ഉത്സാഹം തോന്നുന്നു. (നടക്കുന്നു)

ദ്വാര:— ഇതാ, ഇപ്പോൾത്തന്നെ അടിച്ചുമെഴുകി വൃത്തി യാക്കി അരികത്തു ഹോമധേനുവിനെയുംകൊണ്ടു വന്നു നിർത്തിയിട്ടുള്ള അഗ്നിശാലയുടെ ഇറയം. തിരുമേനിക്ക് ഇവിടെ എഴുന്നള്ളി നില്ക്കാം.

രാജാവ്:— (കയറി ദ്വാരപാലികയുടെ തോളിൽ കൈവച്ചു നിന്നിട്ട്) വേത്രവതീ, കാശ്യപമഹർഷി എന്റെ അടുക്കലേക്ക് മുനിമാരെ പറഞ്ഞയച്ചിരിക്കുന്ന തെന്തിനായിരിക്കാം?

വന്നെന്നോ വല്ലവിഘ്നങ്ങളുമവിടെ മുനി—
പ്രൗഢർ ചെയ്യും തപസ്സി—
ന്നുന്നിദ്രം ദ്രോഹമാരെങ്കിലുമുടജചര—
പ്രാണിയിൽ ചെയ്തുവെന്നോ
എന്നിൽ തെറ്റിങ്ങുപറ്റിത്തരുലതകൾ
ഫലിക്കാതെയായ്ത്തീർന്നുവെന്നോ
സന്ദേഹം മറ്റുമേവം മമ പെരുകിയുറയ്ക്കാതെ
യാടുന്നു ചിത്തം. 4

ദ്വാര:— തിരുമേനി നടത്തുന്ന ധർമ്മകൃത്യങ്ങളെ അഭിനന്ദിച്ചു മാനിക്കുവാനാണ് മുനിമാർ വന്നിട്ടുള്ളതെന്നാണ് അടിയൻ ഊഹിക്കുന്നത്.

(പുരോഹിതനും കഞ്ചുകിയും പിന്നാലെ. ഗൗതമി, ശകുന്തള ഇവരെ മുമ്പിലാക്കിക്കൊണ്ട് മുനിമാരും പ്രവേശിക്കുന്നു).

കഞ്ചുകി:— ഇങ്ങോട്ടുവരാം.

ശാർങ്ഗരവൻ:— ശാരദ്വത,

എന്നും നീതിപിഴച്ചിടാതമരുമീ മന്നൻമഹാ—
ഭാഗനാ—
ണൊന്നും ദുർന്നടയില്ല പാരമെളിയോരിൽപ്പോലു
മിങ്ങാർക്കുമേ;
എന്നാലും വിജനത്തിൽ നിത്യമിടപെട്ടോരെൻ—
മനസ്സിൽ ജനം
തിങ്ങുന്നിപ്പുരി തീപ്പിടിച്ച പുരതൻ മട്ടിങ്ങു
തോന്നുന്നുമേ 5

ശാരദ്വതൻ:— പട്ടണത്തിൽ വന്നപ്പോൾ അങ്ങേയ്ക്കിങ്ങനെ തോന്നുന്നതു യുക്തംതന്നെ — ഞാനും,

അഭ്യക്തനെക്കുളികഴിഞ്ഞവനസ്തശൗചം
നില്പോനെ നല്ലശുചി സുപ്തനെയുത് പ്രബുദ്ധൻ
ബദ്ധാംഗനെസ്സ്വഹിതഗാമിയുമോർക്കുമാറേ
ചിത്തത്തിലങ്ങു സുഖസക്തരെയോർത്തി—
ടുന്നേൻ. 6

ശകുന്തള:— (നിമിത്തസൂചനം നടിച്ച്) അയ്യോ! എന്താണ് എന്റെ വലത്തേക്കണ്ണിങ്ങനെ ആടുന്നത്?

ഗൗതമി:— മകളേ, അമംഗളം വരാതിരിക്കട്ടെ. ഭർത്തൃകുല ദേവതമാർ നിനക്കു സുഖം വരുത്തട്ടെ.
(എല്ലാവരും നടക്കുന്നു.)

പുരോ:— (രാജാവിനെ കാണിച്ച്) താപസന്മാരേ, വർണ്ണാശ്രമങ്ങളെ രക്ഷിക്കുന്ന മഹാരാജാവ് ഇതാ മുൻകൂട്ടിത്തന്നെ എഴുന്നേറ്റ് നിങ്ങളുടെ വരവു കാത്തു നില്ക്കുന്നു. കാണുക.

ശാർങ്ഗ:— മഹാബ്രാഹ്മണ, ഇത് അഭിനന്ദിക്കേണ്ടതുതന്നെ. എന്നാലും ഞങ്ങൾക്ക് ഇതിലത്ര വിശേഷം തോന്നുന്നില്ല. എന്തെന്നാൽ,

മരങ്ങൾ താഴുന്നു ഫലാഗമത്തിനാൽ;
പരം നമിക്കുന്നു ഘനം നവാംബുവാൽ;
സമൃദ്ധിയാൽ സജ്ജനമൂറ്റമാർന്നിടാ;
പരോപകാരിക്കിതുതാൻ സ്വഭാവമാം. 7

ദ്വാര:— ഈ മുനിമാരുടെ മുഖം തിളങ്ങിയിരിക്കുന്നുണ്ട്. കാര്യം സാധിക്കുമെന്ന് ഇവർക്കു വിശ്വാസമുണ്ടായിരിക്കണം.

രാജാവ്:— (ശകുന്തളയെക്കണ്ടിട്ട്) പിന്നെ ഈ സ്ത്രീ!

ആരാണുടൽ മൂടിക്കൊ—
ണ്ടേറെത്തെളിയാത്ത ദേഹഭംഗിയോടും
ആരണ്യകരുടെ നടുവിൽ
ഗൗരദളങ്ങൾക്കിടയ്ക്കു തളിർപോലെ 8

ദ്വാര:— അദ്ഭുതംകൊണ്ട് എനിക്ക് ഊഹിക്കാൻപോലും കഴിയുന്നില്ല. ഇവളുടെ ആകൃതി കാണേണ്ടതായിത്തന്നെ തോന്നുന്നു.

രാജാവ്:— പോട്ടെ, പരകളത്രത്തെ സൂക്ഷിച്ചുനോക്കരുത്.

ശകുന്തള:— (കൈ മാറത്തുവച്ച്, സ്വഗതം) ഹൃദയമേ, എന്താണിങ്ങനെ പിടയ്ക്കുന്നത്; ആര്യപുത്രന്റെ മനോഗതമറിഞ്ഞിട്ടുപോരേ അധൈര്യപ്പെടുവാൻ?

പുരോ:— (മുമ്പിൽച്ചെന്നിട്ട്) ഇതാ വിധിപോലെ സത്ക്കരിച്ച താപസന്മാർ. ഇവർ ഗുരുവിന്റെ ഒരു സന്ദേശവുംകൊണ്ടാണ് വന്നിട്ടുള്ളത്. അത് മഹാരാജാവുതന്നെ കേൾക്കേണ്ടതാണ്.

രാജാവ്:— അങ്ങനെയാവാം.

മുനിമാർ:— (കൈ ഉയർത്തിക്കൊണ്ട്) മഹാരാജാവ് ജയിക്കട്ടെ.

രാജാവ്:— എല്ലാവർക്കും നമസ്ക്കാരം.

മുനിമാർ:— ഇഷ്ടം ലഭിക്കട്ടെ.

രാജാവ്:— മഹർഷിമാരുടെ തപസ്സിനു വിഘ്നമൊന്നുമില്ലല്ലോ?

മുനിമാർ:—
സന്മാർഗ്ഗരക്ഷ നീ ചെയ്കെ
ദ്ധർമ്മാചരണ വിഘ്നമോ?
ഘർമ്മാംശു നില്ക്കെയിരുളി—
ന്നുൻമേഷം സംഭവിക്കുമോ? 9

രാജാവ്:— എന്നെ രാജാവെന്നു പറയുന്നത് സാർത്ഥകമായി. ഭഗവാൻ കാശ്യപമഹർഷി ലോകാനുഗ്രഹത്തിനുവേണ്ടി ക്ഷേമമായിത്തന്നെയിരിക്കുന്നില്ലേ?

ശാർങ്ഗ:— സിദ്ധന്മാരായിട്ടുള്ളവർക്ക് ക്ഷേമം സ്വാധീനമാണല്ലോ. അദ്ദേഹം മഹാരാജാവിനോടു ക്ഷേമം ചോദിച്ചുകൊണ്ട് ഇങ്ങനെ പറവാൻ പറഞ്ഞിരിക്കുന്നു.

രാജാവ്:— എന്താണരുളിച്ചെയ്യുന്നത്?

ശാർങ്ഗ:— ''നിങ്ങൾ തമ്മിൽ ഇണങ്ങി എന്റെ ഈ പുത്രിയെ അങ്ങു വിവാഹംചെയ്തുവല്ലോ.—അതു ഞാൻ സന്തോഷത്തോടുകൂടി സമ്മതിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ

പൂജ്യർക്കുമുമ്പനയി നീ, നിയതം ശരീര—
മാർജ്ജിച്ച സത്ക്രിയ ശകുന്തളയെന്നുചൊല്ലാം;
നൂനം സമാനഗുണദമ്പതിയോജനത്താൽ
നീണാളകീർത്തിയണയാത്തവനായ്‌വിരിഞ്ചൻ. 10

അതിനാൽ ഗർഭിണിയായിരിക്കുന്ന ഇവളെ സഹധർമ്മാചരണത്തിനായി സ്വീകരിച്ചുകൊൾക'' എന്നാണരുളിച്ചെയ്തിരിക്കുന്നത്.

ഗൗതമി:— ആര്യ, എനിക്കും ചിലതു പറഞ്ഞാൽക്കൊള്ളാമെന്ന് ആഗ്രഹമുണ്ട്. പക്ഷേ ഒന്നും പറവാനവകാശം കാണുന്നില്ല. എന്തെന്നാൽ;

ചിന്തിച്ചതില്ലിവൾ ഗുരുക്കളെ, യൊറ്റവാക്കു
ബന്ധുക്കളോടയി ഭവാനുരചെയ്തുമില്ല;
താന്താങ്ങൾ താനിഹ കഴിച്ചതിൽ ഞാനൊരാളോ—
ടെന്തോന്നൊരാളുടയ സംഗതിയോതിടേണ്ടൂ. 11

ശകുന്തള:— (സ്വഗതം) ആര്യപുത്രൻ ഇപ്പോഠം എന്താണാവോ പറയുക?

രാജാവ്:— എന്താണീപ്പറഞ്ഞത്?

ശകുന്തള:— (സ്വഗതം) അയ്യോ? തീയുതന്നെ വാക്കായി പുറപ്പെടുന്നു!

ശാർങ്ഗ:— എന്ത്? എന്താണെന്നോ? നാട്ടുനടപ്പ് നിങ്ങഠംക്കു തന്നെ നല്ലവണ്ണം അറിയാമല്ലോ.

ഭർത്താവുള്ളോരബല സതിയായീടിലും ബന്ധുഗേഹേ
നിത്യം പാർത്താൽ ജനമിഹ മറിച്ചോർക്കുമെന്നുള്ള മൂലം
അസ്തസ്നേഹം സ്വപതി പെരുമാറീടിലും തത്സമീപേ
വർത്തിക്കേണം വനിതയതിനാം ബാന്ധവർക്കുള്ളിൽ
മോഹം. 12

രാജാവ്:— അല്ല! ഈ സ്ത്രീ ഞാൻ വിവാഹംകഴിച്ചവളുമാണെന്നോ?

ശകുന്തള:— (വിഷാദത്തോടുകൂടി സ്വഗതം) ഹൃദയമേ, നീ ഭയപ്പെട്ടതിപ്പോഠം ശരിയായി.

ശാർങ്ഗ:— കൃതകാര്യത്തിൽ വെറുപ്പോ
കൃശനിന്ദനമോ സ്വധർമ്മവിമുഖതയോ?

രാജാവ്:— എന്താണിങ്ങനെ ഇല്ലാത്തതു സങ്കല്പിച്ചു ചോദിക്കുന്നത്?

ശാർങ്ഗ:— മിക്കതുമീവക വികൃതികഠം
വാച്ചിടുമൈശ്വര്യമത്തരായവരിൽ. 13

രാജാവ്:— എന്നെപ്പറ്റിയുള്ള അധിക്ഷേപം ഒന്നുകൂടിക്കൂടി!

ഗൗതമി:— മകളേ, കുറച്ചുനേരം ലജ്ജിക്കാതിരിക്കൂ. മൂടുപടം ഒന്നു മാറ്റട്ടെ., എന്നാൽ ഭർത്താവു നിന്നെ അറിയും. (അപ്രകാരം ചെയ്യുന്നു.)

രാജാവ്:— (ശകുന്തളയെ നോക്കി സ്വഗതം)

ഓമൽക്കാന്തി തികഞ്ഞിവണ്ണമഴകാർന്നാ—
സന്നമായുള്ളൊരീ—
പ്പൂമെയ്മുമ്പു നുകർന്നതോയിവനതല്ലേ
യെന്നുറയ്ക്കായ്കയാൽ

തൂമഞ്ഞുള്ളിലെഴുന്നമുല്ല പുലരിൽക്കണ്ടൊരു
വണ്ടെന്നപോ—
ലാമോദത്തൊടു കൊള്ളുവാനുമഥവാ തള്ളാനു
മാളല്ല ഞാൻ. 14

(വിചാരമഗ്നനായി നില്ക്കുന്നു.)

ദ്വാര:— (സ്വകാര്യം) അമ്പോ തമ്പുരാന്റെ ധർമ്മനിഷ്ഠ. പ്രയാസമില്ലാതെ അടുത്തുകിട്ടിയ ഈമാതിരി സൗന്ദര്യംകണ്ടാൽ മറ്റാരെങ്കിലും സംശയിക്കുമോ?

ശാർങ്ഗ:— മഹാരാജാവേ, എന്താ മിണ്ടാതെ നില്ക്കുന്നത്?

രാജാവ്:— ഹേ, ഞാനാലോചിച്ചുനോക്കിയിട്ടും ഇവരെ സ്വീകരിച്ചതായി തോന്നുന്നില്ല. ആ സ്ഥിതിക്ക് ഗർഭലക്ഷണം സ്പഷ്ടമായിട്ടുള്ള ഇവരെ പരസ്ത്രീയെന്നു ശങ്കിക്കുന്ന ഞാൻ എങ്ങനെ സ്വീകരിക്കും?

ശകുന്തള:— (വിഷാദത്തോടെ സ്വഗതം) വിവാഹത്തിന്റെ സംഗതിയിൽത്തന്നെ സംശയം! വളരെക്കടന്ന എന്റെ ആശയെന്തിന്?

ശാർങ്ഗ:— അരുത്!

സുതയെബ്ബലമായ് ഗ്രഹിച്ചതിന്നും
മതമേകും മുനി തേ വിമാന്യനത്രേ.
മുതൽകട്ടതു കണ്ടെടുത്തു കള്ള—
ന്നതു നല്കുംവിധമങ്ങുചെയ്കമൂലം! 15

ശാര:— ശാർങ്ഗരവ, അങ്ങു മതിയാക്കൂ. ശകുന്തളേ, ഞങ്ങൾ പറയേണ്ടതു പറഞ്ഞു. ഇദ്ദേഹം ഇങ്ങനെയും പറയുന്നു. വിശ്വസിക്കത്തക്ക ഒരു ഉത്തരം ഇദ്ദേഹത്തിനു കൊടുക്കൂ.

ശകുന്തള:— (സ്വഗതം) ആമാതിരി അനുരാഗത്തിന് ഈ നിലവന്ന സ്ഥിതിക്ക് ഓർമ്മപ്പെടുത്തിയിട്ടെന്തു ഫലം! എനിക്കു വ്യസനിപ്പാൻതന്നെയാണ് ഇതിനു പുറപ്പെടുന്നത്. (പ്രകാശം) ആര്യപുത്രാ എന്നു പകുതി പറഞ്ഞിട്ട്' ഓ! വിവാഹത്തെക്കുറിച്ചുതന്നെ സംശയമായിരിക്കെ ഇതു നടപ്പിനു ചേർന്നതല്ല. പൗരവ, ഇതങ്ങയ്ക്കു യുക്തമല്ല. സ്വഭാവത്താൽത്തന്നെ ഹൃദയം തുറന്നിട്ടുള്ള ഈയുള്ളവളെ മുമ്പ് ആശ്രമത്തിൽവച്ച്

സമയംചെയ്തു കുടുക്കിൽപ്പെടുത്തിയിട്ട് ഇപ്പോൾ ഇങ്ങനെ പറഞ്ഞു തള്ളിക്കളയുന്നത് തീരെ യുക്തമല്ല.

രാജാവ്:— ഹരീ! പാപം ശമിക്കട്ടെ!

കരുതുന്നതെന്തിഹ കുലംകെടുത്തിടു
ന്നതിനും പരം മമ നിപാതനത്തിനും
കരതിങ്ങിയാറു തെളിനീർകലക്കിടു
ന്നതിനും തടദ്രു പിഴുതാനുമെന്നപോൽ 16

ശകുന്തള:— ആട്ടെ. പരപത്നിയാണെന്നു പരമാർത്ഥമായി ത്തന്നെ സംശയിച്ചിട്ടാണ് അങ്ങിങ്ങനെയൊക്കെ കാണിക്കുന്നതെങ്കിൽ ഈ അടയാളംകൊണ്ടു സംശയം തീർത്തേക്കാം.

രാജാവ്:— ശരി, ഉത്തമപക്ഷം.

ശകുന്തള:— (വിരലിന്മേൽ തലോടിനോക്കിയിട്ട്) അയ്യോ! മോതിരം എൻെറ വിരലിന്മേലില്ലല്ലോ! (വിഷാദഭരിതയായി നില്ക്കുന്നു.)

ഗൗതമി:— (ആലോചിച്ച്) ശക്രാവതാരത്തിൽവച്ച് ശചീതീർത്ഥത്തിലെ വെള്ളമെടുത്തു വന്ദിക്കുമ്പോൾ ഊരിവീണുപോയതായിരിക്കണം.

രാജാവ്:— (പുഞ്ചിരിയോടെ) ഇതാണ് സ്ത്രീകൾക്ക് അപ്പോഴപ്പോൾ തരംപോലെ തോന്നിക്കൊള്ളുമെന്നു പറയുന്നത്.

ശകുന്തള:— ഇവിടെ വിധി തൻെറ വലിപ്പം കാണിച്ചു. ആട്ടെ മറ്റൊരു സംഗതി പറയാം.

രാജാവ്:— ഇനി കേൾക്കാനുള്ളതായിത്തീർന്നു.

ശകുന്തള:- ഒരു ദിവസം അങ്ങു താമരയിലക്കുമ്പിളിൽ വെള്ളമെടുത്തു കൈയിൽപ്പിടിച്ചുകൊണ്ട് മുല്ലത്തറമേലിരിക്കുകയായിരുന്നു.

രാജാവ്:— ഉം. കേൾക്കുന്നുണ്ട്.

ശകുന്തള:— അപ്പോൾ എൻെറ ആ വളർത്തുപുത്രൻ ദീർഘാപാംഗനെന്ന മാൻകുട്ടി അവിടെവന്നു. ഇവൻ ആദ്യം കുടിക്കട്ടെ എന്നു പറഞ്ഞ് ദയയോടുകൂടി വെള്ളം അവനു കാണിച്ചു. പരിചയമില്ലാത്തതിനാൽ അവൻ അങ്ങയുടെ അടുക്കലേയ്ക്കു

വന്നില്ല. ആ വെള്ളംതന്നെ ഞാൻ മേടിച്ചു കാട്ടിയപ്പോഠം അടുത്തുവന്നു കുടിക്കയും ചെയ്തു: അതുകണ്ട് അങ്ങു ചിരിച്ചുകൊണ്ട് ''എല്ലാവരും അവരവരുടെ കൂട്ടരെ വിശ്വസിക്കും. രണ്ടും കാട്ടുവർഗ്ഗമാണല്ലോ'' എന്നു പറഞ്ഞു പരിഹസിച്ചു.

രാജാവ്:— തൻകാര്യം നേടാൻ പുറപ്പെട്ട സ്ത്രീകളുടെ ഈ മാതിരി അമൃതൊഴുക്കുന്ന വാക്കുകഠം വിഷയാസക്തന്മാരെ മയക്കാറുണ്ട്.

ഗൗതമി:— മഹാഭാഗ, ഇങ്ങനെ പറയരുത്. തപോവനത്തിൽ വളർന്നുവന്ന ഈയുള്ളവർക്ക് കപടങ്ങളൊന്നും അറിഞ്ഞുകൂടാ.

രാജാവ്:— വൃദ്ധതാപസി,

സ്ത്രീകഠംക്കേറ്റം പടുതസഹജം
ജന്തുവർഗ്ഗത്തിലും താൻ?
ലോകേകാണാം, പ്രതിഭകലരുന്നോരിലോതേണ്ടതുണ്ടോ?
ആകെത്തൻ മക്കളെയിഹ കുയിൽപ്പെണ്ണുതാനേപറക്കാ—
റാകുന്നോളം മറുപറവയെക്കൊണ്ടുപോറ്റുന്നുവല്ലോ. 17

ശകുന്തള:— (കോപത്തോടെ) ദുഷ്ട, അവനവൻെറ ഹൃദയം പോലെയാണ് മറ്റുള്ളവരുടെയും എന്നു വിചാരിക്കുന്നു. പുറമെ ധർമ്മകഞ്ചുകവും ധരിച്ചു പുല്ലുകൊണ്ടു മൂടിയ കിണറിൻെറ മട്ടിലിരിക്കുന്ന അങ്ങയെപ്പോലെ വേറെ ആരെങ്കിലും ഈ ലോകത്തിൽ ഉണ്ടാകുമോ?

രാജാവ്:— (സ്വഗതം) എന്നെ സംശയിപ്പിക്കത്തക്കവിധം ഇവളുടെ കോപം അത്ര നിർവ്യാജമായിട്ടുള്ളതു പോലെതന്നെ കാണുന്നു. ഇവളാകട്ടെ,

ഞാൻതന്നെവിസ്മരണദാരുണനായ്രഹസ്സിൽ
സന്ധിച്ചതാം പ്രണയമിങ്ങറിയായ്കമൂലം
ചിന്തുംരുഷാ മിഴിചുവന്നധികം ചുളിച്ച
തൻചില്ലിയാൽ മദനചാപമൊടിച്ചിതെന്നോ? 18

(പ്രകാശം) ഭദ്രേ, ദുഷ്യന്തൻെറ നടപടികളെല്ലാം പ്രസിദ്ധമാണ്. എന്നാൽ ഇതു കാണുന്നില്ല.

ശകുന്തള:— ശരി, എന്നെ ഒരു തോന്നിയവാസക്കാരിയാക്കിത്തീർത്തു. ഈ ഞാൻ പൂരുവംശത്തെ വിശ്വസിച്ച്,

മുഖത്തു തേനും ഹൃദയത്തിൽ വിഷവും നിറഞ്ഞ ഇയാളുടെ കൈയിലകപ്പെട്ടുവല്ലോ! (വസ്ത്രത്തിൻെറ അറ്റംകൊണ്ടു മുഖംമറച്ചു കരയുന്നു)

ശാർങ്ഗ:— തന്നെത്താൻ കാണിച്ച ചാപലം ഇങ്ങനെയാണു തിരിഞ്ഞടിച്ചു ദഹിപ്പിക്കുന്നത്. അതുകൊണ്ട്,

രഹോബന്ധം വിശേഷിച്ചും
പരീക്ഷിച്ചിട്ടു ചെയ്യണം.
സ്നേഹമുള്ളറിയാത്തോരിൽ
വൈരമായ്ത്തീരുമിത്തരം. 19

രാജാവ്:— ഹേ, എന്താണ് ഈ സ്ത്രീയെ മാത്രം വിശ്വസിച്ച് നമ്മെക്കൊള്ളിച്ചു പറഞ്ഞ് കുറച്ചിൽ വരുത്തുന്നത്.

ശാർങ്ഗ:— (അക്ഷമയോടെ) നിങ്ങൾ കേട്ടില്ലേ തലകീഴാക്കിപ്പറഞ്ഞത്?

പിറവാർന്നമുതൽക്കു ശാഠ്യമെന്തെ—
ന്നറിയാത്തോരുരചെയ്വതപ്രമാണം;
പരവഞ്ചന വിദ്യയായ് പഠിക്കും
നരരോതും മൊഴിയേ യഥാർത്ഥമാകൂ. 20

രാജാവ്:— ഹേ, സത്യവാദി, ഇതു ഞാൻ സമ്മതിച്ചു. എന്നാൽ ഈ സ്ത്രീയെ ചതിച്ചിട്ടെന്തു ലാഭമാണ് കിട്ടുന്നത്?

ശാർങ്ഗ:— നരകം.

രാജാവ്:— നരകം പൗരവന്മാർ ആഗ്രഹിക്കുന്നുവെന്ന സംഗതി ശ്രദ്ധിക്കത്തക്കതുതന്നെ.

ശാരദ്വതൻ:— ശാർങ്ഗരവ, എന്തിനു മേൽക്കുമേൽപ്പറയുന്നു? ഗുരുസന്ദേശം നിർവഹിച്ചുകഴിഞ്ഞു. നമുക്കിനി തിരികെപ്പോവുക. ഹേ, രാജാവേ,

തവ പത്നിയാമിവളിതാ, ത്യജിക്കയോ
യിവളേ ഗ്രഹിച്ചിടുകയോ യഥേഷ്ടമാം
അവിശങ്കമാത്മഗൃഹിണീ ജനത്തിലി—
ങ്ങധികാരമുണ്ടു വരനോർക്കിലേതിനും 21

ഗൗതമി, മുമ്പിൽ നടന്നുകൊള്ളൂ.

(മൂന്നാളും പുറപ്പെടുന്നു)

ശകുന്തള:— അയ്യോ! ഈ ചതിയൻ എന്നെ ചതിച്ചു. നിങ്ങളും എന്നെ ഉപേക്ഷിക്കുകയാണോ?
(കരഞ്ഞുകൊണ്ടു പിന്നാലെ പുറപ്പെടുന്നു.)

ഗൗതമി:— (നിന്നിട്ട്) മകനേ, ശാർങ്ഗരവ, ശകുന്തള ഏങ്ങിക്കരഞ്ഞുകൊണ്ടിതാ നമ്മുടെ പിന്നാലെ വരുന്നു. ഭർത്താവിങ്ങനെ ക്രൂരത കാണിച്ചു പേക്ഷിച്ചസ്ഥിതിക്ക് എൻെറ മകളെന്തുചെയ്യും?

ശാർങ്ഗ:— (കോപത്തോടെ തിരിഞ്ഞുനിന്ന്) ഛീ! ദോഷം മാത്രം വിചാരിച്ചു സ്വാതന്ത്ര്യം കാണിക്കുന്നുവോ?
(ശകുന്തള പേടിച്ചു വിറയ്ക്കുന്നു.)

ശാർങ്ഗ:— ശകുന്തളേ,

ക്ഷിതിപനോതിയമാതിരിയെങ്കിൽ നിൻ
ജനകനെന്തിനു ജാതികിഴിഞ്ഞ നീ?
വ്രതവിശുദ്ധി നിനക്കെഴുമെങ്കിലോ
പതികുലേ തവ ദാസ്യവുമുത്തമം. 22

അതുകൊണ്ടു നിൽക്കൂ. ഞങ്ങൾ പോകുന്നു.

രാജാവ്:— താപസ, എന്തിനാണു വിരോധം പറഞ്ഞ് ഇവരെ നിർത്തുന്നത്?

ചന്ദ്രൻ കുമുദിനിയെത്താൻ
നന്ദിപ്പിച്ചിടുമിനൻ നളിനിയെത്താൻ;
അന്യപരിഗ്രഹസംഗമ
മെന്നും ചെല്ലില്ലവശികൾതന്നുള്ളിൽ. 23

ശാർങ്ഗ:— മറ്റൊരുത്തിയിൽ ആസക്തികൊണ്ടു മുമ്പു കഴിഞ്ഞ സംഗതി അങ്ങയ്ക്കു മറക്കാമെങ്കിൽ അധർമ്മഭയം പിന്നെ എങ്ങനെ വന്നുകൂടി?

രാജാവ്:— ഇക്കാര്യത്തിലുള്ള ഗുരുലഘുത്വം അങ്ങയോടു തന്നെ ചോദിക്കട്ടെ?

ഇവൾതൻ കളവോയെൻെറ
മറവോയെന്ന ശങ്കയിൽ
കളത്രത്യാഗമോ ഭേദം
പരസ്ത്രീസ്പർശപാപമോ? 24

പുരോ:— (ആലോചിച്ച്) എന്നാലിങ്ങനെചെയ്യാം.

രാജാവ്:— ആചാര്യൻ എനിക്കു പറഞ്ഞുതരൂ.

പുരോ:— ഈ സ്ത്രീ പ്രസവിക്കുന്നതുവരെ എൻെറ ഗൃഹത്തിൽ താമസിക്കട്ടെ. എന്താണിങ്ങനെ പറയുന്നതെന്നുവച്ചാൽ, മഹാരാജാവിൻെറ ആദ്യത്തെ പുത്രൻ ചക്രവർത്തിയായിത്തീരുമെന്ന് മുമ്പ് ദൈവജ്ഞന്മാർ അനുഗ്രഹിച്ചിട്ടുണ്ടല്ലോ. ഈ മുനിപുത്രിയുടെ മകന് ചക്രവർത്തിലക്ഷണമുണ്ടെങ്കിൽ ഇവളെ അഭിനന്ദിച്ച് അന്തഃപുരത്തിലേക്ക് കൂട്ടിക്കൊണ്ടുപോരാം. ഇല്ലെങ്കിലോ, ഇവളുടെ അച്ഛൻെറ അടുക്കലേക്കുതന്നെ അയയ്ക്കയും ചെയ്യാമല്ലോ.

രാജാവ്:— ആചാര്യൻെറ ഇഷ്ടംപോലെ.

പുരോ:— കുട്ടീ, എൻെറ പിന്നാലേ പോരൂ.

ശകുന്തള:— ഭൂമിദേവീ, പിളർന്ന് എന്നെ താഴ്ത്തണേ!
(കരഞ്ഞുകൊണ്ട് പുരോഹിതനോടുകൂടിപ്പോകുന്നു. തപസ്വികളും പോകുന്നു. ശാപത്താൽ ഓർമ്മയില്ലാതായ രാജാവ് ശകുന്തളയുടെ സംഗതിതന്നെ ആലോചിച്ചുകൊണ്ടിരിക്കുന്നു.)

അണിയറയിൽ:— അദ്ഭുതം! അദ്ഭുതം!

രാജാവ്:— (കേട്ടിട്ട്) എന്തായിരിക്കാം?

പുരോ:— (പ്രവേശിച്ച്) മഹാരാജാവേ വലിയൊരദ്ഭുതമുണ്ടായി.

രാജാവ്:— എന്താണത്?

പുരോ:— കണ്വശിഷ്യന്മാർ മടങ്ങിപ്പോയപ്പോഴം
പേർത്തും പേർത്തും നിജവിധിയെയാപ്പെതൽ നിന്ദിച്ചുകൊണ്ടേ
കൈത്താർപ്പൊക്കീട്ടധികവിവശാ ഹന്ത! പൊട്ടിക്കരഞ്ഞാഴം

രാജാവ്:— പിന്നെ?

പുരോ:— സുസ്ത്രീരൂപം പരമൊരു മഹസ്സപ്സരസ്തീർത്ഥഭാഗാ—
ലെത്തീട്ടാരാലവളെയുമെടുത്തഞ്ജസാ പോയ് മറഞ്ഞൂ. 25

രാജാവ്:— ആചാര്യാ, ആ കാര്യം മുമ്പുതന്നെ നാം ഒഴിച്ചുകളഞ്ഞതാണ്. അതിനെപ്പറ്റി എന്തിനു വെറുതെ

ഓരോന്നൂഹിച്ചന്വേഷിക്കാൻ പുറപ്പെടുന്നു?
അവിടുന്നു വിശ്രമിക്കുക.

പുരോ:— മഹാരാജാവിനു വിജയം. (പോയി)

രാജാവ്:— വേത്രവതീ, എനിക്കു നല്ല സുഖം തോന്നുന്നില്ല. കിടപ്പുമുറിയിലേക്കു നടക്കൂ.

ദ്വാര:— (നടന്നുകൊണ്ട്) തിരുമേനിക്ക് എഴുന്നള്ളാം.

രാജാവ്:— (നടന്നുകൊണ്ട് സ്വഗതം)

നിരസിച്ചൊരു മുനിസുതയെ
സ്മരിച്ചിടുന്നില്ല ഞാൻ പരിഗ്രഹമായ്;
പരിതാപമേല്പു മനമോ
പരമതിൽ വിശ്വാസമേകിടുന്നവിധം. 26

(രണ്ടാളും പോയി)

യവനിക.

കേരളശാകുന്തളം] [ആറ്റൂർ കൃഷ്ണപ്പിഷാരടി

## അഭ്യാസം

1. ഒന്നാം ശ്ലോകത്തിലെ കുട, രണ്ടാം ശ്ലോകത്തിലെ ക്ഷിതിരുഹം എന്നീ ഉപമാനങ്ങൾക്കുള്ള ഔചിത്യം വിശദമാക്കുക.
2. ശാർങ്ഗരവനും ശാരദ്വതനും നഗരം കണ്ടപ്പോഴുണ്ടായ ചിത്തവൃത്തികൾ വിവരിക്കുക.
3. ഏഴാം ശ്ലോകത്തിലെ അലങ്കാരങ്ങൾ വിവരിക്കുക.
4. ശകുന്തളയുടെ വികാരങ്ങൾക്കുണ്ടാകുന്ന അനുക്രമമായ പരിണാമങ്ങൾ ശ്രദ്ധിച്ചു വിവരിക്കുക.
5. ശാർങ്ഗരവന്റെയും ശാരദ്വതന്റെയും സ്വഭാവങ്ങൾക്കുള്ള സാമ്യവ്യത്യാസങ്ങൾ ചൂണ്ടിക്കാണിക്കുക.
6. രാജാവിന്റെ മുള്ളുവാക്കുകൾക്കു കൂടുതൽ മൂർച്ചയുള്ള ഭാഗം ഏതാണ്?
7. പതിനെട്ടാം ശ്ലോകം പരാവർത്തനം ചെയ്ത് താത്പര്യം വിശദമാക്കുക.
8. ''ശകുന്തളയെ ക്രൂരമായി നിരസിച്ചിട്ടും ദുഷ്യന്തന്റെ നേർക്കു വായനക്കാർക്ക് വെറുപ്പല്ല, അനുകമ്പയാണു തോന്നുന്നത്'' —ഇതു ശരിയാണോ? ശരിയാണെങ്കിൽ അതിന്റെ കാരണംകൂടി പറയുക.

---

